200

# അദ്ധ്യാപകരുടെ ലോകവും ശാസ്ത്രജ്ഞന്മാരുടെ ലോകവും

## (എന്റെ ജീവിതാനുഭവങ്ങൾ – ഭാഗം 2)



ഡോ: എൻ. ഗോപാലകൃഷ്ണൻ
Scientist & Director IISH

INDIAN INSTITUTE OF SCIENTIFIC HERITAGE
अमृतं तु विद्या

ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയിന്റിഫിക് ഹെറിറ്റേജ്
തിരുവനന്തപുരം – 695 018

Heritage Publication Series - 105

തുകൊണ്ട്, റിസർച്ച് വിംഗിന്റെ ഡയറക്ടർ സംഘടിപ്പിച്ച യുജിസി യുടെ സഹായമുള്ള ഈ സംസ്കൃത റിഫ്രഷർ കോഴ്സിന് പുറത്തു നിന്നുള്ള സംസ്കൃത അദ്ധ്യാപകരല്ലാതെ ആ യൂണിവേഴ്സിറ്റി ഡിപ്പാർട്ടുമെന്റിലെ ഒരദ്ധ്യാപകനും പങ്കെടുത്തില്ല. പങ്കെടുക്കാനനു വദിക്കാത്തതുകൊണ്ടാണോ പങ്കെടുക്കേണ്ട എന്നു തിരുമാനിച്ച താണോ പങ്കെടുത്തതുകൊണ്ടു പ്രയോജനമില്ലെന്നു വിചാരിച്ച താണോ എന്നെനിക്കറിഞ്ഞുകൂടാ.

ഈ പൊളിറ്റിക്സ് സംസ്കൃതത്തിന്നഭിമുഖീകരിക്കേണ്ടി വന്നതിൽ വലിയ വിഷമം തോന്നി. സന്തോഷത്തോടെ ക്ലാസെടുത്ത ഞാൻ ദുഃഖ ത്തോടെയാണ് പൂനയിൽ നിന്ന് മടങ്ങി വന്നത്. അവിടെയുള്ള ഹോസ്റ്റ ലിൽ എനിക്ക് താമസസൗകര്യങ്ങളേർപ്പെടുത്തിയിരുന്നതിലും ഭക്ഷ ണക്രമീകരണങ്ങളിലുമെല്ലാം അസാധാരണമായ താളപ്പിഴയനുഭവപ്പെ ട്ടിരുന്നു. ഡോ. ഝാ പറയുന്നുണ്ടായിരുന്നു. ഇത് ഇന്ത്യയാണ്. ഇവിടെ ഇങ്ങിനെയെല്ലാമല്ലേ പ്രതീക്ഷിക്കാൻ സാധിക്കൂ. "ഇതു പൂന യൂണി വേഴ്സിറ്റിയാണ് ഇവിടെ ആരും ശരിയല്ല. ഞാൻ മാത്രം വിചാരിച്ചാൽ എങ്ങിനെയാണ് ശരിയാക്കുക. നിങ്ങളോട്, ക്ഷമിക്കണമെന്ന് ഞാന ഭ്യർത്ഥിക്കുന്നു..." ഇത്തരത്തിലുള്ള വരികൾ തുടർച്ചയായി അദ്ദേഹം പറഞ്ഞുകൊണ്ടേയിരുന്നു. അവസാന ദിവസംവരെ ഇതു തുടരുകയും ചെയ്തു.

## ചില സംസ്കൃതാദ്ധ്യാപകർ

മൂവാറ്റുപുഴയിൽ സ്കൂളദ്ധ്യാപകർക്ക് ട്രെയിനിംഗ് കൊടുക്കാനുള്ള പരിപാടിയിൽ പങ്കെടുക്കാനവസരം ലഭിച്ചു. അതിലൊരദ്ധ്യാപകൻ പ്രേമചന്ദ്രൻ എന്ന മറ്റൊരദ്ധ്യാപകനെ പരിചയപ്പെടുത്തിയതിങ്ങിനെ യാണ്. "സാർ ഇദ്ദേഹത്തിന്റെ പേര് പ്രേമചന്ദ്രൻ. ഇദ്ദേഹം സംസ്കൃത അദ്ധ്യാപകനാണ്. ഇദ്ദേഹം കഴിഞ്ഞ 5 വർഷത്തിനുള്ളിൽ പത്ത് സ്കൂളുകളിൽ ട്രാൻസ്ഫർ ചോദിച്ചുവാങ്ങിയ വ്യക്തിയാണ്. ഇദ്ദേഹ ത്തിന്റെ പ്രധാന ജോലി സ്കൂളിൽ ട്രാൻസ്ഫർ വാങ്ങിവന്നു ചേർന്നാൽ അവിടെ സംസ്കൃതം പഠിക്കുന്ന വിദ്യാർത്ഥികളെ പറഞ്ഞു മനസ്സിലാക്കും, "സംസ്കൃതം പഠിച്ചിട്ടൊരു കാര്യവുമില്ല, അതു മൃതഭാ ഷയാണ്, അത് നിങ്ങൾക്ക് ഭാവിലൊരു പ്രയോജനവും ചെയ്യില്ല. വരു ന്നത് സയൻസ് യുഗമാണ്, അതിനാൽ സംസ്കൃതം പഠിച്ചവരെല്ലാം പുറത്തുപോകും. സംസ്കൃതാദ്ധ്യാപകനായ എനിക്കറിയാം സംസ്കൃതം പഠിച്ചതിന്റെ ഗതികേട്....." ഇപ്രകാരം വിദ്യാർത്ഥികളോട് പറഞ്ഞ് അവരിൽ സംസ്കൃതത്തെ വെറുക്കുന്ന മനോഭാവമുണ്ടാക്കി അവരിൽ ഭൂരിഭാഗത്തിനേയും മലയാളമോ മറ്റു ഭാഷാവിഷയങ്ങളോ

എടുപ്പിച്ച് അവിടെ നിന്നും ട്രാൻസ്ഫർ വാങ്ങി മറ്റൊരു സ്കൂളിലേയ്ക്ക് പോയി ഇതാവർത്തിക്കുമത്രെ!. ഇവിടെ വന്ന അദ്ധ്യാപകർക്ക് ഞാൻ ക്ലാസെടുക്കുകയുണ്ടായി. അന്നവിടെ ഞാൻ പറഞ്ഞു; "അവനവൻ ഉപജീവനം നടത്തുന്ന പഠനവിഷയത്തെ പുച്ഛിക്കുകയും എതിർക്കുകയും അവഹേളിക്കുകയും ചെയ്യരുത്. വേദഭാഷയായ സംസ്കൃതം പഠിക്കണ്ടാത്തവർ പഠിക്കണ്ട. പഠിപ്പിക്കേണ്ടാത്തവർ അതും ചെയ്യണ്ട പക്ഷേ ഈ കർമ്മം നീചമാണ്."

കേരളാ യൂണിവേഴ്സിറ്റിയിലെ സംസ്കൃത ഡിപ്പാർട്ടുമെന്റിന്റെ ഹെഡ് ആയിരുന്ന വ്യക്തി യുക്തിവാദിയും ശാസ്ത്രസാഹിത്യപരിഷത്ത് പ്രവർത്തകനുമാണെന്ന് കേട്ടിട്ടുണ്ട്. സംസ്കൃതത്തെ അടിമുടി എതിർക്കുന്ന വ്യക്തിയുമാണദ്ദേഹം. അദ്ദേഹത്തിന്റെ പ്രഭാഷണത്തിന്റെ കാതൽ എന്നു പറയുന്നത് വൈദീക സംസ്കാരത്തെ തച്ചുടക്കുക, സംസ്കൃതത്തിന്റെ തായ്‌വേരുകൾ മുറിച്ചകറ്റുക, പൈതൃകത്തിന്റെ പാരമ്പര്യത്തിൽ നിന്ന് ഭാരതജനതയെ കരകയറ്റുക എന്നതാണ്.

ഇയാളുടെ കുറേ പ്രസംഗങ്ങൾ വാർത്തയായി പത്രങ്ങളിൽ വന്നതും പ്രഭാഷണഭാഗങ്ങൾ മാധ്യമങ്ങളിൽ കാണുകയും കേൾക്കുകയും ചെയ്തപ്പോഴും പ്രേമചന്ദ്രനെപ്പോലുള്ളവരുടെ പ്രവർത്തനങ്ങൾ കേട്ടപ്പോഴും എനിക്കു തോന്നാറുണ്ടെന്നു ഞാൻ പറയാറുണ്ട്. ഈശ്വരാ എത്രയോ പേരെ പാമ്പു കടിക്കുന്നു. എത്രയോപേർക്ക് ഇടിവെട്ടേൽക്കുന്നു.......... ! തികഞ്ഞ വേദനയുടെ മനസ്സുമായിട്ടാണ് ഞാനീ വരികളെയെഴുതുന്നത്. സംസ്കൃതത്തെ ലോകജനത അംഗീകരിച്ച് അതിന്റെ മഹത്വം വാനോളം പുകഴ്ത്തുമ്പോൾ സംസ്കൃതം പഠിപ്പിക്കുന്നവർതന്നെ അതിനെ അവഹേളിക്കുകയും അതിനെ ഉന്മൂലനം ചെയ്യാനായി പ്രവർത്തിക്കുകയും ചെയ്യുമ്പോൾ തോന്നുന്ന വേദന!

കേരള യൂണിവേഴ്സിറ്റിയിലെ മാനുസ്ക്രിപ്റ്റ് ലൈബ്രറിയിൽ ലെക്ചർ നടത്താനായി അവസരം ലഭിച്ചപ്പോൾ കണ്ടത്, അവിടത്തെ കുറേ വിദ്യാർത്ഥികൾക്ക് സംസ്കൃതത്തിൽ നല്ല താല്പര്യമുണ്ട്. ആ സംസ്കൃതത്തിൽ ബിരുദവും ബിരുദാനന്തരബിരുദവുമുള്ള അദ്ധ്യാപകർ അതിനെതിരെ ആക്രോശിച്ച് അതിനെ തകർക്കുന്നതു കണ്ടപ്പോഴാണ് ഹൃദയം വിങ്ങിയത്.

ഒരു ജർമ്മൻ സുഹൃത്ത് എന്നോടു പറയുകയുണ്ടായി. ബർളിൻ യൂണിവേഴ്സിറ്റിയിൽ രണ്ടു കേരളീയരായ സംസ്കൃതാദ്ധ്യാപകരെ ക്ലാസെടുക്കാൻ ക്ഷണിച്ചുവത്രെ. അവിടത്തെ സംസ്കൃത ഡിപ്പാർട്ടു

മെന്റിൽ സംസ്കൃത വിദ്യാർത്ഥികൾക്കായിരുന്ന ക്ലാസ്. ആ ക്ലാസിൽ കയറി എല്ലാ വിദ്യാർത്ഥികളേയും ഡിപ്പാർട്ടുമെന്റ് അദ്ധ്യാപകരേയും അഭിസംബോധന ചെയ്തുകൊണ്ട് കേരളീയരായ ക്ഷണിക്കപ്പെട്ട അദ്ധ്യാപകർ ഇംഗ്ലീഷിൽ ഗുഡ്മോണിംഗ് പറഞ്ഞ് ക്ലാസാരംഭിച്ചപ്പോൾ അവിടെയുള്ള ജർമ്മൻകാരായ വിദ്യാർത്ഥികൾ സംസ്കൃതത്തിൽ സുപ്രഭാത വന്ദനം പറഞ്ഞുവത്രെ. തുടർന്ന് അദ്ധ്യാപകർ സംസ്കൃതം, ഇംഗ്ലീഷിൽ (കേരളത്തിൽ പഠിപ്പിക്കുന്നതുപോലെ) പഠിപ്പിക്കാൻ തുടങ്ങി. ആ സമയത്ത് സംസ്കൃതത്തിലെ ഹെഡ് ഓഫ് ഡിപ്പാർട്ടുമെന്റ് പറഞ്ഞുവത്രെ. "ഇവിടെ എല്ലാ ഭാഷാ ഡിപ്പാർട്ടുമെന്റുകളിലും അതാതു ഭാഷയിൽ തന്നെയാണ് പൂർണമായും പഠിപ്പിക്കേണ്ടതും സംസാരിക്കേണ്ടതും. നിങ്ങൾ സംസ്കൃതത്തിൽ പഠിപ്പിക്കണം. എത്ര വേഗത്തിൽ സംസാരിച്ചാലും ഇവിടത്തെ വിദ്യാർത്ഥികൾക്കു മനസ്സിലാകും, അതുകൊണ്ട് ഇംഗ്ലീഷിനുപകരം സംസ്കൃത ഭാഷയിൽ തന്നെ സംസ്കൃത ക്ലാസ് നടത്തുക." കേരളീയരായ സംസ്കൃതാദ്ധ്യാപകർ പറഞ്ഞുവത്രെ "സംസ്കൃതത്തിൽ ക്ലാസെടുക്കാൻ സാധിക്കില്ല, ഭാരതത്തിൽ ഇംഗ്ലീഷിലാണ് സംസ്കൃതം പഠിപ്പിക്കാറുള്ളത് എന്നും. അവരിതു പറഞ്ഞപ്പോൾ അവരുടെ ക്ലാസ് നിർത്തിവെക്കുകയാണുണ്ടായതത്രെ. കേരളത്തിലെ സംസ്കൃതാദ്ധ്യാപകരിൽ എത്ര പേർക്കിതറിയാമെന്നെങ്കിലും ചിന്തിക്കാനീ വരികളിലൂടെ സാധിക്കട്ടെ. അദ്ധ്യാപകരുടെ പ്രത്യേകതകളും അവരുടെ കർമ്മധർമ്മങ്ങളിൽ നിന്ന് എനിക്കുൾക്കൊള്ളുവൻ സാധിച്ചതുമായ കാര്യങ്ങളും ഞാനിവിടെയെഴുതുമ്പോൾ എനിക്കൊരുദ്ദേശമേയുള്ളു; നമ്മുടെ സംസ്കാരം നിലനിൽക്കുന്നതും പ്രചരിക്കുന്നതുമെല്ലാം അദ്ധ്യാപകരിലൂടെ സമഗ്രമായി നടത്തിയിരുന്നുവെങ്കിൽ ഇന്നഭിമുഖീകരിക്കുന്ന പല സാമൂഹിക പ്രശ്നങ്ങളും, ഒഴിവാക്കാമായിരുന്നു എന്നു തോന്നാറുണ്ട്.

കേരളത്തിലെ എല്ലാ സംസ്കൃതാദ്ധ്യാപകരും മേൽപറഞ്ഞ രീതിയിലുള്ള പ്രവർത്തനം ചെയ്യുന്നവരല്ല. പക്ഷേ ഭൂരിഭാഗം സംസ്കൃതാദ്ധ്യാപകരും നന്മയുടെ പക്ഷം നിന്നു പ്രവർത്തിക്കുന്നു. അവരുടെ കൂട്ടത്തിലുള്ള ചിലർ ഉറക്കെ പറഞ്ഞെതിർക്കുകയും അവഹേളിക്കുകയും അപകീർത്തിപ്പെടുത്തുകയും ചെയ്യുമ്പോൾ ഭൂരിപക്ഷത്തിന് ഒന്നും ചെയ്യാനാകാതെ അവർ തളർന്നു പോകുന്നതുപോലെ മിഴിച്ചു നിൽക്കുന്നു. സംസ്കൃതത്തിനെതിരെ വരുന്ന വെല്ലുവിളികൾ മറ്റൊരു വിഷയത്തിനുമുണ്ടായിട്ടില്ല എന്നു ഞാൻ നേരത്തേ സൂചിപ്പിച്ചിരുന്നു. സംസ്കൃതം വർണ്ണാധിപത്യത്തിന്റേയും, ബ്രാഹ്മണ മേധാവിത്വത്തിന്റേയും, വരേണ്യവർഗ്ഗത്തിന്റേയും, ഫ്യൂഡലിസത്തിന്റേയും, ഫാസി

സത്തിന്റേയും, മുതലാളിത്തത്തിന്റേയും, ദളിതരെ നശിപ്പിച്ചതിന്റേയും, തൊട്ടുകൂടായ്മയുടേയും, ജാതിചിന്തയുടേയുമെല്ലാം ഭാഷയാണെന്ന് പുച്ഛത്തോടെ മാത്രം കാണുകയും കാണിപ്പിക്കുകയും ചെയ്യുന്ന ഒരു ഭാഗം അദ്ധ്യാപക സമൂഹത്തോടൊപ്പം സംസ്കൃതം പഠിപ്പിക്കുന്ന കുറേപേരുമുണ്ട്. അവർ സംസ്കൃത സെമിനാർ നടത്തുമ്പോഴും, സംസ്കൃത ശിബിരങ്ങളോ പഠന ക്ലാസുകളോ, മത്സരങ്ങളോ, കലാവതരണമോ നടത്തുമ്പോഴും വാശിയോടെ സംസ്കൃതത്തെ എതിർക്കുന്ന കാഴ്ചയും വാർത്തയും പല പല സ്ഥലത്തും നേരിട്ടു കാണുകയുണ്ടായി. വാർത്തകൾ വായിക്കുകയും വിവരങ്ങളറിയുകയും ചെയ്യുമ്പോൾ സംസ്കൃതാദ്ധ്യാപകന് സൃഷ്ടി നടത്തുന്നതിനേക്കാൾ എളുപ്പത്തിൽ സംഹാരം നടത്താമെന്നു ഞാനറിഞ്ഞു. സംസ്കൃതാദ്ധ്യാപകർ മാത്രമാണ് ഈ സംസ്കൃതധ്വംസനം നടത്താറുള്ളത്. സ്വന്തം കഞ്ഞിയിൽ പാറ്റയിടുന്നതുപോലെ.

**ദേശീയ സംസ്കൃത വിദ്യാപീഠത്തിലെ അദ്ധ്യാപനം**

തിരുപ്പതിയിലെ ദേശീയ സംസ്കൃത വിദ്യാപീഠത്തിൽ രണ്ടുമൂന്നുപ്രവശ്യം ക്ലാസെടുക്കാൻ പോയിരുന്നു. കുലീനരായ അദ്ധ്യാപകരിവിടെയുണ്ട്. ഗുരുകുല വിദ്യാഭ്യാസത്തിന്റെ അന്തരീക്ഷവും ശ്രേഷ്ഠമായ പരിചയപ്പെടുത്തലും, അതിഥി ദേവോ ഭവ എന്ന പദത്തെ അന്വർത്ഥമാക്കുന്ന ആചാരമര്യാദകൾ ആദ്യമാദ്യം കണ്ടു. ക്ലാസുകൾ അഭിമാനത്തോടെ കേട്ടുകൊണ്ടിരിക്കുന്ന വിദ്യാർത്ഥികളും സദസ്സും, ഭാരതീയ പൈതൃകത്തിലെ ശാസ്ത്ര സാങ്കേതിക വിഷയങ്ങളെല്ലാം വിവരിക്കുമ്പോൾ അവരുടെ മുഖഭാവത്തിന്റെ തിളക്കം പ്രത്യേകം എടുത്തു പറയേണ്ടതാണ്. ക്ലാസിൽ ശ്വാസത്തിന്റെ മാത്രം ശബ്ദം കേൾക്കാവുന്ന അന്തരീക്ഷം. ഇതാണ് ഈ ദേശീയ സംസ്കൃത വിദ്യാപീഠം. അവിടെ നിന്നാണെനിക്ക് ഡി.ലിറ്റ് തന്നതെന്നും അറിയിക്കട്ടെ!

അവിടത്തെ വൈസ്ചാൻസലർ ഡോ. പ്രഹ്ളാദാചാര്യയും ചാൻസലർ ഡോ. പഞ്ചമുഖിയും സംസ്കൃതം രക്തത്തിലലിയിപ്പിച്ച പണ്ഡിതരാണ്. അതേപോലെതന്നെ കൺട്രോളർ ഓഫ് എക്സാമിനേഷൻസ് ഒരു മലയാളി ഈ നന്മകളുടെ തിളക്കമാർന്ന വ്യക്തി. എല്ലാവരും ബഹുമാനിക്കുന്ന ഈ മലയാളി എന്റെ ക്ലാസുകൾ കഴിയുമ്പോൾ അദ്ദേഹം അടുത്തുവന്ന് പറയാറുണ്ട്. "ഞാനൊരു മലയാളിയായതിൽ അഭിമാനിക്കുന്നു കാരണം കഴിഞ്ഞ പ്രാവശ്യമെല്ലാം താങ്കളിവിടെ വന്ന് ക്ലാസെടുത്തു പോയിക്കഴിഞ്ഞപ്പോൾ പലരും എന്നെയാണ് അഭിനന്ദിച്ചത്." അവിടത്തെ രജിസ്ട്രാറും വളരെ നന്മയോടെ പെരുമാറുകയും പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നവരെ മുക്തകണ്ഠം

അഭിനന്ദിക്കുകയും ചെയ്യാറുണ്ട്. അത്യാധുനിക സാങ്കേതിക വിദ്യകൾകൊണ്ടു സംസ്കൃത പഠനവും പ്രചരണവും നടത്തുന്ന പ്രോജക്ടുകൾകൊണ്ട് നിറഞ്ഞുനിൽക്കുന്ന അവിടെയും മൂന്നുനാലു മലയാളി വിദ്യാർത്ഥികൾ എന്റെ മുറിയിൽ വന്നുപറഞ്ഞു. "താങ്കൾ ഇവിടെ വരുന്നതിൽ ചില അദ്ധ്യാപകർക്കിഷ്ടക്കേടുണ്ട്" എന്ന്.

ഞാൻ സംസ്കൃത വിദ്യാപീഠത്തിൽ റിഫ്രഷർ കോഴ്സിന് ക്ലാസെടുക്കാൻ വരുന്നതിൽ ഇഷ്ടക്കേടിന് കാരണമെന്താണെന്ന് മനസ്സിലായില്ല. കുറേ നേരമിരുന്നാലോചിച്ചു. ഞാൻ ക്ലാസെടുക്കുന്ന സമയത്ത് അത് വിലയിരുത്തുന്ന സദസ്സിന്റെ മുഖഭാവം ഞാൻ കാണുമ്പോൾ എന്റെ ശബ്ദത്തിൽ അമിതാവേശത്തിന്റേയും അമിതാഭിമാനത്തിന്റേയും ധ്വനിയുണ്ടാകാറുണ്ടെന്നെനിക്ക് മനസ്സിലായി. അതൊരു അഹങ്കാരത്തിന്റെ നിഴൽപോലെ അവർക്ക് തോന്നിയേക്കാം. കൂടാതെ പല ക്ലാസുകൾ കഴിയുമ്പോഴും പലരും വന്നഭിനന്ദിക്കുന്നുമുണ്ട്. അതും എന്നിലൊരു തലക്കനം സൃഷ്ടിച്ചിരിക്കണം. എന്റെ വാക്കിലും ചിന്തയിലും പ്രവൃത്തിയിലും അത് നിഴലിച്ചിരിക്കണം. ഡോക്ടർ പഞ്ചമുഖിയും ഡോ. പ്രഹ്ലാദാചാര്യയും കുറേസമയം എന്നോട് സംസാരിക്കുന്നത് സാധാരണമായിരുന്നു. ഇതെല്ലാം ഒന്നുകിൽ എന്റെ പെരുമാറ്റത്തിലും സംസാരത്തിലും പ്രവൃത്തിയിലും സ്വാധീനമുണ്ടാക്കിയിരിക്കണം. അല്ലെങ്കിൽ എന്നിക്കഹങ്കാരമുണ്ടെന്നവർക്കു തോന്നാൻ ഇതു കാരണമായിക്കാണും.

സീനിയറായ കുറെ മലയാളി വിദ്യാർത്ഥികളെ കണ്ട് പരോക്ഷമായി കാര്യമന്വേഷിച്ചപ്പോൾ വ്യക്തമായ മറുപടി ലഭിച്ചു. സാറിന്റെ ക്ലാസു കഴിയുമ്പോൾ അതിൽ പങ്കെടുക്കുന്നവർ പലരും ഇനിയും അത്തരത്തിലുള്ള ക്ലാസുവേണമെന്നു പറയാറുണ്ട്. സംസ്കൃതത്തിലൊരു ഡിഗ്രിയുമില്ലാത്ത സാറിനെ സംസ്കൃതത്തിലെ ട്രെയിനിങ് ക്ലാസിനു വിളിക്കുന്നതെന്തിനാണെന്നതാണ് പലരുടേയും ചോദ്യവും, അവരുടെ ദേഷ്യത്തിനു കാരണവും. ഒരു സയിന്റിസ്റ്റ് അയാളുടെ കാര്യം നോക്കിയാൽ പോരെ നമ്മളെ പഠിപ്പിക്കാൻ അയാൾക്കെന്തു യോഗ്യതയാണുള്ളതെന്ന് വിമർശിച്ചവരുമുണ്ട്.

ആദ്യമായി തിരുപ്പതിയിലെ ഡീംഡ് യൂണിവേഴ്സിറ്റി സ്റ്റാറ്റസുള്ള ദേശീയ സംസ്കൃതവിദ്യാപീഠത്തിൽ പോയത് ഡോ. മുരളിമനോഹർ ജോഷി ശാസ്ത്രസാങ്കേതിക മന്ത്രിയായിരുന്ന വേളയിൽ ഈ സ്ഥാപനത്തിൽ ഒരു സെമിനാർ സംഘടിപ്പിക്കാൻ നിർദ്ദേശിച്ചതിന്റെ അടിസ്ഥാനത്തിലായിരുന്നു. അന്ന് സംസ്കൃതം അൽപം പോലുമറിയാത്ത ഒരു ഡസൻ പ്രൊഫസർമാർ ഐഐടി മദ്രാസ്, ഐഐഎസ്സി

ബാംഗ്ലൂർ, ഹൈദരാബാദ് യൂണിവേഴ്സിറ്റി എന്നിവിടങ്ങളിൽ നിന്ന് വന്നിരുന്നു. ഒരുദിവസം നീണ്ടുനിന്ന ചർച്ചയും നടന്നു. ഞാനും അതിൽ പങ്കെടുത്തിരുന്നു. അതിൽ കാര്യമായ അഭിപ്രായങ്ങളൊന്നും പറയാനെനിക്കവസരം തന്നില്ല. മറ്റുള്ളവരെല്ലാം സീനിയർ പ്രൊഫസർമാരായിരുന്നു. പ്രായത്തിലും, 'ലുക്കിലും' ഔദ്യോഗികതലത്തിലും അവരുടെ ഏഴയൽവക്കത്തു വരാൻ യോഗ്യതയില്ലാത്ത ഞാൻ പറഞ്ഞതൊന്നും അവരെടുത്തില്ല. മാത്രമല്ല എനിക്ക് വേദനാജനകമായിത്തോന്നിയ അനുഭവം, ഏതാനും മിനിറ്റിൽ ഞാൻ പറഞ്ഞതെല്ലാം ആ സദസ്സിലുള്ള ചില പ്രൊഫസർമാർ കേട്ട് പറഞ്ഞതിപ്രകരായിരുന്നു. "നമ്മൾ ഒന്നു ശ്രദ്ധിക്കണം! ഒരുകാര്യത്തിലും ഒന്നും ക്ലെയിം ചെയ്യരുത്. പൈതഗോറസ് തിയറം നമ്മളാണ് കണ്ടുപിടിച്ചതെന്നും, കാൽക്കുലസും, മറ്റു കുറെ തിയറങ്ങളും അതുപോലുള്ളതെല്ലാം നമ്മളാണ് കണ്ടുപിടിച്ചതെന്നും തുറന്നടിച്ച് പറയുകയോ എഴുതുകയോ പ്രചരിപ്പിക്കുകയോ ചെയ്യരുത്. അങ്ങിനെ ചെയ്താൽ ദേശീയ സംസ്കൃത വിദ്യാപീഠത്തിന്റെ പേരും വിശ്വാസ്യതയും പ്രസിദ്ധിയുമെല്ലാം തകരും. അതുകൊണ്ട് നമുക്ക് സാവധാനത്തിൽ കാര്യങ്ങൾ പഠിച്ച് പുസ്തകരൂപത്തിലിതെല്ലാം പ്രസിദ്ധീകരിക്കാം." ആ പ്രൊഫസർമാരിലൊരാൾ പറയാൻ കാരണമായതിനെതിരെ ഞാൻ ഏതാനും മിനിറ്റു പിടിച്ചുവാങ്ങി (എനിക്കനുവദിച്ചുതന്നതല്ല) പ്രതികരിച്ചു. സംസ്കൃതത്തിൽ തന്നെ ബൗധായനന്റെ പൈതഗോറസ് തിയറം, ഗ്രിഗറീസ് തിയറം, ല്യൂബ്ളേഴ്സ് തിയറം, പൈയുടെ മൂല്യം എല്ലാം അവരെക്കൊണ്ടു സംസാരിപ്പിക്കാതെ തുടർച്ചയായി പറഞ്ഞു. അതിനുശേഷം ഈ ക്രെഡിറ്റ് നമുക്കവകാശപ്പെട്ടതാണെന്നും അത് നമ്മൾ നേടിയെടുക്കണമെന്നും ലോകത്തിലാരും നമുക്കുവേണ്ടി വാദിക്കില്ലെന്നും പറഞ്ഞു. നാം ആത്മാഭിമാനമുള്ളവരാകണമെങ്കിൽ ഇതെല്ലാം വസ്തുനിഷ്ഠമായി ലോകത്തിന്റെ മുമ്പിലവതരിപ്പിക്കേണ്ടത് നാം തന്നെ വേണമെന്നും, അതിനായി എന്തും ചെയ്യാൻ ഞാൻ തയ്യാറാണെന്നും അറിയിച്ചതിന്റെ പ്രതികരണമായിരുന്നു അതിൽ പങ്കെടുത്ത ചിലരിൽ മാറ്റമുണ്ടായത്.

അവിടത്തെ വൈസ്ചാൻസലറും രജിസ്ട്രാറും ചില മാറ്റമുള്ള ഡിവിഷൻ ഹെഡുമാരും ഞാൻ ശക്തമായി വാദിക്കുന്നതുപോലെ പറഞ്ഞ കാര്യങ്ങൾ ശ്രദ്ധയോടെ കേട്ടു. അവിടത്തെ ചാൻസലറായിരുന്ന ഡോ. പഞ്ചമുഖിയും അഭിനന്ദനത്തിന്റെ മുഖഭാവത്തോടെ ഞാൻ പറഞ്ഞതു സ്വീകരിച്ചതായിട്ടെനിക്കു തോന്നി. പക്ഷേ പ്രഗത്ഭരായ മറ്റു പ്രൊഫസർമാരുടെ അഭിപ്രായമായിരുന്നു മുഴച്ചു നിന്നതും പ്രകട

മായതും.

ആ മീറ്റിങ്ങ് കഴിഞ്ഞപ്പോൾ എനിക്കൽപം ദുഃഖം തോന്നി. ഭാരതത്തിലെ പ്രശസ്തമായ യൂണിവേഴ്സിറ്റികളിലേയും ദേശീയ വിദ്യാഭ്യാസ സ്ഥാപനങ്ങളിലേയും അദ്ധ്യാപകർ പോലും ശാസ്ത്രസത്യങ്ങളും ശാസ്ത്രവളർച്ചയുടെ ചരിത്രങ്ങളും യാഥാർത്ഥ്യബോധത്തോടെ ലോകസമക്ഷം സമർപ്പിക്കാൻ മടിക്കുന്നതെന്തിനാണെന്നെത്ര ആലോചിച്ചിട്ടും എനിക്ക് മനസ്സിലായില്ല. കാലം കുറച്ചു കഴിഞ്ഞപ്പോൾ ഞാനൊരു പുസ്തകത്തിൽ വായിച്ചു. ഭാരതത്തിൽ ശാസ്ത്രവും സാങ്കേതിക വിദ്യയുമൊന്നുമുണ്ടായിരുന്നില്ലെന്നും ഇവിടെയുണ്ടായിരുന്നത് കുറെ തത്വങ്ങളും മതവും ആത്മീയതയും മാത്രമാണെന്നും ഇന്ത്യയുടെ ആദ്യത്തെ പ്രധാനമന്ത്രി നെഹറു പറഞ്ഞതായിട്ട്. ഇതിന്റെ മാറ്റൊലിയാണ് ഈ പ്രൊഫസർമാരുടെയെല്ലാം ശബ്ദത്തിലും, അന്നു പലരിലും ഇന്നു ചിലരിലും നിറഞ്ഞിരിക്കുന്നത്. ആ ചിന്തകൾ ഭാരതീയരുടെ ഇടുങ്ങിയതും അടഞ്ഞതുമായ മനസ്സിൽ നിറച്ചുവെച്ചിരിക്കുന്നുവെന്നുമാത്രമല്ല, മറ്റുള്ളവരുടെ മനസ്സിൽ ഭയത്തിന്റെ നിഴൽ സൃഷ്ടിച്ച് ഭാരത പൈതൃകത്തിലാത്മവിശ്വാസമുണ്ടാകാതിരിക്കാനുള്ള ശ്രമവും നടത്തുന്നു. നെഹ്റു പറഞ്ഞതുപോലെ "ഭാരതത്തിന്റെ ചരിത്രപൈതൃകത്തെ ഓർമ്മിപ്പിക്കാതിരിക്കാൻ ഞാൻ ശ്രമിക്കുമ്പോൾ നിങ്ങൾ ഭാരതത്തിന്റെ യഥാർത്ഥ ചരിത്രവുമായി വരുന്നതെന്തിനാണെന്നെനിക്ക് മനസ്സിലാകുന്നില്ല"

ഈ സെമിനാറിനുശേഷം പിന്നൊരിക്കൽ എന്നെ അവിടത്തെ ചാൻസലറും, വൈസ്ചാൻസലറും ക്ഷണിച്ചിരുന്നു. അവിടത്തെ റിഫ്രഷർ കോഴ്സിന് ക്ലാസെടുക്കുകയും ചെയ്തു. എന്റെ ക്ലാസുകളെല്ലാം എനിക്കാത്മസംതൃപ്തി തരുന്നതായിരുന്നു. ഓവർ ഹെഡ് പ്രൊജക്ടറോ, സ്ലൈഡ് പ്രൊജക്റ്ററോ, റഫറൻസ് പേപ്പറുകളോ ഇല്ലാതെ രണ്ടു മണിക്കൂർ നേരം ഞാനെടുത്ത ക്ലാസിൽ പങ്കെടുത്തവരുടെ മുഖത്ത് സംതൃപ്തിയുണ്ടായിരുന്നു. അവരുടെ സംശയങ്ങൾക്കു ഞാൻ മറുപടിയും പറഞ്ഞു. കാലടിയിലെ ശ്രീശങ്കരാചാര്യ യൂണിവേഴ്സിറ്റിയിൽ സംസ്കൃതത്തിനെതിരായി നടക്കുന്ന ചില കാര്യങ്ങൾ ക്ലാസിനിടക്ക് ഞാൻ തമാശരൂപത്തിൽ വ്യംഗ്യാർത്ഥത്തിൽ പറഞ്ഞതിനെ കാലടിയിൽ നിന്നുവന്ന ഒരദ്ധ്യാപകൻ എതിർത്ത് ഒന്നു രണ്ടുവരി പറഞ്ഞതല്ലാതെ ഇന്നുവരെയുള്ള ക്ലാസുകളിലൊരുതരത്തിലുള്ള അപശ്രുതിയുമുണ്ടായിട്ടില്ല. റിഫ്രഷർ കോഴ്സിനു ക്ലാസെടുക്കുന്ന വേളയിൽ മറ്റു ക്ലാസിലെ വിദ്യാർത്ഥികളും ചില അദ്ധ്യാപകരും വന്നിരിക്കാറുണ്ട്. അവരും സംതൃപ്തിയോടെ മടങ്ങുമ്പോൾ എനിക്ക് ജന്മം

സഫലമായ മാനസീക സംതൃപ്തി തോന്നാറുണ്ട്. എന്നുവേണമെങ്കിലും ക്ലാസെടുക്കാൻ ഞാനിവിടെ വരാൻ തയ്യാറാണെന്നും, എന്റെ മാതൃഭൂമിയുടെ ചൈതന്യമുള്ള ഭാഷ പഠിപ്പിക്കാൻ എവിടെ വേണമെങ്കിലുമെത്താൻ തയ്യാറാണെന്നും ഞാൻ പല പ്രാവശ്യം അവരോടു പറഞ്ഞിരുന്നു. പുറമെനിന്ന് ഒരു വിദ്വാൻ സംസ്കൃതത്തിൽ ക്ലാസെടുക്കാൻ വരേണ്ടതില്ലെന്നതോന്നലാകാം; ഞങ്ങളിവിടെയുള്ളപ്പോൾ പുറമെയുള്ളവർ വരേണ്ട കാര്യമില്ലയെന്നു തോന്നിയതുകൊണ്ടുമാകാം, പിന്നീട് വിളിക്കാത്തത്. ഡോ. പ്രഹ്ലാദാചാര്യ വിസിയുടെ സ്ഥാനത്തുനിന്നും ഡോ. പഞ്ചമുഖി ചാൻസലറുടെ സ്ഥാനത്തുനിന്നും റിട്ടയർ ചെയ്തുപോയതുകൊണ്ടുമാകാമെന്നൊരു സൂചന കൂടി കിട്ടിയപ്പോൾ ആശ്വാസമായി.

പക്ഷേ ഒരു ദുഃഖം തോന്നി. ഒരു വർഷം ഞാൻ സബാറ്റിക്കൽ ലീവെടുത്ത് കേരളത്തിലെ പല പല കോളേജുകളിലും സ്കൂളുകളിലും ക്ലാസെടുക്കുമായിരുന്നുവെങ്കിലും ആ ഒരുവർഷക്കാലം തിരുപ്പതിയിൽ ധാരാളം സ്കൂളുകളിൽ സംസ്കൃതം പഠിപ്പിക്കുന്നുണ്ടെങ്കിലും ദേശീയ സംസ്കൃത വിദ്യാപീഠക്കാർക്ക് എന്നെ പ്രയോജനപ്പെടുത്താമായിരുന്നത് അവർ ചെയ്തില്ല. ഒരു ശാസ്ത്രജ്ഞൻ അക്ഷര സ്ഫുടതയോടെ സംസ്കൃതത്തിലെ ശാസ്ത്രം പഠിപ്പിച്ചാൽ തിരുപ്പതി ദേശീയ സംസ്കൃത വിദ്യാപീഠത്തിലെ യഥാർത്ഥ സംസ്കൃതാദ്ധ്യാപകരുടെ സ്റ്റാറ്റസ് താഴുമെന്ന ഒരു അപകർഷതാ ബോധം അവർക്കുണ്ടായിരുന്നിരിക്കാം. ഒരുപക്ഷേ എനിക്ക് താഴ്മയും എളിമയും കുറവാണെന്ന് അവർക്ക് തോന്നിയിരിക്കാം. ഏതു കാരണം കൊണ്ടായാലും കഴിഞ്ഞ രണ്ടു മൂന്നു വർഷങ്ങളായി ദേശീയ സംസ്കൃത വിദ്യാപീഠത്തിൽ നിന്നും എനിക്കു ക്ലാസെടുക്കാൻ ക്ഷണം ലഭിക്കാറില്ല.

ദേശീയ സംസ്കൃത വിദ്യാപീഠത്തിലെ ആരാധ്യനായ ചാൻസലർ ഡോ. പഞ്ചമുഖി എന്നെ ഒരിക്കൽ ഡൽഹിയിലെ സംസ്കൃതവിദ്യാപീഠത്തിലേക്ക് ക്ഷണിച്ചു. അവിടേയും സംസ്കൃതപൈതൃകത്തെക്കുറിച്ചുള്ള സാഹിത്യ ഗ്രന്ഥങ്ങളിലെ സംക്ഷിപ്തം തയ്യാറാക്കലാണ് ചർച്ചയിലൂടെ ലക്ഷ്യമിട്ടിരുന്നത്. എനിക്ക് ഡി.ലിറ്റ് ലഭിക്കാനായി ഏറ്റവുമധികം പ്രവർത്തിച്ച ഡോ. പഞ്ചമുഖി എന്നെ വിളിച്ചറിയിച്ചതുകൊണ്ടാണ്, കോച്ചി വലിക്കുന്ന ഡൽഹി തണുപ്പിൽ ജനുവരിയിൽ രണ്ടു ദിവസത്തിനുവേണ്ടി പോയത്. ഇങ്ങിനെയൊരു പരിപാടി സംഘടിപ്പിക്കാൻ നിർദ്ദേശിച്ചതാകട്ടെ ഡൽഹിയിലെ മുഖ്യമന്ത്രിയായ ശ്രീമതി ഷീലാദീക്ഷിത്തിന്റെ പ്രിൻസിപ്പൽ ഫിനാൻഷ്യൽ സെക്രട്ടറിയായിരുന്ന ശ്രീ. വി.വി. ഭട്ട് എന്ന ഐ.എ.എസ്കാരനായിരുന്നു. ഐ.ഐ.എസ്.

എച്ചിന് ഐ.എസ്.ആർ.ഒയുടെ ഒരു നല്ല പ്രോജക്റ്റ് നൽകിയ ഈ വ്യക്തിയുമായി കുറേക്കാലത്തെ ബന്ധവുമെനിക്കുണ്ടായിരുന്നു. ഡോ. പഞ്ചമുഖിയും ശ്രീ ഭട്ടും നിർദ്ദേശിച്ചതനുസരിച്ചായിരുന്നു എന്റെ ഡൽഹിയാത്ര.

**ഡൽഹി സംസ്കൃത വിദ്യാപീഠത്തിലെ ക്ലാസ്**

ഡൽഹിയിലെ ഓട്ടോണമസ് സ്റ്റാറ്റസുള്ള ഈ സംസ്കൃത കേന്ദ്രത്തിലിങ്ങിനെയൊരു മീറ്റിങ് വിളിച്ചുകൂട്ടി, എല്ലാവരിൽ നിന്നും അഭിപ്രായങ്ങൾ എഴുതിയെടുക്കുന്നതായി വരുത്തിതീർത്തു. അതിനുവേണ്ടി സർക്കാരിൽ നിന്ന് ലക്ഷക്കണക്കിന് രൂപ ലഭ്യമാക്കുകയും ചെയ്തു. അതെല്ലാം ആ സ്ഥാപനത്തിലെ മറ്റു കാര്യങ്ങൾക്കായി വിനിയോഗിക്കുകയും ചെയ്തു. ഞങ്ങൾക്ക് 25 രൂപയുടെ ഉച്ചഭക്ഷണം അടുത്തുള്ള പെട്ടിക്കടയിയിൽ നിന്നും വാങ്ങിത്തന്ന് ആ മീറ്റിംഗ് അവസാനിപ്പിച്ചു. ഞങ്ങളുടെ സമയം, ഊർജ്ജം എന്നിവയെല്ലാം നഷ്ടപ്പെടുത്തിയ ദൽഹിയിലെ സംസ്കൃത വിദ്യാപീഠത്തിലെ ഈ ചെയ്തികളെല്ലാം കണ്ടപ്പോൾ വേദന തോന്നി. അവിടെക്കണ്ട മറ്റൊരു വേദനാജനകമായ കാഴ്ച ഞങ്ങൾക്കെല്ലാം വിതരണം ചെയ്ത കുറേ പുസ്തകങ്ങളുടെ പ്രത്യേകതയായിരുന്നു. ആ സ്ഥാപനത്തിന്റെ ചിലവിൽ (സർക്കാർ ചെലവിൽ) അതിന്റെ ഡയറക്ടർ എഴുതി അത്യാഡംബരത്തോട പ്രസിദ്ധീകരിച്ച ഒരു പ്രയോജനവുമില്ലാത്ത സംസ്കൃത പുസ്തകങ്ങളായിരുന്നു അവയെല്ലാം. ഒരു സ്ഥാപനത്തേയും അതിലെ ഫണ്ടും ദുർവിനിയോഗത്തിനു കാരണമാക്കുന്നത് തലപ്പത്തുള്ളവരുടെ സ്വാർത്ഥതയാണെന്നു കണ്ടു. അവിടത്തെ അദ്ധ്യാപകരോ വിദ്യാർത്ഥികളോ ആരും ഈ പരിപാടിയിൽ പങ്കെടുത്തതായിക്കണ്ടില്ല.

അവിടെ നടന്ന കാര്യങ്ങളെല്ലാം ഞാൻ ഡൽഹി സർക്കാരിന്റെ പ്രിൻസിപ്പൽ ഫിനാൻസ് സെക്രട്ടറിയെ പരോക്ഷമായിട്ടറിയിക്കുകയും ചെയ്തു. ശ്രീ. വി.വി. ഭട്ടിനെ നേരിൽകണ്ട് കുറേനേരം സംസാരിച്ചപ്പോഴായിരുന്നു ഇക്കാര്യങ്ങളെല്ലാം ചർച്ചയിൽ വന്നത്. അദ്ദേഹം പറഞ്ഞത് അദ്ധ്യാപകരും പ്രധാനാദ്ധ്യാപകരും പോലും ഇതേപോലെ അധർമ്മം ചെയ്താൽ നമ്മുടെ സമൂഹത്തെ ആരായിരിക്കും സന്മാർഗത്തിലൂടെ നയിക്കുക എന്നായിരുന്നു.

ഭരണകൂടത്തിൽ ആത്മാർത്ഥതയുള്ളവരുണ്ടെങ്കിലും ചിലപ്പോൾ അദ്ധ്യാപകരും ഭരണത്തിന്റെ ചുക്കാൻ പിടിക്കുന്ന അദ്ധ്യാപകരും വിചാരിച്ചാലും ഒന്നും ചെയ്യാതിരിക്കാം, ചെയ്യുന്നത് സ്വാർത്ഥതയാകാം, ചെയ്യുന്നത് വിപരീതവുമാക്കാം. ഇക്കാര്യങ്ങൾ ആ സെമിനാറിനുവന്ന ഡോ. പഞ്ചമുഖി എന്ന മുൻ ചാൻസലറും അറിഞ്ഞിരുന്നു.

ഈ ദേശീയ സംസ്കൃതവിദ്യാപീഠത്തിൽനിന്ന് പിന്നീട് എനിക്ക് ക്ഷണ മൊന്നും ലഭിച്ചിട്ടില്ലെങ്കിലും, കർണ്ണാടക, ആന്ധ്രാപ്രദേശിലെ പല യൂണിവേഴ്സിറ്റികളിൽ നിന്നും പല സ്ഥാപനങ്ങളിൽ നിന്നും സംസ്കൃ താന്തർഗത ജ്ഞാനവിജ്ഞാനങ്ങളെക്കുറിച്ച് ക്ലാസെടുക്കാനുള്ള ക്ഷണം ലഭിച്ചിട്ടുണ്ട്. പലതിലും പങ്കെടുക്കാനും സാധിച്ചിട്ടുണ്ട്. അതിൽ പലപ്പോഴും ഈ സംസ്കൃത യൂണിവേഴ്സിറ്റിയുമായി പ്രത്യ ക്ഷമായോ പരോക്ഷമായോ ബന്ധമുള്ളവർ കാരണമാണ് അവിടെ യുള്ള പ്രഭാഷണ പ്രചരണയാത്രക്ക് ജഗദീശ്വരാനുഗ്രഹമുണ്ടായതെന്ന റിയുകയും ചെയ്തു.

**മദ്രാസ് പ്രസിഡൻസി കോളേജ്**

മദ്രാസ് യൂണിവേഴ്സിറ്റിയിലെ പ്രസിഡൻസികോളേജിലെ സംസ്കൃത ഡിപ്പാർട്ടുമെന്റിലൊരിക്കൽ ക്ലാസെടുത്തു. വളരെ പ്രാചീ നമായ മുറികൾ, പുരാതന സൗകര്യങ്ങൾ, വാതരോഗം പിടിപെട്ടതു പോലുള്ള ഡിപ്പാർട്ടുമെന്റ്, അസാധാരണ വ്യക്തിത്വമുള്ള ഹെഡ് ഓഫ് ദ ഡിവിഷൻ; നല്ല ലക്ഷ്യബോധവും മാർഗബോധവുമുള്ള വ്യക്തി. പേര് ഡോ. ഡാഷ്. അദ്ദേഹത്തിന്റെ പ്രവൃത്തിയും പേരുപോലെ അടി പൊളിയെന്നെഴുതാം. ഡിപ്പാർട്ടുമെന്റിലെ മറ്റദ്ധ്യാപകരിൽ ഈ താല്പ ര്യമൊന്നും കണ്ടില്ല. എന്റെ ക്ലാസിൽ കുറച്ചു വിദ്യാർത്ഥികൾ ഇരുന്നു തന്നു. ഞാൻ ക്ലാസെടുത്തുകഴിഞ്ഞ് തിരിച്ചുവന്നു. ഭഗവദ്ഗീതയിൽ കൃഷ്ണൻ പറയുന്നതുപോലെ ഒരു അറ്റാച്ച്മെന്റുമില്ലാതെയവർ ഇരു ന്നു. നല്ല അർത്ഥത്തിലല്ല എന്നുമാത്രം. സംസ്കൃത്തിനുമാത്രമാണി ങ്ങിനെ സംഭവിക്കുക.

തിരുപ്പതിയിലെ സംസ്കൃത വിദ്യാപീഠത്തിലെ ചില അദ്ധ്യാപക രുടെ പരിചയപ്പെടുത്തലിലൂടെയാണ് ഡോ. ഡാഷ് എന്നെ ക്ഷണിച്ച ത്. ഈ സംഗമം ഒരു സെമിനാറിൽ പ്രഭാഷണത്തിനായിരുന്നു. വളരെ ചെറിയ സദസ്സ്! അവിടെ വീണ്ടും ക്ലാസെടുക്കാൻപോയതിൽ എനിക്ക് ദുഃഖം തോന്നി. സമയം, ഊർജ്ജം, സാമ്പത്തിക നഷ്ടങ്ങൾ വീണ്ടും ഉയർത്തി. അതിപുരാതനമായ ഈ പ്രസിദ്ധകോളേജിൽ അതിപ്രഗ ത്ഭരായ പലരും പഠിച്ചിട്ടുണ്ട്. അവിടെ നടന്ന പ്രൗഢോജ്ജ്വലമാകേണ്ട ഒരു സംസ്കൃത സെമിനാറിൽ കുറച്ചുപേർ മാത്രമേ കുറച്ചുസമയ ത്തേക്ക് പങ്കെടുത്തുള്ളൂ എന്നത് നേരിട്ടനുഭവിച്ചപ്പോൾ വേദനയും തോന്നി. ഡിപ്പാർട്ടുമെന്റിലെ എല്ലാ വിദ്യാർത്ഥികളും വന്നിരുന്നെ ങ്കിൽപോലും സംഖ്യാബലംകൂടുമായിരുന്നു. വലിയ തൃപ്തിയില്ലാതെ ക്ലാസെടുത്തു ഞാൻ മടങ്ങി. ഞാനൊന്നും വിചാരിച്ചാൽ സംസ്കൃ തത്തെ രക്ഷിക്കാൻ പറ്റില്ലെന്ന ഭാവത്തോടെ ചില അദ്ധ്യാപകരിരു

ന്നുതന്നു.

ഈ യാത്രക്കും പ്രഭാഷണത്തിനും ശേഷം പലപ്രാവശ്യം ഡോ. ഡാഷ് എന്നെ ക്ലാസെടുക്കാനും ദേശീയ അന്തർദേശീയ സെമിനാറിനുമായി വിളിച്ചിട്ടുണ്ട്. ഞാനെന്റെ ആദ്യാനുഭവങ്ങൾ മറന്നിട്ടില്ലാത്തതിനാൽ പിന്നീട് പോയില്ല.

ഹൈദരാബാദ് യൂണിവേഴ്സിറ്റിയിൽ എന്റെ ശാസ്ത്ര ക്ലാസിന് താല്പര്യമുണ്ടാകുമെന്ന് എനിക്ക് ചിന്തിക്കാൻപോലും വിഷമമായിരുന്നു. അത് അത്യന്താധുനിക യൂണിവേഴ്സിറ്റിയാണ്. ഐ.ഐ.ടി പോലെയാണത്. അവിടെ ഭാരതത്തിന്റെ ശാസ്ത്രസാങ്കേതിക പൈതൃകത്തെക്കുറിച്ചാണ് ക്ലാസെടുത്തത്. ആ ക്ലാസിൽ അവിടത്തെ ധാരാളം അദ്ധ്യാപകരുണ്ടായിരുന്നു. കൂടാതെ ഉയർന്ന നിലവാരമുള്ള വിദ്യാർത്ഥികളും! ക്ലാസ് കഴിഞ്ഞ് പലരും വളരെയധികം നല്ല വാക്കുകളിലൂടെ അഭിനന്ദന വരികൾ പറഞ്ഞാണ് പോയത്. ആഡിറ്റോറിയം നിറഞ്ഞിരുന്നു എന്നുമാത്രമല്ല സ്ഥലപരിമിതിമൂലം പലകസേരകളുടേയും കൈയ്യിലും വിദ്യാർത്ഥികളിരിക്കുന്നുണ്ടായിരുന്നു. ഇത്രയും ഉയർന്ന നിലവാരമുള്ള ഒരു സ്ഥാപനത്തിൽ ഇത്രക്കും അദ്ധ്യാപകർ ഇരുന്നത് എനിക്ക് ആത്മാഭിമാനം പകരുന്ന ഒന്നായിരുന്നു. എല്ലാവരും ഓരോ നിമഷവും വളരെ ശ്രദ്ധയോടെയാണിരുന്നു കേട്ടത്.

ഏതൊരു സ്ഥാപനത്തിലുമുള്ള വിദ്യാർത്ഥികളെ അറിയിക്കേണ്ടതായ നന്മനിറഞ്ഞ അറിവുകൾ അറിയിക്കേണ്ടവർ സഹകരിച്ചൊരുമിച്ച് അറിയാനും അറിയിക്കാനും ശ്രമിച്ചാൽ അത് സമൂഹത്തിന്റെ മൊത്തം നന്മയ്ക്ക് കാരണമാകും. എല്ലാ അദ്ധ്യാപകരും സംഘാടകരാകണമെന്നില്ല. എല്ലാ സംഘാടകരും നല്ല അദ്ധ്യാപകരാകണമെന്നുമില്ല. ഒരു വിദ്യാഭ്യാസ സ്ഥാപനത്തിൽ പഠിക്കുന്ന വിദ്യാർത്ഥികളുടെ സിലബസ്സിലുള്ള അറിവാകണമെന്നില്ല ക്ലാസെടുക്കാൻ വരുന്ന ക്ഷണിതാവായ വ്യക്തി കൊടുക്കുന്നത്. പക്ഷേ ഏതു ക്ലാസുകളിൽ നിന്നും പ്രഭാഷണങ്ങളിൽ നിന്നും കുറേയേറെ കാര്യങ്ങൾ അതു ശ്രവിക്കുന്ന പലർക്കും ഇന്നല്ലെങ്കിൽ നാളെ പ്രയോജനപ്പെടുത്താം. ഹൈദരാബാദ് യൂണിവേഴ്സിറ്റി ഒരു ശാസ്ത്ര സാങ്കേതിക യൂണിവേഴ്സിറ്റിയാണ്. അവിടെ ഭാരത ശാസ്ത്ര സാങ്കേതിക പൈതൃക ക്ലാസ് വൻവിജയമായത് അദ്ധ്യാപകരിലൂടെ വിദ്യാർത്ഥികൾ ഈ നന്മകൾ പകർത്തണമെന്ന് ചിന്തിച്ചതുകൊണ്ടാണ്.

കേരളാ യൂണിവേഴ്സിറ്റിയിൽ ഏകദേശം ഒരു വ്യാഴവട്ടക്കാലത്തിനു മുമ്പ് ഫ്യൂച്ചറോളജിയിൽ ക്ലാസെടുക്കുവാൻ പോയിരുന്നു. ആദ്യം സ്വയം പഠിച്ചിട്ടാണ് ഞാൻ അവിടത്തെ പ്രത്യേകവിഷയത്തിൽ ക്ലാസെ

ടുത്തത്. എന്റെ വിഷയമല്ലാത്ത ഒന്നിലാണ് ഞാനവിടെ പഠിപ്പിച്ചത്. ക്വാലിറ്റി സ്റ്റാൻറർഡൈസേഷൻ എ.എസ്.ഒ. 9000 ഉം 9001 എന്നതായിരുന്നു വിഷയം. അസാധാരണ ശ്രദ്ധയോടെ വിദ്യാർത്ഥികളിരുന്നു. കേരള യൂണിവേഴ്സിറ്റി ഡിപ്പാർട്ടുമെന്റുകളിൽ നിന്നൊരിക്കലും പ്രതീക്ഷിക്കാൻ സാധിക്കാത്തത്രയും ബഹുമാനത്തോടെയായിരുന്നു അവരുടെ ഇരുപ്പ്. ഫ്യൂച്ചറോളജി ഡിപ്പാർട്ടുമെന്റ് ഹെഡ്, അത്തരത്തിലാണ് വിദ്യാർത്ഥികളെ നയിക്കുന്നത്.

ആ അദ്ധ്യാപകൻ വളരെയധികം കാര്യങ്ങൾ അത്യാധുനിക വിവരസാങ്കേതിക വിദ്യകളുൾപ്പെടെയുപയോഗിച്ച് ചെയ്യുന്നു. തളർന്ന ശരീരവുമായി അദ്ദേഹം പലതും ചെയ്തു തീർത്ത് വിദ്യാർത്ഥികളിൽ ആവേശമുണ്ടാക്കിയത് അനവധി പ്രോജക്ടുകളിലൂടെയായിരുന്നു. ഇലക്ഷൻ റിസൾട്ടുപ്രവചനം വരെ ജനങ്ങളുടെ വികാരതീവ്രതയളക്കാനാവശ്യമായ മാനദണ്ഡങ്ങളുണ്ടാക്കി അദ്ദേഹം വ്യക്തമായി, സർക്കാരിന് സമർപ്പിച്ചിരുന്നു. ആ സ്റ്റാറ്റിസ്റ്റിക്കൽ സർവ്വേ റിസൾട്ട് കുറേയേറെ ശരിയുമായിരുന്നു. ഇത്രയും സ്ഥാപനങ്ങളിൽ ക്ലാസെടുക്കുമ്പോഴെല്ലാം ഞാൻ മനസ്സിലാക്കിയതിതായിരുന്നു; ഓരോ ഡിപ്പാർട്ടുമെന്റും വളർത്താൻ അതിന്റെ തലപ്പത്തിരിക്കുന്നവർ വിചാരിച്ചാൽ കുറേയൊക്കെ സാധിക്കും. അത് ഞാൻ ബന്ധപ്പെടുന്ന സ്ഥാപനങ്ങളിൽ പകർന്നുകൊടുത്ത് അവിടെയും കുറെയെങ്കിലും മാറ്റം വരുത്താൻ സാധിച്ചു. പലരുടേയും അടുത്തുനിന്നു ലഭിച്ച ഈ പാഠം എനിക്കാണ് കൂടുതൽ പ്രയോജനപ്പെട്ടത്.

ഐ.ഐ.ടി ചെന്നൈയിലൊരു ക്ലാസുണ്ടായിരുന്നു. ഭാരതീയ ശാസ്ത്ര സാങ്കേതിക പൈതൃകത്തെക്കുറിച്ചായിരുന്നു ക്ലാസ്. ഞാനെന്ന മനുഷ്യനെ സ്വീകരിക്കാൻ അവിടത്തെ ഡയറക്ടർ നേരിട്ടു വന്നു. അര ഡസനോളം സീനിയർ പ്രൊഫസർമാരും സ്വീകരിക്കാനുണ്ടായിരുന്നു. ഇവരുടെ പെരുമാറ്റം കണ്ടപ്പോൾ അവർക്ക് ആളെ മാറിപ്പോയോ എന്നു വരെ എനിക്കു തോന്നിപ്പോയി. അക്ഷരാർത്ഥത്തിൽ ഒരു പയ്യനെ സ്വീകരിക്കാൻ രാജാവിറങ്ങിവന്ന പ്രതീതി. ഐഐടി ക്ലാസിലെ മേശക്കു ചുറ്റുമിരുന്ന വേളയിൽ ഞാനവരോട് ചോദിക്കുകയും ചെയ്തു. "ഇനി പ്രസിദ്ധരായവരാരെങ്കിലും ഈ പരിപാടിയുടെ ഉദ്ഘാടനത്തിനോ ആശംസക്കോ വരാനുണ്ടോ? നിങ്ങൾ എനിക്കുവേണ്ടിയാണോ ഇതെല്ലാം (ചായസൽക്കാരം) തയ്യാറാക്കിയത്?" ഡയറക്ടർ വളരെ ശാന്തമായി പറഞ്ഞു. തീർച്ചയായും താങ്കൾക്കുവേണ്ടിയാണ്. പിന്നെ എന്നെക്കുറിച്ചു കുറേ കാര്യങ്ങൾ പറഞ്ഞഭിനന്ദിച്ചു. ഞാൻ തൊഴുതുകൊണ്ട് പറഞ്ഞു. "ഐഐടിയിലെ ഡയറക്ടറുടെ കൂടെയിരുന്നു ചായ

കുടിക്കുവാൻ സാധിച്ച ഈ ഭാഗ്യം മനസ്സിൽ മായാതെ സൂക്ഷിക്കും".

A വൈകുന്നേരം 7.30 ന് ആരംഭിച്ച ക്ലാസ് തീർന്നത് രാത്രി 11.45നായിരുന്നു. അപ്പോഴും അതു തീരുമായിരുന്നില്ല. അവിടത്തെ സെക്യൂരിറ്റിക്കാരൻ പറഞ്ഞു; അർദ്ധരാത്രിവരെ മാത്രമേ ആഡിറ്റോറിയം ഉപയോഗിക്കാവു എന്ന് നിർദ്ദേശമുണ്ടെന്ന്. അതുകൊണ്ടാണ് നിർത്തേണ്ടിവന്നത്. മറക്കാനാവാത്ത അനുഭവം. ഐഐടി ഡയറക്ടറും കുറേ പ്രഗത്ഭരായ പ്രൊഫസർമാരും കേട്ടുകൊണ്ടിരുന്നു. ഈ പ്രഭാഷണം സ്മരണയിൽ നിൽക്കുന്നു. അതിൽ പങ്കെടുത്ത ശ്രോതാക്കൾ ചോദിച്ച എല്ലാ ചോദ്യങ്ങൾക്കും സംസ്കൃതവരി ഉദ്ധരിച്ചുകൊണ്ട് മറുപടി പറഞ്ഞു. വിദ്യാലയത്തിലെ അന്തരീക്ഷം മാറണമെങ്കിൽ ആ മാറ്റമുണ്ടാക്കാനുള്ള മനസ്സുള്ളവരുണ്ടാകണം. അതിവിടെപലപ്രാവശ്യം കണ്ടു. ഭഗവദ്ഗീതയിലെ വിദ്യാവിനയ സമ്പന്നേ.... വരിയുടെ പ്രായോഗികവശവും ഇവിടെ കണ്ടു.

ഐഐറ്റിയിലെ ക്ലാസുകളിൽ കണ്ട പ്രത്യേകത; ഇത്തരത്തിലുള്ള പൊതുവിജ്ഞാന ക്ലാസുകൾ പൊതുവേ വൈകുന്നേരം 7 മണിക്കു ശേഷമാണത്രെ സംഘടിപ്പിക്കാറുള്ളത്. താൽപര്യമുള്ള എല്ലാവർക്കും ഹോസ്റ്റൽ ഭക്ഷണം കഴിച്ച് അതിൽ പങ്കെടുക്കാൻ സാധിക്കും. എല്ലാ സൗകര്യങ്ങളും ഡിപ്പാർട്ട്മെന്റ് ചെയ്തുകൊടുക്കും. വിഷയത്തിന്റെ പ്രത്യേകതയനുസരിച്ച് അദ്ധ്യാപകരും വിദ്യാർത്ഥികളും പങ്കെടുക്കും. പല അദ്ധ്യാപകരും പങ്കെടുക്കുന്ന ഇത്തരത്തിലുള്ള ക്ലാസുകൾ, വിദ്യാർത്ഥികൾ തന്നെയായിരിക്കും സംഘടിപ്പിക്കുന്നത്. എല്ലാവരും ചോദ്യം ചോദിക്കും. അവിടെ പ്രോട്ടോക്കോളുകളും അദ്ധ്യാപകവിദ്യാർത്ഥി വ്യത്യാസവുമൊന്നുമില്ല. അറിയാത്ത കാര്യങ്ങൾ പഠിക്കാൻ വന്നവരായിരിക്കുമെല്ലാവരും. ആ വിഷയം അറിയുന്നവന്റെ മുമ്പിൽ വരുന്നവർ അറിയാനായി ഇരിക്കുന്നു. അറിയാൻ സാധിക്കുന്നതിന്റെ നിലവാരമനുസരിച്ച് കുറച്ചു സമയമിരിക്കുന്നവരുണ്ടാകാം, കൂടുതൽ സമയമിരിക്കുന്നവരുമുണ്ടാകാം. വരുന്നവർക്കും കേൾക്കുന്നവർക്കും ക്ലാസെടുക്കുന്ന അതിഥിക്കും എന്തെങ്കിലും കാര്യങ്ങൾ/ചിന്താധാരകൾ സ്ഥാപിച്ചെടുക്കാനുള്ള വ്യഗ്രതയോ തിരസ്കരിപ്പിക്കാനുള്ള അജണ്ടയോ ഒന്നുമുണ്ടാകാറില്ല. എല്ലാം പദാനുപദം ആധികാരികമായി അറിയിക്കുക. അവിടെയുള്ള ശ്രോതാക്കളുടെ നിലവാരം വളരെ കൂടുതലായതിനാൽ എന്തെങ്കിലും പറഞ്ഞ് അംഗീകരിപ്പിക്കാനൊന്നും സാധ്യമല്ല. അങ്ങിനെയവർ അംഗീകരിക്കുകയുമില്ല. ഒരുതരത്തിലുള്ള നിഷേധാത്മകതയുമില്ല, അമിതാവേശവുമില്ല. അർഹിക്കുന്നവരെ അർഹിക്കുന്ന വിധത്തിൽ ബഹുമാനിക്കുന്നു എന്നു നമുക്ക് തിരിച്ചറി

യാൻ സാധിക്കും. എനിക്കുമുമ്പ് ഇത്തരത്തിൽ പ്രഭാഷണം നടത്തിയ വരുടെ പേരുകേട്ടപ്പോൾ ഞാൻ അഭിമാനത്തോടെ പകച്ചുനിന്നുപോയി. ഡോ. എ.പി.ജെ. അബ്ദുൾകലാം, ഡോ. മുരളി മനോഹർ ജോഷി, ഡോ. കസ്തൂരി രംഗൻ തുടങ്ങി ഭാരതത്തിലെ അതിപ്രശസ്തരിൽ പ്രശസ്തരായവരുടെ ലിസ്റ്റിൽ ഏറ്റവും ഒടുവിൽപോലും വരാൻ യോഗ്യതയുണ്ടോ എന്നറിയാത്ത ഞാനുംപെട്ടല്ലോ! അതും സ്വാഗത പ്രസംഗത്തിലുപയോഗിച്ച മഹത്വമേറിയ വാക്കുകൾ കേൾക്കാനുള്ള ഭാഗ്യത്തോടെ! അവിടത്തെ ക്ലാസ് കഴിഞ്ഞ് രണ്ടുവർഷം കഴിഞ്ഞ് അടുത്തകാലത്ത് വീണ്ടും ഒരു ക്ലാസെടുക്കാനുള്ള ഭാഗ്യമുണ്ടായി.

മദ്ധ്യകേരളത്തിലെ ഒരു സ്കൂളിൽ ഞാൻ ക്ലാസെടുക്കാൻ പോയി. അമൃതവിദ്യാലത്തിലായിരുന്നു ആ ക്ലാസ്. ഞാൻ അവിടെക്കയറിച്ചെന്ന ഉടനെ അവിടത്തെ പ്രിൻസിപ്പാളദ്ധ്യാപികയെന്നോടു പറഞ്ഞു. എനിക്ക് സാറിനോട് ഒരു അത്യാവശ്യകാര്യം ചോദിക്കാനുണ്ട്. "ഞാൻ പണ്ട് മറ്റൊരു സ്കൂളിൽ പ്രധാനാദ്ധ്യാപികയായിരുന്നു. റിട്ടയറായതിനു ശേഷം ഇവിടെ വന്നു ജോയിന്റു ചെയ്തു. നല്ലപോലെ പ്രവർത്തിച്ച് ഇപ്പോളിവിടെ 1600 ഓളം കുട്ടികളുണ്ട്..." ഇത്രയും പറഞ്ഞു കഴിഞ്ഞപ്പോളാണ് വണ്ടിയിൽ നിന്നിറങ്ങിയ ഞങ്ങൾ പ്രിൻസിപ്പാളിന്റെ മുറിക്കകത്തെത്തിയത്. അവിടെയിരുന്ന ഉടനെ ആ അദ്ധ്യാപിക പരവേശത്തോടെ ഒരു ചോദ്യം വളരെ സ്വകാര്യമായി ചോദിച്ചു. "സാറിനോട് ഒരു സംശയം കുറേക്കാലമായി ചോദിക്കണമെന്ന് ഞാൻ വിചാരിക്കുകയായിരുന്നു." അവരുടെ മുഖഭാവം വളരെ സീരിയ്സായിരുന്നു. എന്തോ സങ്കീർണമായ പ്രശ്നമായിരിക്കുമെന്ന് ഞാൻ വിചാരിച്ചു. അവർ ചുറ്റും നോക്കി മറ്റാരുമില്ലെന്നുറപ്പുവരുത്തി വീണ്ടും ചോദിച്ചു. സാർ എനിക്കൊരു സംശയം. "അമൃതാനന്ദമയിയുടെ കാലശേഷം ഈ സ്ഥാപനങ്ങളൊക്കെയെങ്ങിനെ മുമ്പോട്ടുപോകും.? അതാണെന്റെ ഭയം. ഞാൻ പലരോടും ചോദിച്ചു. ആരും എനിക്കിതുവരെ ഒരുത്തരവും തന്നില്ല" വികാരതീവ്രമായിട്ടായിരുന്നു അവരുടെ ചോദ്യം. അവരെ ആ സംശയം അലട്ടുന്നതുപോലെയും അവർ സ്ഥാപനത്തോട് വളരെ അഗാധമായ ആത്മാർത്ഥതയുള്ളവരാണെന്നപോലെയും അഭിനയിക്കാൻ ശ്രമിക്കുന്നുണ്ടായിരുന്നു. അത്രക്കും ആത്മാർത്ഥതയുള്ളതുകൊണ്ടാണ് ഞാനിതു ചോദിക്കുന്നതെന്നും അവർ പരോക്ഷമായി സൂചിപ്പിക്കുയും ചെയ്തു. ഞാൻ മറുപടികൊടുത്തു. "ഭാരതത്തിൽ മഹാത്മാഗാന്ധിക്ക് ഒരു സംശയവുമുണ്ടായിരുന്നില്ല; അദ്ദേഹത്തിന്റെ കാലശേഷം ഭാരതത്തിന് എന്തു സംഭവിക്കുമെന്ന്. വിവേകാനന്ദനും 39-ാം വയസ്സിൽ ഇഹലോകവാസം വെടിഞ്ഞപ്പോൾ അദ്ദേഹത്തിനും

ഒരു സംശയവുണ്ടായിരുന്നില്ല. സ്വന്തം കാലശേഷം എന്തു സംഭവിക്കുമെന്ന് ശങ്കരചാര്യർക്കും, രാമകൃഷ്ണപരമഹംസർക്കും സംശയമുണ്ടായിരുന്നില്ല. പക്ഷേ നെഹ്റുവിനും ഇന്ദിരാഗാന്ധിക്കും സംശയമുണ്ടായിരുന്നു. ഞങ്ങൾക്കുശേഷം ഭാരതം ആരു ഭരിക്കുമെന്ന്. മഹാത്മാക്കളും അവരുടെ നല്ല ശിഷ്യരും ഒരിക്കലും മാഡം ചോദിച്ചതുപോലെ ചോദിക്കാറില്ല, ചിന്തിക്കാറുമില്ല. മാഡത്തിനെ ഏൽപ്പിച്ചിരിക്കുന്ന ജോലി ഈ സ്കൂൾ ഭംഗിയായി നടത്താനാണ്. ആ സ്കൂളിന്റെ അദ്ധ്യാപികയെന്ന നിലയിൽ മേഡത്തിൽ നിന്നെന്തെല്ലാം അമ്മയും, വിദ്യാർത്ഥികളും, രക്ഷാകർത്താക്കളും ഇവിടത്തെ സമൂഹവും സഹപ്രവർത്തകരും പ്രതീക്ഷിക്കുന്നുണ്ടോ അതു നൽകി ധന്യമായ ഒരു കർമ്മം ചെയ്തു തീർക്കുക. അതിനപ്പുറവും ഇപ്പുറവും ചിന്തിച്ച് തലയിൽ ഭാരം വച്ചുകേറ്റേണ്ടയാവശ്യമില്ല.'' ഇത്രയും ഞാൻ പറഞ്ഞപ്പോൾ അവർ എന്നോട് പരിഭവം കാണിക്കുമെന്നുറപ്പായിരുന്നു. അവരുടെ മറുപടി ഞാൻ ശ്രദ്ധിച്ചു. ''ഇപ്പോഴാണ്സാർ എനിക്ക് സമാധാനമായത്. ഞാൻ എന്തു ചെയ്യണമെന്നത് ശ്രദ്ധിച്ചാൽ മതിയല്ലോ. താങ്ക്സ്''. അവിടത്തെ എല്ലാ അദ്ധ്യാപകരും ശ്രദ്ധേയമാംവിധത്തിൽ ക്ലാസിൽ പങ്കെടുത്തു.

ഉത്തരകേരളത്തിൽ അമൃത സ്കൂളിൽ ക്ലാസെടുക്കാൻ പോയിരുന്നു. അവിടെ ഒരു സൈജൻ മാഷുണ്ട്. ജങ്ങളുടെ കണ്ണിലുണ്ണിയാണ് എന്ന് ജനങ്ങളുടെ പെരുമാറ്റതിൽ നിന്നു ഞങ്ങൾക്കു ബോധ്യമായി. വളരെ ശാന്തൻ. കണ്ടാൽ തളർന്നവശനായ വ്യക്തിയെപോലെ മുഖഭാവവും നടത്തവും. ഉറച്ച മനസ് എന്തും നേടിയെടുക്കാനുള്ള വ്യഗ്രതയുള്ള അദ്ധ്യാപകൻ. അദ്ദേഹത്തിന്റെ വിദ്യാലയത്തിൽ ക്ലാസെടുക്കാനായി ഞാൻ പോയിരുന്നു. വിദ്യാർത്ഥികളും അദ്ധ്യാപകരും മാഷോടു കാണിക്കുന്ന ആദരവുകണ്ട് അത്ഭുതപ്പെട്ടു. ഞങ്ങൾക്ക് സാവധാനത്തിൽ കാര്യം മനസ്സിലായി. അമ്മയുടെ സ്കൂൾ അമൃതവിദ്യാലയം അവിടെ സ്ഥാപിക്കുന്നതിൽ അവിടത്തെ ഇടതുപക്ഷക്കാർ നഖശിഖാന്തം എതിരായിരുന്നു. ഒരുതരത്തിലും അവരത് അനുവദിക്കില്ലെന്ന് സത്യപ്രഞ്ജചെയ്തിരുന്നുവത്രെ. ശാന്തനായ സൈജൻ മാഷ് ഒരുറച്ച മനസ്സോടെ എല്ലാ ഭീഷണികളും, ദേഹോപദ്രവങ്ങളും പൊതുനിരത്തിൽ കൂക്കിവിളിച്ചുള്ള (കഴുതപ്പുറത്തു കയറ്റുന്നതൊഴികെ) നിർബന്ധ പ്രതിഷേധ ജാഥയുമെല്ലാം അനുഭവിച്ചും, കൊന്നുകളയുമെന്നുള്ള ഭീഷണിയും, പലവട്ടം കേൾക്കേണ്ടിയുംവന്നിട്ടും പോരാടി ജയിച്ചു. ഈ അനുഭവങ്ങളിലൂടെ കടന്നുപോകേണ്ടി വന്നിട്ടും അത്യുജ്ജ്വലമായ ഒരു അമൃതവിദ്യാലയം അവിടെ ഉണ്ടാക്കിയെടുത്തു. ഈ

അദ്ധ്യാപകന്റെ ജീവിതത്തിലഭിമുഖീകരിച്ച വേദനിക്കുന്ന ഒരു സംഭവം പോലും അദ്ദേഹം ആരോടും പറഞ്ഞിട്ടില്ല. ഞങ്ങളോടും അദ്ദേഹം നേരിട്ടു പറഞ്ഞതല്ല. ഇന്നദ്ദേഹം അവിടത്തെ സമാദരണീയനാണ്. പല പല ഇടതുപക്ഷ നേതാക്കളുടേയും മക്കളും കൊച്ചുമക്കളും ഈ അമൃത വിദ്യാലയത്തിൽ പഠിക്കുന്നു. എല്ലാവരും ആത്മാർത്ഥതയുള്ള അദ്ധ്യാപകർ, അവർക്കെല്ലാം മാതൃക ഈ അദ്ധ്യാപകനാണ്. ഇന്നും ഞങ്ങൾ വടക്കൻ കേരളത്തിൽ പ്രഭാഷണ പരിപാടികൾക്കായി പോകുമ്പോൾ  പല പരിപാടികളും സംഘടിപ്പിക്കുന്നതിന്റെ മുൻനിരയിലദ്ദേഹമുണ്ടാകും. എല്ലാവരുടേയും സൈജൻ മാഷ്. നന്മയുടെ ഒരു വിദ്യാലയം സ്ഥാപിക്കാൻ ഒരദ്ധ്യാപകൻ സഹിച്ച വേദന!

🪔 മലപ്പുറത്തൊരു മുരളിമാഷുണ്ട്. ചെറുപ്പക്കാരൻ. പൈതൃകവുമായി ബന്ധപ്പെട്ട കർമ്മങ്ങളിൽ എന്നും മുൻനിരയിൽ ക്ഷീണമെന്തെന്നറിയാതെ പ്രവർത്തിക്കുന്ന വ്യക്തി. വിവിധ ഉത്തരവാദിത്വങ്ങലേറ്റെടുത്ത് നിസ്സംശയം മുന്നോട്ടുപോകുന്ന അദ്ദേഹം സർക്കാർ സ്കൂളിൽ പ്രവർത്തിക്കുന്നു. അതുപോലെ ഇൻസ്റ്റിറ്റ്യൂട്ടിന്റെ കോർഡിനേറ്ററുമാണ്. അവിസ്മരണീയമായ കർമ്മങ്ങളിലൂടെ നിരന്തരം യാത്ര നടത്തുന്ന മുരളി അനവധി പ്രഭാഷണങ്ങൾ നടത്താറുണ്ട്. ക്ഷേത്രവികസനത്തിൽ സജീവ പങ്ക്, സ്കൂളിൽ  തന്റെ വ്യക്തമായ സംഭാവനകൾ നൽകാനുള്ള പ്രതിബദ്ധത, മുസ്ലീം സമുദായാംഗങ്ങൾ ബഹുഭൂരിപക്ഷമുള്ള വിദ്യാലത്തിൽ പഠിപ്പിക്കുന്നു. കൂടാതെ അവിടെയുള്ള ഹിന്ദുജനതയിൽ ഭൂരിഭാഗവും ശക്തമായ ഇടതുപക്ഷത്തിൽ നിന്നുകൊണ്ട് ആദർശപരമായി എതിർചേരിയിലായിരുന്നിട്ടും മുരളി മാഷ് എല്ലാവർക്കും ആരാധ്യനാണ്. മാഷ് അവരോടു എന്ത് പറഞ്ഞാലും അവരതനുസരിച്ച് ചെയ്യും. മലപ്പുറത്തെ അനവധി ക്ഷേത്രങ്ങളിലും സ്കൂളുകളിലും, കോട്ടക്കലിൽ നടന്ന അനവധി വൻ പരിപാടികളിലുമെല്ലാം ഇൻസ്റ്റിറ്റ്യൂട്ടിന്റെ പ്രവർത്തനങ്ങളുടെ ചുക്കാൻ പിടിച്ച് നൂറുകണക്കിന് പ്രഭാഷണ വേദികളിൽ പൈതൃക സന്ദേശമെത്തിക്കാൻ ഞങ്ങൾക്കവസരമുണ്ടാക്കിയപ്പോഴും മുരളി മാഷ് ഒതുങ്ങിയവിടെയുമുണ്ടാകും.

അദ്ദേഹമാണിതൊക്കെ  ചെയ്യുന്നതെങ്കിലും, ആ ക്രമീകരണത്തിൽ തന്റെ പേരോ പ്രസിദ്ധിയോ പ്രതിഫലമോ ഒന്നും പ്രതീക്ഷിക്കാതെയാണീ നിസ്സ്വാർത്ഥകർമ്മാനുഷ്ഠാനം. പാതിരാത്രിവരെ ചിരിച്ചുകൊണ്ട് കർമ്മനിരതനാകുന്ന അദ്ദേഹത്തിന് പരിഭവങ്ങളില്ല പരാതികളില്ല. ബന്ധപ്പെടുന്ന വ്യക്തികളിലും സംഘടനകളിലും എത്രയധികം മാറ്റം സമ്പർക്കത്തിലൂടെ അദ്ദേഹമുണ്ടാക്കുന്നു എന്നത് മറ്റെല്ലാ അദ്ധ്യാ

പകരും കണ്ടുപഠിക്കേണ്ടതായ ഒരു സ്വഭാവഗുണവിശേഷമാണ്.

ഒരു നല്ല ഹിന്ദു, ഏകദേശം എല്ലാ ഹൈന്ദവ കാര്യങ്ങൾക്കും തുറന്ന് നേതൃത്വം നൽകുന്ന വ്യക്തി വർഷങ്ങളോളമായി കേരള സർക്കാരിന്റെ വിദ്യാഭ്യാസവകുപ്പിലെ ടെക്സ്റ്റുപുസ്തക നവീകരണസമിതിയംഗമാണ്. അംഗങ്ങളിലൊരുവനായി, സത്യം ധർമ്മം നീതി ന്യായത്തിലൂടെ ഒരദ്ധ്യാപകന് അകത്തിരുന്നുകൊണ്ട് ചെയ്യുവാൻ സാധിക്കുന്ന വലിയ കാര്യങ്ങൾ എന്തൊക്കെയാണെന്ന് അദ്ദേഹം ശാന്തനായി, മൗനമായി തെളിയിച്ചുകൊണ്ടേയിരിക്കുന്നു. അദ്ദേഹവുമായി ബന്ധപ്പെടുന്ന എല്ലാ അദ്ധ്യാപകർക്കും വ്യക്തികൾക്കും മാതൃകയായി, ആരേയും വിമർശിക്കാതെ വിദ്യാലയത്തിലും സമൂഹത്തിലും ഔദ്യോഗിക മണ്ഡലത്തിലും സ്വന്തം സ്വാധീനം തെളിയിച്ച് കഴിഞ്ഞ എട്ടുവർഷമായുള്ള കർമ്മബന്ധത്തിലൂടെ, ഒരദ്ധ്യാപകനായ മുരളിയുടെ നേതൃത്വപാഠവം അറിഞ്ഞുൾക്കൊള്ളുവാൻ സാധിച്ചിട്ടുണ്ട്.

പിറവത്ത് ഭാരതീയ വിദ്യാഭവൻ ഒരു സ്കൂൾ ഏറ്റെടുത്തിട്ടുള്ളതായി അറിയിച്ചു. അതിനു കാരണമായത് ഒരദ്ധ്യാപകന്റെ നിരന്തര ശ്രമമാണ്. അവിടത്തെ പ്രധാനാദ്ധ്യാപിക വിദ്യാഭവൻ സ്കൂൾ ഏറ്റെടുത്തശേഷം ആ വിദ്യാലയത്തിൽ വരുത്തിയ മാറ്റങ്ങൾ അത്ഭുതകരമാണ്. വിവിധ മതവിശ്വാസികൾ ധാരാളമുള്ള വിദ്യാലയം! കുറേയെല്ലാം അച്ചടക്കമില്ലാതെ പോയിരുന്ന അദ്ധ്യാപകരായിരുന്നു. തികച്ചും നിയന്ത്രണമില്ലാത്തതുപോലെ പോയിരുന്ന വിദ്യാർത്ഥികൾ. ഇവരെ വേദ-ഉപനിഷദ് പ്രാർത്ഥന ചൊല്ലിച്ച് ഭാരതീയ വിദ്യാഭവന്റെ കർമ്മപന്ഥാവിലേക്ക് കൊണ്ടുവരാനായ് ശ്രമിച്ച പ്രധാനാദ്ധ്യാപികയുടെ കർമ്മകുശലത അത്യുജ്ജ്വലമാണ്. അവരുടെ ക്ഷണമനുസരിച്ച് ഞാൻ വിവിധ ഭാരതീയ വിദ്യാഭവൻ സ്കൂളുകളിൽ ക്ലാസെടുത്തിട്ടുണ്ട്.

ഒരുപക്ഷേ ഞാൻ ക്ലാസുകളെടുത്തിരിക്കുന്നതിന് ഏറ്റവുമധികം ഭാരതീയ വിദ്യാഭവൻ വിദ്യാലയങ്ങളിലാണ്. അതിനു കാരണക്കാർ ഇതേപോലുള്ള പ്രധാനാദ്ധ്യാപകരോ മറ്റദ്ധ്യാപകരോ ആയിരുന്നു. ധാർമ്മിക പന്ഥാവുകളിലൂടെ സഹാദ്ധ്യാപകരേയും വിദ്യാർത്ഥികളേയും നയിക്കുന്നതിനുതകത്തക്കവിധത്തിലവരുയരുന്നു, വളരുന്നു. ഭാരതീയ വിദ്യാഭവനിലെ എല്ലാ സ്കൂളുകളിലേയും അനുഭവം ഒരുപോലെയാണെനിക്കുണ്ടാകാറുള്ളത്.

പിറവത്തെ ഈ സ്കൂൾ മറ്റു സ്കൂളുകളിൽ നിന്നു ഭിന്നമായിരുന്നു. ഒരു മാനേജ്മെന്റിന്റെ കീഴിൽ നിന്ന് അദ്ധ്യാപകരും വിദ്യാർത്ഥികളുംവിദ്യാഭവന്റെ പൈതൃകപഠനമുൾപ്പെടെയുള്ള ലോകത്തിലേക്കു

മാറുകയായിരുന്നു. മതാടിസ്ഥാനത്തിൽപോലും ഭിന്നതകളുണ്ടാകാൻ എല്ലാ സാധ്യതകളുമുണ്ടായിട്ടും, ലക്ഷ്യവും മാർഗവും പതറാതെ കൊണ്ടുപോകാൻ കഴിവുള്ള ആദ്ധ്യാപകരുണ്ട്.

എറണാകുളം, തൃശ്ശൂർ, പാലക്കാട്, തിരുവനന്തപുരം എന്നിവിടങ്ങളിൽ അനവധി ക്ളാസുകൾ, വിദ്യാർത്ഥികൾക്കും അദ്ധ്യാപകർക്കും, എടുക്കുവാനുള്ള ഭാഗ്യമെനിക്കുണ്ടായിട്ടുണ്ട്. അദ്ധ്യാപകർ ജ്ഞാനവും നിശ്ചയദാർഢ്യവുമുള്ളവരാണെങ്കിൽ നേട്ടങ്ങളുണ്ടാക്കാൻ സാധിക്കുമെന്നതിനു തെളിവായിട്ടാണിത്രയുമെഴുതിയത്.

പാലക്കാട്ടുള്ള ഒരു കേന്ദ്രീയവിദ്യാലയത്തിൽ ക്ലാസെടുക്കാൻ പോയിരുന്നു. അവിടത്തെ വിദ്യാർത്ഥികൾ പ്രഭാത പ്രതിജ്ഞ എടുക്കുന്നത് ഹിന്ദി, ഇംഗ്ലീഷ്, സംസ്കൃതം എന്നീ ഭാഷകളിലാണ്. അസാധാരണമായ അച്ചടക്കവും, ശാന്തതയും, ചിരിച്ച മുഖവുമുള്ള വിദ്യാർത്ഥികൾ... ! ഞാൻ പ്രധാന അദ്ധ്യാപകനോട് ചോദിച്ചു. ഇതെല്ലാം എങ്ങിനെ സാധിക്കുന്നു എന്ന്. ഉടനെ വന്നു മറപടി. "നമുക്ക് ഇച്ഛാശക്തിയുണ്ടെങ്കിൽ ഇതെല്ലാം സാധിക്കും. ആഴ്ചയിൽ ആറ് പ്രവൃത്തിദിവസങ്ങളിൽ മൂന്നു ഭാഷകളിൽ മാറി മാറി പ്രതിജ്ഞ ചെയ്യിക്കണം എന്നും ഉപനിഷദ് പ്രാർത്ഥന വേണമെന്നും, പ്രഭാഷണം തുറസ്സായ സ്ഥലത്തുനിന്ന് കേൾക്കുമ്പോൾ ചിലപ്പോൾ അൽപം വെയിൽ കൊള്ളുമെന്നും അവരെ അറിയിച്ചാൽ എല്ലാ വിദ്യാർത്ഥികളും അദ്ധ്യാപകരും ഇതൊക്കെ ഉൾക്കൊള്ളാൻ സന്നദ്ധരാകാതിരിക്കില്ല. ശരിയെന്ന് തോന്നുന്നതു പറയുകയും പ്രവർത്തിക്കുകയുംചെയ്താൽ അതേപോലെ സഹപ്രവർത്തകരെ അതു ബോധ്യപ്പെടുത്തുകയും ചെയ്താൽ കുറച്ചുപേർക്ക് അഭിപ്രായ വ്യത്യാസങ്ങളുണ്ടാകാമെങ്കിലും ലക്ഷ്യത്തോടെതിർപ്പുണ്ടാകില്ല. എന്നുറപ്പിച്ചു ധരിച്ചും ധരിപ്പിച്ചും കൊണ്ടുപോയതുകൊണ്ടാണിത്രയും സാധിച്ചത്." എന്ന് അവിടത്തെ പ്രിൻസിപ്പാളും അദ്ധ്യാപകരും പറഞ്ഞതു സത്യമല്ലേ?

**പ്രതിഷേധിക്കുന്ന അദ്ധ്യാപകർ**

കാസറഗോഡ് ഗവൺമെന്റ് കോളേജിലെ ഒരനുഭവം മനസ്സിൽ തങ്ങി നിൽക്കുന്നു. വളരെക്കുറച്ചു വിദ്യാർത്ഥികളും മൂന്നദ്ധ്യാപകരുമാണ് എന്റെക്ലാസിനുണ്ടായിരുന്നത്. പെൺകുട്ടികളിൽ ഭൂരിഭാഗവും ഇസ്ലാമിക രീതിയിൽ വേഷമിട്ടിരിക്കുന്നതുകൊണ്ട് അവർ മുസ്ലീമുകളാണെന്നറിഞ്ഞു. കുറെ ആൺകുട്ടികളുമുണ്ടായിരുന്നു. എന്റെ ക്ലാസ് ഭാരതീയ ശാസ്ത്രപൈതൃകത്തെക്കുറിച്ചായിരുന്നു. ഓരോ തിയറവും സംസ്കൃതത്തിൽ വ്യക്തമായി ഉദ്ധരിച്ച് അതേതു പുരാതന പുസ്തകത്തിലാണുള്ളതെന്നും ഏതു കാലഘട്ടത്തിലാണതു രചിച്ചതെന്നും

വ്യക്തമാക്കിക്കൊണ്ട് ഞാൻ ക്ലാസെടുത്തു. മുസ്ലീം കുട്ടികളിൽ ഭൂരിഭാഗവും ഞാൻ പറയുന്നതിൽ പലതും എഴുതിയെടുക്കുന്നുണ്ടായിരുന്നു. ഈ മൂന്ന് അദ്ധ്യാപകർ ഇടയ്ക്കിടക്ക് എന്തോ സംസാരിക്കുന്നുണ്ടായിരുന്നു. വിരസമായ മുഖഭാവമായിരുന്നു അവരുടേത്. അതേസമയത്ത് വിദ്യാർത്ഥികളാകട്ടെ അസാധാരണ ശ്രദ്ധയോടെയിരിക്കുന്നു. ക്ലാസ് ഏകദേശം 45 മിനിറ്റായപ്പോൾ ഒരദ്ധ്യാപകൻ പെട്ടെന്ന് ചാടിയെഴുന്നേറ്റ് എന്നോടു പറഞ്ഞു. താനെന്തിനുള്ള പുറപ്പാടാണ്.? ഇവിടെ ചാതുർവർണ്യം കൊണ്ടുവരാനാണോ? ഇതിവിടെ നടക്കില്ലതന്നെ! ഇവിടെതന്നെ ക്ഷണിക്കുമ്പോൾ തന്നെ പലർക്കുമെതിർപ്പുണ്ടായിരുന്നു. തീരുമാനിച്ചപരിപാടി കാൻസൽ ചെയ്യേണ്ടെന്നു വിചാരിച്ചിട്ടാണ് നടത്താനനുവദിച്ചത്. സംസ്കൃതവും സ്ത്രീകളെ അടിച്ചമർത്തലും, ശൂദ്രന്റെ ചെവിയിൽ ഈയം ഉരുക്കിയൊഴിക്കലുമൊന്നും ഇനി നടക്കില്ല. നിർത്തിക്കോ'' സംസ്കാരമുണ്ടെന്നു ധരിക്കുന്ന കോളേജദ്ധ്യാപകന്റെ ആക്രോശമായിരുന്നു.

എനിക്ക് വലിയ വിഷമമൊന്നും തോന്നിയില്ല. കാരണം എന്റെ ക്ലാസു തുടങ്ങിയതുമുതൽക്ക് ഈ മൂന്നദ്ധ്യാപകരുടെ പെരുമാറ്റത്തിൽ നിന്ന് ഇതുപോലൊരു കടന്നാക്രമണം പ്രതീക്ഷിച്ചതാണ്. അത്യത്ഭുതകരമായി തോന്നിയത്, ഈ അദ്ധ്യാപകരുടെ ഇപ്രകാരത്തിലുള്ള പ്രതികരണം വന്നഉടനെ രണ്ടു മൂന്നാൺകുട്ടികൾ എഴുന്നേറ്റുനിന്നു പറഞ്ഞു. ''സാറന്മാരെ നിങ്ങൾ പറയുന്നമാതിരിയുള്ളതൊന്നും ഇദ്ദേഹം പറഞ്ഞിട്ടില്ലല്ലോ? തിയറങ്ങളല്ലേ അദ്ദേഹം പറഞ്ഞത്. അതിന് നിങ്ങളെന്തിന് ദേഷ്യപ്പെട്ടുകൊണ്ട് നമ്മൾ ക്ഷണിച്ചുവരുത്തിയവരോട് പെരുമാറണം...'' ഇത്രയും പറഞ്ഞുതീർന്നതും ഒരു മുസ്ലീം പെൺകുട്ടി (അവരുടെ വേഷത്തിൽ നിന്നാണ് മുസ്ലീമാണെന്നു മനസ്സിലായത്) എഴുന്നേറ്റു പറഞ്ഞു. ''മാഷന്മാരെ നിങ്ങൾക്കിതു കേൾക്കണ്ടെങ്കി വേണ്ട. ഇത് നിങ്ങളായിരുന്നു ഞങ്ങൾക്ക് പറഞ്ഞുതരേണ്ടത്. അതോയില്ല. മറ്റുള്ളവരു പറഞ്ഞുതരുമ്പോ നിങ്ങൾക്കലിതുള്ളന്നതെന്തിനാ?.''

ഏതാനും നിമിഷം കഴിഞ്ഞു ഞാൻ ക്ലാസ് തുടർന്നു. മൂന്നദ്ധ്യാപകരും ഇറങ്ങിപ്പോയി. അവരിറങ്ങിപ്പോയപ്പോൾ ആ ക്ലാസിലെ കയ്യടി, അതിശക്തമായിരുന്നു. എന്റെ ക്ലാസു കഴിഞ്ഞ ഉടനെ വിദ്യാർത്ഥികൾ, പെൺകുട്ടികളും ആൺകുട്ടികളും വന്ന് അദ്ധ്യാപകരിങ്ങിനെ പെരുമാറിയതിൽ മാപ്പാക്കണമെന്നു പറഞ്ഞു.

## ചില വിദ്യാർത്ഥികൾ

ആലപ്പുഴയിലെ എസ്.ഡി സ്കൂളിലെ അനുഭവം ഇവിടെ കുറിക്കട്ടെ. എന്റെ പ്രഭാഷണം അവിടെ സംഘടിപ്പിക്കണമെന്ന് മൂന്നുനാല്

അദ്ധ്യാപകർക്ക് ആഗ്രഹമുണ്ടായിരുന്നു. മറ്റദ്ധ്യാപകർക്ക് യോജിപ്പോ വിയോജിപ്പോ ഇല്ലായിരുന്നുവത്രെ. എന്നാൽ ഒരദ്ധ്യാപികക്ക് അതിയായ ആഗ്രഹമുണ്ടായിരുന്നു. അവർ, ഇൻസ്റ്റിറ്റ്യൂട്ടിന്റെ ആലപ്പുഴ ചാപ്റ്ററിലെ പ്രധാന പ്രവർത്തകരായ ശ്രീ ഗോപാലകൃഷ്ണനോടും പണിക്കരോടും പറഞ്ഞു സമ്മതിപ്പിച്ചു. ആ സ്കൂളിലെ അച്ചടക്കമില്ലായ്മയും അദ്ധ്യാപകരുടെ നിസ്സഹായതയും ചേർന്നപ്പോൾ ഈ അദ്ധ്യാപികക്കൊരു ഭയം. ക്ലാസ് സംഘടിപ്പിച്ച് വിദ്യാർത്ഥികളുടെ ഭാഗത്തു നിന്നും എന്തെങ്കിലും സംഭവിച്ചാൽ അത് ക്ഷണിച്ചുവരുത്തിയവനെ അവഹേളിക്കലാകുമോയെന്ന്!

ഞാൻ സ്റ്റേജിലേക്ക് കയറി നിന്നതും പുറകിൽ നിന്ന് തരക്കേടില്ലാത്ത ഒരു കൂവൽ കേട്ടു. എന്നാൽ ആ വലിയ ഹാളിൽ നിറഞ്ഞിരുന്ന വിദ്യാർത്ഥി വിദ്യാർത്ഥിനികളുടെ മുഖത്ത്, ഞാൻ അകത്തു പ്രവേശിച്ചപ്പോൾ സന്തോഷമുണ്ടായിരുന്നെങ്കിലും ഈ കൂവൽ കേട്ടപ്പോൾ ദുഃഖഭാവം പടർന്നു. എന്നെ ക്ഷണിച്ച അദ്ധ്യാപികയുടെ മുഖത്ത് പരിഭ്രമവും കണ്ടു. മറ്റദ്ധ്യാപികമാരിൽ കാര്യമായ ഭാവവ്യത്യാസമുണ്ടായിരുന്നില്ല.

ക്ലാസ് തുടർന്നു. ഒന്നുരണ്ടു തമാശകൾ ക്ലാസ് വിരസമാകാതിരിക്കാൻ പറഞ്ഞപ്പോൾ എല്ലാവരുമതാസ്വദിച്ചു. ഏറ്റവും പുറകിൽ വീണ്ടും മൂന്നു കൂവലുണ്ടായി. അദ്ധ്യാപികമാർ ചിലർ പരിഭ്രമിച്ചു. ഞാനവരോട് ആംഗ്യഭാഷയിൽ കൈകാണിച്ച് സാരമില്ലെന്നറിയിച്ചു. ക്ലാസ് മുമ്പോട്ടു പോയി ചിരിക്കാനായിട്ടൊരു പോയിന്റുകൂടി പറഞ്ഞപ്പോൾ പുറകിൽ നിന്ന് കൂവൽ ആവർത്തിച്ചു. ഞാൻ ക്ലാസ് നിർത്തി പറഞ്ഞു. "ഈ കൂവിയ മൂന്നുപേരും എഴുന്നേറ്റുനിൽക്കാതെ ഇനിയൊരക്ഷരം ക്ലാസിൽ പറയില്ല." ഏകദേശം രണ്ടു മിനിറ്റായപ്പോൾ ചുറ്റുമുള്ള മറ്റു കുട്ടികളുടെ നിർബന്ധം സഹിക്കവയ്യാതെ കൂവിയ മൂന്നുകുട്ടികളും എഴുന്നേറ്റു നിന്നു.

അവരെ പുറകിൽ നിന്ന് മുമ്പോട്ടു വിളിച്ചുവരുത്തി സ്റ്റേജിൽ കയറ്റി നിർത്തി. വീണ്ടും ഞാൻ 30 മിനിറ്റ് ക്ലാസ് തുടർന്നു. ക്ലാസ് കഴിഞ്ഞപ്പോൾ സ്റ്റേജിൽ നിർത്തിയിരുന്ന മൂന്നുപേരോടും ഞാനൊന്നും പറഞ്ഞില്ല. അവരോട് സീറ്റിലേക്ക് പോയിരുന്നുകൊള്ളാൻ ആംഗ്യം കാണിക്കുകയും ചെയ്തു. ഈ ക്ലാസിനു മുൻകയ്യെടുത്ത അദ്ധ്യാപികയും മറ്റദ്ധ്യാപികമാരും പറഞ്ഞു. "ഇങ്ങിനെയൊരു ക്ലാസിലെ വിഷയവും ഇത്തരത്തിലുള്ള വിദ്യാർത്ഥികളെ കൈകാര്യം ചെയ്യേണ്ട രീതിയും ഇന്നു മനസ്സിലായി. സാറിനു വിഷമമായില്ലല്ലോ?"

ഞാൻ പറഞ്ഞു. "വിദ്യാർത്ഥികൾ നമ്മുടെ മക്കളാണ്. അവരെ നമ്മ

യ്ക്കുവേണ്ടി തിരുത്തി നടത്തിക്കാം. അവർക്കു വേദനിക്കുന്ന ഒന്നും ഞാൻ പോയതിനുശേഷവും ചെയ്യരുത്.'' ആ സ്കൂളിലിപ്പോൾ വിദ്യാർത്ഥികളുടെ പെരുമാറ്റത്തിൽ കാര്യമായ മാറ്റമുണ്ടെന്നുകേട്ടു.

**പ്രതികരിച്ച ക്ലാസ്**

ഒറ്റപ്പാലം എൻ.എസ്.എസ്. കോളേജിൽ ക്ലാസെടുക്കാൻപോയി. അവിടെ അത്തരമൊരു ക്ലാസ് സംഘടിപ്പിക്കാൻ കഠിനശ്രമം നടത്തിയ വ്യക്തി പറഞ്ഞു. ''ക്ലാസ് സംഘടിപ്പിക്കാൻ അദ്ധ്യാപകർ ഒരുതരത്തിലും അനുവദിക്കുന്നില്ലായിരുന്നു. കടുംപിടുത്തത്തിലൂടെയാണ് ഇങ്ങിനെയൊരവസരമുണ്ടാക്കിയത്. എല്ലാ അദ്ധ്യാപകരും ഈ ക്ലാസ് സംഘടിപ്പിക്കുന്നതിനെതിരാണെന്നു തോന്നുന്നു. ആർ.എസ്.എസ്. കാരന്റെ ക്ലാസ് ഇവിടെ വേണ്ടെന്നാണവർ വാദിക്കുന്നത്. എസ്.എഫ്.ഐ. വിഭാഗത്തിൽപ്പെടുന്നവർക്കുമെതിർപ്പുണ്ട്'' എന്നും അദ്ദേഹം പറഞ്ഞു. ഇങ്ങിനെ സംസാരിച്ചുകൊണ്ടായിരുന്നു രണ്ടുംകൽപിച്ച് ഞാനും കൂടെയുള്ളവരും അവിടെ (ഒറ്റപ്പാലം എൻ.എസ്.എസ്. കോളേജിൽ) പോയത്.

ഒരദ്ധ്യാപകനും ഞങ്ങളുടെ അടുത്തുപോലും വന്നില്ല. ക്ലാസിനു സമയമാകുന്നതുവരെ എനിക്കു കാത്തിരിക്കേണ്ടിവന്നത് പ്രിൻസിപ്പാളിന്റെ മുറിയിലായിരുന്നു. പ്രിൻസിപ്പാളിനും എന്റെ ക്ലാസ് നടത്തുന്നതിൽ പ്രത്യേകിച്ചൊരു താല്പര്യവുമില്ലെന്നെനിക്കറിയാമായിരുന്നു. അദ്ദേഹത്തിന്റെ സംസാരത്തിൽ നിന്നതുവ്യക്തമായിരുന്നു. ഞാൻ കുറേ നേരം മുറിയിൽ കാത്തിരുന്നു. ഞാനവിടെയിരുന്ന വേളയിൽ ഒരദ്ധ്യാപകൻ പ്രിൻസിപ്പാളിന്റെ മുറിയിലേക്ക് കയറി വന്ന്, പ്രിൻസിപ്പാളിനോട് ഉറക്കെ ചിരിച്ചുകൊണ്ട് എന്തൊക്കെയോ പറയുന്നതുകേട്ടു. പറഞ്ഞതിന്റെ തുടർച്ചയായി അദ്ദേഹം (ഞാനാണ് പ്രഭാഷകനെന്നറിയാതെ) ശക്തമായ ഭാഷയിൽ പറഞ്ഞതിന്റെ സംക്ഷിപ്തമിതാണ്.

പൈതൃകം പഠിപ്പിക്കാൻ ആർ.എസ്.എസ് കാരൻ വന്നോ. അവനിവിടെ വന്ന് നാടിനെക്കുറിച്ചെന്താ നമുക്കാർക്കുമറിയാത്തത് പഠിപ്പിക്കാൻ പോകുന്നത്. ഇവന്മാരെയൊക്കെ ഇങ്ങിനെ കയറൂരിവിട്ട് വർഗീയത വളർത്തി... എന്തിനാ സാറേ ഇവന്മാരെ ഇവിടേക്ക് ക്ഷണിച്ചത്....! ഈ അദ്ധ്യാപകൻ പറയുന്നതെല്ലാം എന്നെക്കുറിച്ചാണെന്നും ഞാനിതെല്ലാം കേൾക്കുന്നുണ്ടെന്നും അറിയാവുന്ന പ്രിൻസിപ്പാൾ കാര്യമായിട്ടൊന്നും പ്രതികരിക്കാതെയിരുന്നു. ആ അദ്ധ്യാപകൻ ഇറങ്ങിപോകുന്നതുവരെ പ്രിൻസിപ്പാളിനോട് പറഞ്ഞത് ഞാൻ ശ്രദ്ധിച്ചു കേട്ടുകൊണ്ടിരുന്നു. ''പിള്ളാരേ ഒരെണ്ണത്തിനെ അയാളുടെ ക്ലാസിലേക്ക് വിടാതിരിക്കാൻ പറ്റോന്നു ഞാനും നോക്കട്ടെ!'' എന്നു പറ

ഞ്ഞാണിറങ്ങിപ്പോയത്.

ഏതായാലും, ഉച്ചക്ക് രണ്ടു മണിയോടെ എന്റെ ക്ലാസ് വളരെ ചെറിയ ഒരു മുറിയിൽ സംഘടിപ്പിക്കപ്പെട്ടു. കുറേ വിദ്യാർത്ഥികളും നാലഞ്ച് അദ്ധ്യാപികാദ്ധ്യാപകരുമുണ്ടായിരുന്നു. ഞാൻ പ്രിൻസിപ്പാളിന്റെ മുറിയിലിരുന്നപ്പോൾ ഒരദ്ധ്യാപകൻ വിമർശനാത്മകമായി പറഞ്ഞതെല്ലാം ഉദ്ധരിച്ചുകൊണ്ടും അതിനെതിരെ അതേ നാണയത്തിൽ അതേ കോളേജിലെ വിദ്യാർത്ഥികളോട് അയാളുടെ കമന്റും അതിനുള്ള മറുപടിയും പറഞ്ഞുകൊടുത്തു. ഇതുപോലുള്ള അദ്ധ്യാപകരുള്ള സ്ഥാപനത്തിലെ വിദ്യാർത്ഥികളുടെ ദൗർഭാഗ്യത്തെക്കുറിച്ചോർത്തു വിലപിക്കുന്നു എന്നും പറഞ്ഞിട്ടാണ് ഞാൻ എന്റെ ക്ലാസ് തുടങ്ങിയത്. ക്ലാസ് തുടങ്ങി ഏതാനും മിനിട്ടു കഴിഞ്ഞപ്പോൾ ക്ലാസിനകത്തും പുറത്തും വിദ്യാർത്ഥികൾ നിറഞ്ഞു.

അന്നു വൈകുന്നേരം പാലക്കാട് എ.സി.വി ചാനലിൽ എന്റെ ഒരു ടെലിഫോൺ ഇന്റർവ്യൂ ഉണ്ടായിരുന്നു. അതിൽ എന്നോട് ഇപ്രകാരമൊരു ചോദ്യം ചോദിക്കാനായി ഞാൻതന്നെ സഹപ്രവർത്തകരോടാവശ്യപ്പെട്ടു. "സാറിന്റെ പ്രഭാഷണങ്ങളും ക്ലാസുകളും അദ്ധ്യാപകരും വിദ്യാർത്ഥികളും എങ്ങിനെ സ്വീകരിക്കുന്നു?" എന്ന്. ഞാൻ തന്നെ ചോദിപ്പിച്ച ചോദ്യത്തിന് മറുപടിയായി പാലക്കാട് മേഴ്സി കോളേജ്, ഒരു ക്രിസ്ത്യൻ കോളേജായിരുന്നിട്ടും അവിടെയുള്ള അദ്ധ്യാപകരും വിദ്യാർത്ഥികളും മറ്റെല്ലാ വിദ്യാലയങ്ങളിലേയുംപോലെ നിറഞ്ഞ ഹൃദയത്തോടെ ഈ വിഷയങ്ങൾ സ്വീകരിക്കുന്നതും എൻ.എസ്.എസിന്റെ കോളേജായിരുന്നിട്ടും അവിടെയുള്ള അദ്ധ്യാപകർ ഇതിനെതിരെ പ്രവർത്തിച്ചതും വ്യക്തമായി വിവരിച്ചു പറഞ്ഞു.

എ.സി.വി. ചാനലിലെ ഈ ഇന്റർവ്യൂ കേട്ടയുടനെ ഒറ്റപ്പാലം കോളേജിലെ പ്രഭാഷണം സംഘടിപ്പിച്ചതിനെ മുറിയിൽവന്ന് വിമർശിച്ച അദ്ധ്യാപകൻ എന്നെ ഫോണിൽ വിളിച്ചിങ്ങിനെ പറഞ്ഞു. "തനിക്കറിഞ്ഞുകൂട ഞാനാരാണെന്ന്. താനെന്താ ടിവിയിലൂടെ പറഞ്ഞതെന്നും അതിന്റെ പരിണതഫലമെന്താണെന്നും തനിക്കറിയുമോ?......" പിന്നെ ആ അദ്ധ്യാപകൻ പച്ചക്ക് ഭീഷണിയുടെ ശബ്ദത്തിൽ കുറേയേറെപ്പറഞ്ഞു. ഭീഷണിയുടെ വാചകത്തിന് ഞാനും മറുപടി കൊടുത്തു!

"സാർ എന്നുതാങ്കളെ വിളിക്കാൻ താങ്കൾക്ക് ഒരു യോഗ്യതയുമില്ലെങ്കിലും ഹെഡ്‌ലോഡ് വർക്കർമാരുടെ സ്റ്റാന്റേർഡും, കോളേജദ്ധ്യാപകന്റെ ഡിഗ്രിയും സ്ഥാനവും, എന്തൊക്കെയോ ചെയ്ത് ചങ്ങനാശ്ശേരിയിൽ നിന്നും കിട്ടിയ ജോലിയും കൊണ്ടുനടക്കുന്ന മാഷേ, ഗോപാലകൃഷ്ണൻ പറയുന്നു, താങ്കളെന്നെ ഒന്നും ചെയ്യില്ല. ഈ

ഭൂമിയിലേക്ക് വന്ന വഴിയേതോ അതിലൂടെ ഞാൻ തിരിച്ചു പോകുകയുമില്ല. പിന്നെ ഒന്നുകൂടി പറയുന്നു. ഞാൻ പ്രഭാഷണം നടത്തുന്ന വേദികളിലെല്ലാം താങ്കൾ ചെയ്തതും പറഞ്ഞതും ഇപ്പോൾ ഫോണിലൂടെ പറഞ്ഞ് ഭീഷണപ്പെടുത്തിയതും വിവരിക്കുന്നുണ്ടാകും. ഗോപാലകൃഷ്ണൻ ഒരിക്കലും ഭീരുവായിരുന്നിട്ടില്ല. ഇനിയങ്ങനെയൊന്നു സംഭവിക്കുകയുമില്ല.'' ഇത്രയും ഞാൻ പറഞ്ഞത് കേട്ട് അദ്ദേഹം ഫോൺ താഴെവച്ചു.

പിന്നീട് അവിടത്തെ പ്രിൻസിപ്പാൾ എന്നെ വിളിച്ചു പറഞ്ഞു. "താങ്കൾ ഈ വിദ്യാഭ്യാസ സ്ഥാപനത്തിനെതിരെ എന്തെങ്കിലും പറഞ്ഞാൽ അത് ഒതുക്കാൻ ഞങ്ങൾക്ക് ഒരു ബുദ്ധിമുട്ടുമില്ല...... പക്ഷേ ഇനിയിതാവർത്തിക്കാതിരിക്കുന്നതാണ് നല്ലത്...!'' ഞാനും തിരിച്ചു പറഞ്ഞു. "സന്തോഷം സാർ! ഇന്നും നാളെയുമായി പാലക്കാടുള്ള നാലു പ്രഭാഷണങ്ങളിലും നിങ്ങളുടെ രണ്ടുപേരുടേയും ഈ ഭീഷണികളും, പെരുമാറ്റവും ഞാൻ അക്ഷരാർത്ഥത്തിൽ പറഞ്ഞിരിക്കും. നിങ്ങൾക്കു സാധിക്കുന്നതും വേണ്ടുന്നതുമെല്ലാം ചെയ്യുക. എന്റെ സഹപ്രവർത്തകരോട് പറഞ്ഞു ഞാൻ പ്രഭാഷണ വേദിയിൽ പറയുന്നത്, മൊബൈൽ ഫോണിലൂടെ അങ്ങയെ കേൾപ്പിക്കാം. നിങ്ങൾ എന്താണു വേണ്ടതെന്നു വെച്ചാൽ ചെയ്തുകൊള്ളുക. ഞാൻ തിരിച്ച് വീട്ടിലെത്തിയിട്ടുമതി എനിക്കുള്ള ഭക്ഷണത്തിനുള്ള അരിയിടാൻ എന്ന് ഭാര്യയോട് പറഞ്ഞിട്ടേ ഞാൻ വീട്ടിൽ നിന്നിറങ്ങാറുള്ളൂ. വീട്ടിലേയക്ക് തിരിച്ചെത്തുമെന്നു ഉറപ്പില്ലാത്ത ഞാനാരെ ഭയപ്പെടണം പ്രിൻസിപ്പാളെ!'' അദ്ദേഹം ഫോൺ താഴെവച്ച് അഞ്ചുമിനിറ്റു കഴിഞ്ഞ് വീണ്ടും വിളിച്ച് നിരുപാധികം മാപ്പു പറഞ്ഞു. ഞാനദ്ദേഹത്തോടു പറഞ്ഞു. "സാർ ! ഞാനെന്റെ ചരിത്രമല്ല പറഞ്ഞതും പറയുന്നതും. നമ്മുടെയെല്ലാം മാതൃഭൂമിയുടെ ചരിത്രമാണത്. നിങ്ങളെല്ലാവരും ഏതുമതത്തിൽപ്പെട്ടവരാണെങ്കിലും ഏതു രാഷ്ട്രീയ പാർട്ടിയിൽപെട്ടവരാണെങ്കിലും ഭാരതവും ഭാരതത്തിലെ പൈതൃകവും നമുക്കെല്ലാവർക്കും പഠിക്കേണ്ട വിഷയമല്ലേ. അതല്ലാതെ മറ്റൊന്നും ഞാൻ പറഞ്ഞിട്ടില്ലല്ലോ....... സന്തോഷം! നിർത്തുന്നു സാർ! ഞാൻ പറഞ്ഞ വാക്ക് പാലിക്കുകയും ചെയ്തു. നാലു സദസ്സുകളിലും വികാരതീവ്രമല്ലാത്ത രീതിയിൽ ഒറ്റപ്പാലം എൻ.എസ്.എസ്. കോളേജിലെ സംഭവം വിവരിച്ചിരുന്നു. ഇങ്ങിനേയുമുള്ള അദ്ധ്യാപകരിൽ നിന്നും ധാരാളം നമുക്കെല്ലാം 'പഠിക്കാനുണ്ട്.'

**ഞാൻ മാപ്പു പറഞ്ഞു**

തിരുവനന്തപുരത്തെ ഒരു വിമൻസ് കോളേജിലെ ഒരു പരിപാ

ടിക്ക് ക്ലാസെടുക്കാനായി എന്നെ ക്ഷണിച്ചു. എന്നാണ് എപ്പോഴാണ് പരിപാടിയെന്നറിയിച്ചിരുന്നില്ല. എന്താണ് ക്ലാസെന്നോ ഏതുവിഭാഗ ത്തിനുള്ളതാണെന്നോ ഒന്നും അറിയിച്ചിരുന്നില്ല. ഏതാണ്ട് ഉച്ചകഴി ഞ്ഞപ്പോൾ നാല് അദ്ധ്യാപികമാർ ഫാഷൻ ഷോവിന് പങ്കെടുക്കുന്ന വസ്ത്രധാരണത്തോടെ എന്നെയെഴുന്നള്ളിച്ചുകൊണ്ടുപോകാൻ, ഞാൻ പ്രവർത്തിക്കുന്ന ലാബറട്ടറിയിലേയ്ക്ക് വന്നു. മാരുതി കാറിൽ, ഡ്രൈവറായി ഒരദ്ധ്യാപിക. പിന്നെ ഒരാൾ മുന്നിൽ രണ്ടുപേർ പുറ കിൽ അവരുടെ നടുക്കിരിക്കേണ്ട ഗതികേട് ഒഴിവാക്കാൻ ഞാൻ സ്കൂട്ട റിൽ എത്തിക്കോളാമെന്നു പറഞ്ഞു. അവരെ ബന്ധപ്പെടാനുള്ള ഫോൺ നമ്പരോ, ഇടയ്ക്കൊന്ന് ഓർമ്മിപ്പിക്കുകയോ, കോളേജുപരി പാടിയിൽ എന്താണു എന്റെ റോൾ എന്നറിയിക്കുകയോ ചെയ്തി ല്ലെന്ന ദേഷ്യവും രണ്ടു തടിച്ചികൾക്കിടക്ക് വാഴക്കൂമ്പുപോലെ ഇരുത്താമെന്നവർ ധരിച്ച് എന്നെ വിളിക്കാൻ വന്നരീതിയുമെല്ലാം ചിന്തിച്ച് ഞാൻ നിയന്ത്രണം വിട്ടു ദേഷ്യപ്പെട്ടു. ആ അദ്ധ്യാപികമാ രോട് അങ്ങിനെ പെരുമാറിയതിൽ ഞാനിന്നും ഖേദിക്കുന്നു. ഈ ദേഷ്യം ഞാനവിടുത്തെ പ്രിൻസിപ്പാളിനോടും കാണിച്ചു. പരിപാടി വേളയിലും സ്വാഗതവും നന്ദിപ്രകാശനവും നടക്കുന്ന സമയത്തും ഈ അദ്ധ്യാപികമാരും പ്രിൻസിപ്പാളും അസാധാരണ സ്നേഹവും ബഹുമാനവും കാണിച്ചു എന്നുമാത്രമല്ല, അവർ പലപ്രാവശ്യം മാപ്പു പറയുകയും ചെയ്തു. അവരുടെ മഹത്വവും എന്റെ അൽപത്വവും അഹ ങ്കാരവും നിറഞ്ഞ പെരുമാറ്റവും ഏറ്റുപറഞ്ഞ് ഞാൻ സദസ്സിലും പിന്നീട് യാത്രപറഞ്ഞിറങ്ങുമ്പോഴും മാപ്പു ചോദിച്ചു. പിന്നീടും തിരുവനന്ത പുരത്തെ ഈ എൻ.എസ്.എസ്. വിമൻസ് കോളേജിലേക്കെന്നെ ക്ഷണി ച്ചുവെങ്കിലും പലകാരണവശാലും എനിക്കവിടേക്ക് പോകാൻ സാധി ച്ചിട്ടില്ല.

**ഇങ്ങിനേയുമൊരു മാറ്റം**

ഒരു പ്രഭാഷണത്തിനായി രാമപുരം കോളേജിൽ പോയി. അവി ടുത്തെ ഒരദ്ധ്യാപകനും ചടുലതയും ശക്തമായ പൈതൃകവീക്ഷണ വുമുള്ള വ്യക്തിയുമായ ശ്രീ. അഭിലാഷിന്റെ ക്ഷണമനുസരിച്ചാണ് പോയത്. പക്കാ ക്രിസ്ത്യൻ കോളേജ് ആണത് എന്നറിയാം! ഏതു പ്രകാരത്തിലാണ് കിഴക്കൻ മുതലാളിമാരുടെ കോളേജിൽ ഭാരതീയ പൈതൃകം സ്വീകരിക്കുക എന്നറിഞ്ഞുകൂടല്ലോ. ശ്രീ. അഭിലാഷ് അവി ടെയുള്ള ധാരാളം ക്രൈസ്തവാദ്ധ്യാപകരെ പരിചയപ്പെടുത്തി. ഒര ദ്ധ്യാപകന്റെ തുറന്ന മനസ്സുമായി കോളേജ് പ്രിൻസിപ്പാളിനേയും വൈസ് പ്രിൻസിപ്പാളിനേയും പരിചയപ്പെടുത്തി. വൈസ് പ്രിൻസി

പ്പാളച്ചനാണെന്നു തോന്നുന്നു, തികച്ചു താൽപര്യമില്ലാത്ത മുഖഭാവ ത്തോടെയാണ് സ്വീകരിച്ചത്. വലിയ ആഡിറ്റോറിയം ഹാളിൽ ക്ലാസു തുടങ്ങുമ്പോൾ ചെയ്ത അദ്ദേഹത്തിന്റെ സ്വാഗതപ്രസംഗവും വിരസ മായിരുന്നു. ശാന്തരായ ധാരാളം വിദ്യാർത്ഥികളും വളരെകുറച്ച് അദ്ധ്യാ പകരും വലിയ ഹാളിൽ നിറഞ്ഞിരുന്നു.

എന്റെ ക്ലാസ് ഏതാണ്ട് രണ്ടു മണിക്കൂർ കഴിഞ്ഞപ്പോൾ അച്ചന്റെ മുഖഭാവം മാറിയിരുന്നു. നന്മനിറഞ്ഞ വികാരം ആ മുഖത്തും വാക്കി ലും, പെരുമാറ്റത്തിലും പ്രകടമായിരുന്നു. ചായ നൽകി ആ കോളേജ് നടത്തുന്ന ക്രൈസ്തവ വിഭാഗത്തിന്റെ കീഴിലുള്ള സ്കൂളുകളിലും പള്ളികളിലും മാതാപിതാക്കൾക്കും വിദ്യാർത്ഥികൾക്കും എന്നെങ്കിലും ക്ലാസെടുക്കണമെന്നും എന്നോട് നിർബന്ധിച്ചു. അവിടങ്ങളിലും പിന്നീട് ക്ലാസുകൾ നടന്നു.

രാമപുരം കോളേജ് ആഡിറ്റോറിയത്തിൽ കൂടിയിരുന്ന അദ്ധ്യാപകരും, അച്ചനെപോലെ ക്ളാസിലേക്കു വന്നപ്പോഴുള്ള മനസ്സുമായിട്ടല്ല ക്ലാസ് കഴിഞ്ഞപ്പോൾ തിരിച്ചുപോയത്. അദ്ധ്യാപകർക്ക് മനസ്സു തുറക്കാനുള്ള സ്വാതന്ത്രത്തോടെയുള്ള വീക്ഷണമുണ്ടാകണം. അന്ധമായ മതവും, രാഷ്ട്രീയവുമാണു പലർക്കുമുള്ളതെങ്കിലും, ശ്രീ അഭിലാഷിനെപ്പോലെ കുറച്ചദ്ധ്യാപകരുണ്ടെങ്കിൽ ഒരു സ്ഥാപനത്തിൽ മാറ്റം വരുത്തുവാൻ സാധിക്കും. അദ്ധ്യാപകന് വലിയൊരു പാലംപോലെ നന്മകളിലേക്ക് കൂടെയുള്ളവരെ ബന്ധിപ്പിക്കാൻ സാധിക്കും!

**മെഡിക്കൽ കോളേജുകളിലൂടെ !**

അൽപം കൂടുതൽ സ്വാധീനമുപയോഗിച്ചാണ് തൃശ്ശൂർ മെഡിക്കൽ കോളേജിൽ ഒരു ക്ലാസെടുക്കണമെന്ന തോന്നൽ സാധിച്ചുകിട്ടിയത്. അവിടത്തെ അദ്ധ്യാപകർക്ക് വലിയ താല്പര്യമൊന്നുമുണ്ടായിരുന്നി ല്ല. പ്രിൻസിപ്പാൾ ഒരു ക്രൈസ്തവ വനിതയായിരുന്നിട്ടും ഏറെ താല്പ ര്യമുണ്ടായിരുന്നുതാനും. എട്ടുപത്തദ്ധ്യാപകരും ഏകദേശം അമ്പ തോളം വിദ്യാർത്ഥികളും ക്ലാസിലുണ്ടായിരുന്നു. ഈ പ്രൊഫഷണൽ കോളേജിൽ വന്ന് ഇവനെന്ത് ഞങ്ങളെ പഠിപ്പിക്കാനാണെന്ന ഭാവ ത്തിലായിരിക്കും അദ്ധ്യാപകരിരിക്കാൻ സാധ്യതയുള്ളതെന്ന് ഞാൻ സംശയിച്ചു. വിദ്യാർത്ഥികളുടെ മുഖത്ത് ചെറിയൊരു സംശയം പ്രതീ ക്ഷിച്ചതുപോലെ ഉണ്ടായിരുന്നെങ്കിലും നിർവികാരം, നിർവികൽപം, നിഷ്കലം, എന്ന ബ്രഹ്മചൈതന്യഭാവത്തിലാണ് അദ്ധ്യാപകരിരുന്നത്.

A രാവിലെ തന്നെ സംഘടിപ്പിച്ചിരുന്ന ആ ക്ലാസ് തുടങ്ങി, ഏതാനും മിനിറ്റു കഴിഞ്ഞപ്പോൾ വീട്ടിൽനിന്നെത്തിയ പ്രിൻസിപ്പാൾ തന്റെ മുറി

യിലേക്കുപോലും കയറാതെ വളരെ വേഗത്തിൽ പ്രഭാഷണ വേദിയിലേക്ക് വന്നിരുന്നു. ഏതാണ്ട് ഒന്നര മണിക്കൂറുള്ള എന്റെ ക്ലാസ് കഴിഞ്ഞപ്പോൾ പ്രധാനാദ്ധ്യാപികയാണ് (പ്രിൻസിപ്പാൾ) നന്ദിപ്രകാശനം നടത്തിയത്. ഈയൊരു ക്ലാസിൽ വരാത്ത അദ്ധ്യാപകരോടും വിദ്യാർത്ഥികളോടും കടുത്ത ഭാഷയിൽ പ്രതിഷേധമറിയിച്ചുകൊണ്ടായിരുന്നു, അവർ സദസ്സിനെ ക്ലാസിന്റെ നന്മയറിച്ചതും നന്ദിപ്രകാശനം ചെയ്തതും. അന്നത്തെ എന്റെ ക്ലാസിനെക്കുറിച്ച് അവർ പലരോടും പറയുകുണ്ടായി എന്നും ഞാനറിഞ്ഞു. ഇനിയും വലിയൊരു സദസ്സിന് ക്ലാസെടുക്കാൻ വരണമെന്നഭ്യർത്ഥിക്കുകയും ചെയ്തു.

മാസങ്ങൾക്കുശേഷം അവർ ആലപ്പുഴ മെഡിക്കൽ കോളേജ് പ്രിൻസിപ്പാളായി വന്നപ്പോഴും അവിടേയും ക്ലാസ് സംഘടിപ്പിച്ചിരുന്നു. എത്ര പ്രൊഫഷണൽ തലത്തിലേക്കുയർന്നാലും അറിവില്ലായ്മയുണ്ടെന്നറിയണം. ഒരറിവിന്റെ കൂടെ മറ്ററിവുകൾ ചേരുന്നത്, വളരെയേറെ പ്രയോജനപ്രദമാണെന്നുമറിയണം. പല പല അറിവുകളും നേടണം എന്ന മനോഭാവം ഉണ്ടാകുന്നതും ഉണ്ടാക്കുന്നതും അദ്ധ്യാപകരിൽ കുറേയേറെ മാറ്റമുണ്ടാകുന്നതിനു കാരണമാകുമെന്നുമറിയണം. ഈ ക്ലാസുകൾ അതിനു കാരണമായിയെന്നറിഞ്ഞു. ആലപ്പുഴ മെഡിക്കൽകോളേജിൽ എന്റെ ക്ലാസ്, വിദ്യാർത്ഥി യൂണിയൻ ഭാരവാഹികളുടെ നേതൃത്വത്തിൽ അവരുടെ പ്രോഗ്രാമായി സംഘടിപ്പിക്കുവാനാണ് നിർദ്ദേശിച്ചത്. ആലപ്പുഴ മെഡിക്കൽ കോളേജിൽ ഒരു ക്ലാസെടുക്കണമെന്ന്, അവിടത്തെ ഇൻസ്റ്റിറ്റ്യൂട്ട് പ്രവർത്തകരുടെ ആഗ്രഹവുമായിരുന്നു. ആ പരിപാടിയുടെ ഭാഗമായിട്ടാണിത് സംഘടിപ്പിച്ചതും.

**ആലപ്പുഴ മെഡിക്കൽ കോളേജിലെ ക്ലാസ്**

എസ്.എഫ്.ഐ യൂണിയൻ ഭരിക്കുന്ന ടിഡി കോളേജിലെ വിദ്യാർത്ഥികൾ അക്ഷരാർത്ഥത്തിൽ ശ്രദ്ധയോടെയിരുന്നു. അദ്ധ്യാപകർ കുറച്ചുപേർ മാത്രമേ ഉണ്ടായിരുന്നുള്ളൂ. കോളേജിൽ അദ്ധ്യാപകരുണ്ടായിരുന്നുവെന്നും അവർക്ക് താല്പര്യമില്ലാത്തതുകൊണ്ടാണ് ഡോക്ടർമാരായ കൂടുതൽ അദ്ധ്യാപകർ വരാത്തതെന്നും അറിഞ്ഞു.

അതിനൂതനമായ ബയോകെമിസ്ട്രിയും ശരീരത്തിലെ ഓരോ സെല്ലിലും നടക്കുന്ന പ്രവർത്തനങ്ങളും ശരീരം - മനസ്- ആത്മാവ് എന്നീ മൂന്നുഘടകങ്ങളും അവ തമ്മിലുള്ള ബന്ധവും ഞാൻ വിവരിച്ചു. ഡോക്ടർ മാർ പലതും കണ്ടുപിടിച്ചുവെന്നും അവർ എം.ബി.ബി.എസും. എം.ഡിയും പഠിച്ചുകഴിഞ്ഞാൽ ഏതു രോഗത്തേയും ചികിത്സിച്ചു മാറ്റാമെന്നുമുള്ള ധാരണ അബദ്ധമാണെന്നും, പഠിക്കു

ന്തോറും ഉയരുന്തോറും അറിവില്ലായ്മയെത്രെയുണ്ടെന്നാണ് അറിവുള്ളർ തിരിച്ചറിയുന്നതെന്നും, കാലം മാറുന്നതനുസരിച്ച് അന്നുവരെ നിലനിന്ന സദ്ധാന്തങ്ങളെല്ലാം മാറുമെന്നും ശാശ്വതമായതിനെക്കുറിച്ച് അറിവുണ്ടാക്കാനുള്ള മനസ്സാണു വേണ്ടതെന്നും തറപ്പിച്ചു പറഞ്ഞുകൊണ്ടായിരുന്നു ഞാൻ ക്ലാസെടുത്തത്. ജീവിതത്തിലിന്നുവരെ ലഭിക്കാത്ത ഒരനുഭവമിവിടെയുണ്ടായി. എസ്.എഫ്.ഐ യൂണിയനിലെ പല ഭാരവാഹികളും സ്റ്റേജിൽ നിന്നിറങ്ങിയ എന്റെ കാൽതൊട്ടു വന്ദിക്കുന്ന ഷോക്കിംഗ് അനുഭവം! അടുത്ത ദിവസം ചില അദ്ധ്യാപകർ ക്ലാസിൽ പങ്കെടുക്കാൻ സാധിക്കാത്തതിൽ ദുഃഖവുമറിയിച്ചുവത്രെ. ഏതായാലും ഞാൻ ആഹ്ലാദിച്ചു; പ്രൊഫഷണൽ ക്വാളിഫിക്കേഷനൊന്നുമില്ലാത്തവന് പ്രൊഫഷണൽ കോളേജുകളിൽ ചെറിയൊരുമാറ്റം വരുത്താൻ സാധിച്ചുവല്ലോ!

ഈ അനുഭവത്തിൽ നിന്ന് ഭിന്നമായിരുന്നു, കോഴിക്കോട് മെഡിക്കൽ കോളേജിലെ ആഡിറ്റോറിയത്തിൽ നടന്ന എന്റെ ക്ലാസ്. പ്രഗത്ഭരായ എല്ലാ അദ്ധ്യാപകരും സന്നിഹിതരായിരുന്നു. വളരെ വൈകി, രാത്രിയിലായിരുന്നു ക്ലാസ് ക്രമീകരിച്ചിരുന്നത്. ചരകന്റേയും സുശ്രുതന്റേയും, യോഗയും, ഗീതയുടേയും വരികൾ ചേർത്ത് ആരോഗ്യ ശാസ്ത്രം വിവരിച്ച ക്ലാസിൽ സന്നിഹിതരായ എല്ലാ മതത്തിലും പെടുന്ന അദ്ധ്യാപകർ ഒരു തരത്തിലുള്ള മുൻവിധിയുമില്ലാതെ ഞാൻ പറഞ്ഞത് സ്വീകരിച്ചു (എന്നുതോന്നുന്നു). ഞാനവരോട് പറഞ്ഞു; ആധുനിക ശാസ്ത്രത്തിൽ അറിവുള്ളവർക്ക്, അതിനകത്തേക്ക് മറ്റൊന്നും ചേർക്കരുതെന്ന തോന്നലുണ്ടാകരുത്. അതേപോലെ നമ്മുടെ രാഷ്ട്രീയ വിക്ഷണങ്ങൾ, വിവിധ നന്മകളെ സ്വീകരിക്കുന്നതിന് തടസ്സവുമാകരുത്. കേൾക്കുന്നതും കാണുന്നതും ചർച്ച ചെയ്യുന്നതുമെല്ലാം സ്വീകരിച്ചുകൊള്ളണമെന്നു നിർബന്ധമൊന്നുമില്ല. കേൾക്കുവാൻ ഒരു മണിക്കൂർ മാറ്റിവയ്ക്കാനുള്ള മനസ്സ് അദ്ധ്യാപകരിലുണ്ടാകണം. ചിലർക്കതുണ്ടാകുന്നതുകണ്ടപ്പോൾ, എനിക്ക് സന്തോഷം തോന്നുന്നു.

അത്യധികം ശ്രദ്ധയോടെ ഇരുന്ന ഓരോ വിദ്യാർത്ഥിയും, ഡോക്ടറും എന്റെ വാക്കുകൾ വിഴുങ്ങുന്നതുപോലെയെനിക്കനുഭവപ്പെട്ടു. എനിക്ക് പറയാനുള്ളതെല്ലാം, ഒരു പ്രസിദ്ധ മെഡിക്കൽ കോളേജാണെന്നോ അതിപ്രശ്സതരായ ഡിപ്പാർട്ടുമെന്റ് ഹെഡുകളുൾപ്പടെയുള്ളവരാണ് മുന്നിലിരിക്കുന്നതെന്നോ വിവിധ മതത്തിൽപെട്ടവരാണെന്നോ രാഷ്ട്രീയ വീക്ഷണമുള്ളവർ എതിർക്കാൻ സാധ്യതയുണ്ടെന്നോ ഒന്നും ചിന്തിക്കാതെ, ഞാൻ ശക്തമായ ഭാഷയിൽ ഭാരതത്തിന്റെ

ആരോഗ്യവീക്ഷണവും ആധുനിക ശാസ്ത്രവും പറഞ്ഞു. ആ ക്ലാസ്സ് ഞാൻ തുടങ്ങിയതെനിക്കോർമ്മയുണ്ട്. അവസാനിച്ചതും ഓർമ്മയുണ്ട്. അതിനിടയ്ക്ക് ഞാൻ പറഞ്ഞ പൈതൃകസത്യങ്ങൾ എന്റെ നാവിലൂടെ ഈ രാഷ്ട്രചൈതന്യം പറയിപ്പിച്ചതാണെന്നെനിക്കുറപ്പായിരുന്നു. ഏതോ ഒരു മാനസീക ധന്യാവസ്ഥയിലായിരുന്നു അനുഭവിച്ചാസ്വദിച്ച് ക്ലാസെടുത്തത്.

ക്ലാസ് കഴിഞ്ഞയുടനെ, ആരും നിർദ്ദേശിക്കാതെ സന്നിഹിതരായ അദ്ധ്യാപകരും വിദ്യാർത്ഥികളും എഴുന്നേറ്റ് നിന്ന് കയ്യടിച്ചാശീർവദിച്ചു. തലകുനിച്ച് ആശീർവാദം സ്വീകരിച്ചപ്പോൾ എന്റെ കണ്ണിൽ ആത്മസംതൃപ്തിയുടെ കണ്ണുനീരുണ്ടായിരുന്നു. പുറത്തുവന്ന ഉടനെ ന്യൂറോളജി പ്രൊഫസറും, കാർഡിയോളജി ഡിപ്പാർട്ടുമെന്റ് ഹെഡും അടുത്തുവന്നു പറഞ്ഞു. 'unforgettable'.ഷേക്ഹാന്റ് നൽകി അദ്ധ്യാപകർ പിരിഞ്ഞപ്പോൾ ഞാൻ എന്നോടു മന്ത്രിച്ചു. ഈശ്വരാ പ്രീഡിഗ്രി കഴിഞ്ഞപ്പോൾ ഡോക്ടറാകണമെന്നാഗ്രഹിച്ചു, അതുസാധിച്ചില്ല. അതിലിപ്പോൾ ദുഃഖവുമില്ല. ആലപ്പുഴ, തൃശ്ശൂർ, കോഴിക്കോട്, അമൃത മെഡിക്കൽകോളേജുകളിൽ ക്ലാസെടുക്കാൻ സാധിച്ചല്ലോ അതുമതി. വിറകിന്റെ മുകളിൽ കിടക്കുന്ന ദിവസം ഈ നേട്ടം ഞാൻ എന്നോടുതന്നെ പറഞ്ഞോർമ്മിപ്പിക്കും.

### എറണാകുളം അമൃതയിലെ ക്ലാസ്

🪔 എറണാകുളത്തെ അമൃത മെഡിക്കൽ കോളേജിൽ ക്ലാസെടുക്കാൻ പലപ്രാവശ്യം പോകുകയുണ്ടായി. ജീവിതത്തിൽ നെർവസ് ആയി പോകേണ്ട സന്ദർഭങ്ങളുണ്ടാകുന്നത് അവിടെ പോയി അവിടത്തെ ഡയറക്ടറുടെയും ഡീനിന്റേയും മുന്നിൽ ഇരിക്കുമ്പോൾ അവർ കാണിക്കുന്ന/നൽകുന്ന ബഹുമാനം അനുഭവിക്കുമ്പോഴാണ്. മുപ്പതും മുപ്പത്തഞ്ചും വർഷത്തെ ദേശവിദേശങ്ങളിലെ അനുഭവ സമ്പത്തുള്ളവരാണവർ. അതിന്റെ ഏഴയൽവക്കത്തുമാത്രം നിൽക്കുന്ന എന്നെ, ഞാനർഹിക്കുന്നതിനേക്കാൾ എത്രയോ അധികം ബഹുമാനിക്കുമ്പോളുണ്ടാകുന്ന നെർവസ്നെസാണെനിക്കുണ്ടാകാറുള്ളത്. പല അദ്ധ്യാപകരും എന്റെ ക്ലാസിൽ പങ്കെടുക്കാറുണ്ട്. ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയിന്റിഫിക് ഹെറിറ്റേജിന്റെ പുസ്തകങ്ങളും സിഡികളും അവിടത്തെ വിദ്യാർത്ഥികളിലും അദ്ധ്യാപകരിലുമെത്തിക്കുവാനായി ആദ്യകാലങ്ങളിൽ വലിയ മേശ പിടിച്ചിടുന്നതും, അവിടത്തെ ക്ലാസു കഴിഞ്ഞാൽ അദ്ധ്യാപകരായ പ്രശസ്ത ഡോക്ടർമാർ തന്നെയാണ് അതെല്ലാം തിരിച്ചിടുന്നതും. അവരിൽ ചിലരാണ് ഞങ്ങളുടെ കൂടെയുണ്ടാകുന്നതും ഭക്ഷണം വിളമ്പിത്തരുന്നതും കൂടെയിരുന്നുകൊണ്ടുതന്നെ നമ്മുടെ സുഖസൗകര്യങ്ങൾ നിരന്തരമന്വേഷിക്കുന്നതും. ഇതെല്ലാം

ചിന്തിക്കുമ്പോൾതന്നെ ഞാൻ ചെറുതാകാറുണ്ട്, നെർവസാകാറുമുണ്ട്.

ചിലപ്പോൾ അവിടെപ്പോകുമ്പോൾ ഡയറക്ടറും പ്രിൻസിപ്പാളും ഡീനുമെല്ലാം എന്നോട് പലകാര്യങ്ങളെക്കുറിച്ചും (പൈതൃക വിഷയം) സംശയനിവാരണത്തിനായി ചോദ്യങ്ങൾ ചോദിക്കുന്നതും, അവിടത്തെ പ്രസിദ്ധവും സമകാലീനവുമായ ലാബട്ടറികളും, സൗകര്യങ്ങളുമെല്ലാം കൂടെ നടന്നു കാണിച്ചുതരുന്നതും ഒരു പ്രത്യേക അനുഭവമാണ്. മെഡിക്കൽ കോളേജിലെ അദ്ധ്യാപകരായ ഡോക്ടർമാരുടെ മഹത്വം ഇവിടെനിന്നറിയാൻ സാധിക്കുമ്പോൾ ഞാൻ നേരത്തേ സൂചിപ്പിച്ചതുപോലെ ചിന്തിക്കാറുള്ളത് വിദ്യാവിനയ സമ്പന്നേ ബ്രാഹ്മണേ ഗവിഹസ്തിനീ.... എന്ന ഗീതാവരിയാണ്. വിദ്യയും വിനയവും കൊണ്ടു സമ്പന്നമായ വ്യക്തികൾക്ക് പശുവും, ആനയും, എലിയും, നായാടിയും, ഗോപാലകൃഷ്ണനും ഡയറക്ടറും, മന്ത്രിയും എല്ലാവരും ഒരുപോലെയായിരിക്കും. (ഞാനെന്നെ താഴ്ത്തിയതല്ല. അവിടെയുണ്ടായ അനുഭവങ്ങൾ വിവരിച്ചു എന്നുമാത്രം)

മൂന്നുനാലുപ്രാവശ്യം അമൃത ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസിൽ ക്ലാസെടുത്തതിൽ യോഗയുടെ മഹത്വം, മന്ത്രങ്ങളും ആചാരങ്ങളും അവയുടെ ശാസ്ത്രവും, മൂല്യാധിഷ്ഠിത വിദ്യാഭ്യാസം, ഭാരതീയ ശാസ്ത്ര സാങ്കേതിക പൈതൃകം.... എന്നിപ്രകാരമുള്ള വിഷയങ്ങളെല്ലാമുണ്ടായിരുന്നു. പദാനുപദം എനിക്കറിയാവുന്നതനുസരിച്ച് ശാസ്ത്രവും ആത്മീയതയുമെല്ലാം കലർത്തി ഇത് വിളമ്പുമ്പോൾ എനിക്കുതന്നെ അത്ഭുതവും സംശയവും തോന്നാറുണ്ട്; എന്റെ നാവ് ഈ ലോകപ്രസിദ്ധ സ്ഥാപനത്തിലെ ലോകപ്രസിദ്ധരായ അദ്ധ്യാപകരുടെ മുന്നിൽ സംസാരിക്കുന്ന വേളയിൽ എന്തെങ്കിലും അൽപത്വം പറഞ്ഞാൽ എങ്ങിനെയാണത് തിരുത്തുക? ഏതായാലും ജഗദീശ്വരനെ മനസ്സിൽ നിറച്ചുവെച്ചുകൊണ്ടും മാതാ അമൃതാനന്ദമയിയെന്ന അമ്മ ചെയ്തുകൊണ്ടിരിക്കുന്ന മഹത്വമേറിയതും ലോകോപകാരപ്രദങ്ങളായതുമായ കർമ്മങ്ങൾ അനുസ്മരിച്ചുകൊണ്ടും ക്ലാസുകൾ തുടങ്ങിയാൽ എന്റെ മുമ്പിൽ പ്രഗത്ഭരായ അദ്ധ്യാപകരും വിദ്യാർത്ഥികളുമുണ്ടെന്ന് ഓർമ്മിക്കില്ലെന്ന് ഞാൻ വിചാരിക്കും. ചിലപ്പോൾ ഭയം തോന്നാറുള്ളത് മൂന്നുവശത്തുനിന്നും ക്രമീകരിച്ചിരിക്കുന്ന അത്യാധുനീക ക്യാമറകളാണ്. അതിലൊന്നിലൂടെയോ, മൂന്നിലൂടേയുമോ എന്റെ ലെക്ചർക്ലാസ് ആശുപത്രിയിലും എല്ലാ വിഭാഗത്തിലുമുള്ള കെട്ടിടങ്ങളിലും കോളേജുകളിലും ആ ക്യാമ്പസിലെ മറ്റിടങ്ങളിലും ക്ലോസ്ഡ് സർക്യൂട്ട് ടിവിയിലൂടെ കാണുമത്രെ. മൊത്തത്തിൽ ഞാനെടുക്കുന്ന ക്ലാസ് ഒരു വലിയ സ്ഥാപനത്തിനകത്ത് കണ്ണുതുറന്നുവെക്കാൻ ആരോ

ഗ്യമുള്ളവരൊക്കെ കാണുന്നെന്നറിയുമ്പോൾ ഭയം തോന്നുമെങ്കിൽ അത് സ്വാഭാവികമല്ലേ? എങ്കിലും അവിസ്മരണയീമാംവിധം അനുഗ്രഹദായകവും ആത്മാഭിമാനപൂരിതവും ആത്മസംതൃപ്തി തരുന്നതുമായ അനുഭവമാണത്.

ഇതേപോലൊരു അനുഭവം ദുബായിലെ ഒരു പാരാമെഡിക്കൽ കോളേജിലെ വിദ്യാർത്ഥികൾക്ക് ക്ലാസെടുക്കുന്ന വേളയിലുമുണ്ടായി. പൂത്ത സമ്പത്തുള്ളവരുടെ മക്കളാണ് വിദ്യാർത്ഥികൾ. നല്ല സാമ്പത്തികാവസ്ഥയിലുള്ള അദ്ധ്യാപകർ, ആ അദ്ധ്യാപകരുടെ എളിമയും, എറ്റവും ശ്രദ്ധയോടെ ഞാൻ പറഞ്ഞ ബയോകെമിസ്ട്രിയിലെ വരികൾ ശ്രദ്ധിക്കാനുള്ള മനോഭാവവും അത്ഭുതകരമായിട്ടെനിക്കനുഭവപ്പെട്ടു. തികച്ചും മറ്റൊരുതരത്തിലുള്ള പെരുമാറ്റം പ്രതീക്ഷിച്ചിട്ടാണ് പോയത്. അങ്ങിനെയായതുകൊണ്ട് ഇരട്ടി മാധുര്യമനുഭവപ്പെട്ടു. അവിടെയും ഞാനറിഞ്ഞു സമ്പത്തും പ്രായവും സുഖസൗകര്യങ്ങളും എല്ലാവരുടേയും വിവേകത്തേയും പക്വതയേയും നശിപ്പിക്കില്ല.

ദുബായിലെ ഈ കോളേജിലെ വിദ്യാർത്ഥികൾ അതിസമ്പന്നരുടെ മക്കളായതുകൊണ്ടുതന്നെ അവരുടെ ഡിഗ്രി സ്ത്രീധനവുമായി ബന്ധപ്പെടുത്താനാകാനേ സാദ്ധ്യതയുള്ളൂ എന്നെനിക്കു തോന്നി. ആ വിദ്യാർത്ഥികളിൽ ഭൂരിഭാഗവും കേരളീയരല്ലാത്തവരാണ്, കൂടുതലും ഉത്തരേന്ത്യാക്കാർ. അദ്ധ്യാപകരെക്കുറിച്ചും എനിക്കു തെറ്റിദ്ധാരണയുണ്ടായിരുന്നു. ഞാൻ ദൂബായിലേക്ക് പലപ്രാവശ്യം പോയപ്പോഴെല്ലാം ശാസ്ത്രസാങ്കേതിക പൈതൃകത്തെക്കുറിച്ച് ഒരൊറ്റപ്രാവശ്യമേ പ്രഭാഷണം നടത്തിയിട്ടുള്ളു. ബാക്കി നൂറോളം പ്രഭാഷണങ്ങൾ കഴിഞ്ഞ പത്തുവർഷങ്ങളായി നടത്തിയവയെല്ലാം മറ്റുവിഷയങ്ങളായിരുന്നു. അതുകൊണ്ടുതന്നെ അതുകേൾക്കാനിടയായവരാരും എന്നെ പാരാമെഡിക്കൽ കോളേജിലേക്ക് ക്ലാസിന് വിളിക്കാൻ സാധ്യതയില്ല. അതു കേട്ടവരാകാൻ സാദ്ധ്യതയുള്ള അദ്ധ്യാപകർ എന്നെക്കുറിച്ചെന്തായിരിക്കും ചിന്തിക്കുക എന്ന മുൻവിധിയോടെയാണ് ഞാൻ ദുബായിലെ പാരാമെഡിക്കൽകോളേജിൽ ക്ലാസാരംഭിച്ചത്.

ആലപ്പുഴ മെഡിക്കൽ കോളേജിലെ ക്ലാസുപോലെത്തന്നെ അതിഗഹനമായി ശരീരം-മനസ്-ആത്മാവ്-ജീവിതമൂല്യം-പഠനം-പ്രയോഗം-ധർമ്മം-ശാസ്ത്രത്തിന്റെ പരിമിതി എന്നീപ്രകാരമുള്ള വിഷയങ്ങൾ വിവരിച്ചുകൊണ്ട് നടത്തിയ രണ്ടുമണിക്കൂർ ക്ലാസിൽ അദ്ധ്യാപകരുടെ മുഖഭാവവും വിദ്യാർത്ഥികളിലെ നന്മയും എന്നെ പിടിച്ചുകുലിക്കിയെന്നു പറയുന്നതാവും ശരി. അദ്ധ്യാപകരും വിദ്യാർത്ഥികളും അന

വധി ചോദ്യങ്ങൾ ചോദിച്ചിരുന്നു. അതിനെല്ലാം എന്റെ അറിവിന്റെ പരിധിക്കുള്ളിൽ നിന്നുകൊണ്ട് മറുപടി പറയുകയും, ഇന്നു നിലവിലുള്ളതും മെഡിക്കൽ കോളേജിൽ പഠിപ്പിക്കുന്നതുമായ പല ബയോകെമിസ്ട്രി തത്ത്വങ്ങളിലേയും അബദ്ധങ്ങളെക്കുറിച്ചും തറപ്പിച്ചു പറയുകയും ചെയ്തു. ആ അദ്ധ്യാപകർ, പരിപാടി സംഘടിപ്പിച്ചവർ, വിദ്യാർത്ഥികൾ, ഇവർ ആവർത്തിച്ചു പറഞ്ഞതു ഞാനോർക്കുന്നു. "എന്നെല്ലാം താങ്കൾ ഈ മണ്ണിൽ കാലുകുത്തുന്നുവോ അന്നെല്ലാം അതുപാതിരാത്രിയിലാണെങ്കിലും ഞങ്ങൾക്ക് ക്ലാസെടുക്കണം..... !" അവരുടെ വാക്കുകളെല്ലാം ഭാരതമാതാവിന്റെ പാദങ്ങളിൽ പുഷ്പങ്ങളായിട്ടർച്ചിച്ചു ഞാൻ മടങ്ങി.

തൃശ്ശൂർ നഗരത്തിലുള്ള ഒരു വലിയ മെഡിക്കൽ കോളേജിലേക്ക് ശിവരാത്രിക്കിടക്ക് ഒരു ക്ലാസെടുക്കാൻ ക്ഷണം ലഭിച്ചു. മലയാള മനോരമയുടെ തൃശ്ശൂർ ജില്ലാ കറസ്പോണ്ടന്റാണ് ക്ലാസ് സംഘടിപ്പിക്കാൻ കാരണക്കാരനായത്. ഞാൻ കോളേജിൽ കയറിയ ഉടനെ എന്നെ സ്വീകരിച്ച പ്രിൻസിപ്പാൾ അച്ചൻ എന്റെ കഴുത്തിൽ കുരിശുമാലയിട്ടു. ഒരു സെക്കന്റുപോലും വൈകാതെ അത് ഊരി തിരിച്ചുകൊടുത്തു. അവിടത്തെ ക്ലാസ് ആരംഭിച്ചത്, ബയോകെമിസ്ട്രി വിഷയത്തിലൂടെയായിരുന്നുവെങ്കിലും അത് ഞാനറിഞ്ഞുകൊണ്ട് തിരിച്ചുവിട്ടു. പിന്നീട് ഞാൻ വിവരിച്ചത് വിദ്യാർത്ഥികൾക്കുണ്ടായിരിക്കേണ്ട ധർമ്മബോധത്തെക്കുറിച്ചായിരുന്നു. അവിടത്തെ അദ്ധ്യാപകരാരും ആ ക്ലാസിലുണ്ടായിരുന്നില്ല. ഒന്നുരണ്ടുപേർ ഇടയ്ക്ക് വന്ന് കുറച്ചു സമയം ഇരുന്നു പുറത്തേക്കുപോകുകയും ചെയ്തു.

സമ്പത്തിന്റെ ഉത്തുംഗശൃംഗത്തിലിരിക്കുന്ന വിദ്യാർത്ഥികളുടെ ഇരുപ്പുതന്നെ പ്രത്യേകതരത്തിലായിരുന്നു. അവർ എന്റെ ക്ലാസ് പ്രതീക്ഷിച്ചിട്ടേയില്ല. ഡോക്ടറല്ലാത്ത ഒരുവന്റെ ക്ലാസ് ഡോക്ടറാവാൻ പോകുന്നവർ എന്തിനു കേൾക്കണം? അതിൽ അവരെന്തിനു താൽപര്യമെടുക്കണം? ആ കോളേജിലെ അദ്ധ്യാപകരെന്തിനു പങ്കെടുക്കണം? ഇൻവൈറ്റഡ് ലക്ചറാണെങ്കിൽ ക്ലാസ് റൂമിലല്ലേ നടത്തേണ്ടത്? അതുമല്ല ഒറ്റ അദ്ധ്യാപകനും പങ്കെടുക്കാത്ത ക്ലാസിൽ ശ്രദ്ധിക്കണമെന്ന നിയമം വല്ലതുമുണ്ടോ? ഈ ചോദ്യങ്ങൾ വിദ്യാർത്ഥികൾ ചോദിച്ചാൽ എന്തുത്തരമാണുകൊടുക്കുക.?

തലേദിവസം തൃശ്ശൂർ തേക്കിൻകാട് മൈതാനിയിൽ നടന്ന വിശാലഹിന്ദു സമ്മേളനത്തിൽ കത്തിക്കാളി ഹിന്ദുധർമ്മത്തെക്കുറിച്ചു സംസാരിച്ചതു കേട്ടിട്ടുള്ള ആവേശത്തിൽ ഒരു ദേശീയപത്രത്തിന്റെ ചീഫ് കറസ്പോണ്ടന്റ് വിളിച്ചുപറഞ്ഞാണ് ഈ ക്ലാസ് നടത്തിയത്,

അങ്ങിനെ ഹിന്ദുക്കാര്യങ്ങൾ പൊതു മൈതാനിയിൽ വച്ച് മൈതാനപ്രസംഗം നടത്തിയ ഒരുവന്റെ ക്ലാസിലിരിക്കാൻ അദ്ധ്യാപകരിഷ്ടപ്പെടുമോ? വിദ്യാർത്ഥികളിഷ്ടപ്പെടുമോ? ഈ ചോദ്യങ്ങൾ ചോദിച്ചോ എന്നന്വേഷിക്കാനും, ചോദിച്ചെങ്കിൽ ഉത്തരം കൊടുക്കാനുമൊന്നും ആരുമില്ലാതിരുന്നതുകൊണ്ട് ഞാൻ ഇടതും വലതും ശ്രദ്ധിക്കാതെ ക്ലാസെടുത്തു.

എല്ലാ വിദ്യാർത്ഥികളേയും വിദ്യാർത്ഥിലക്ഷണവും ധർമ്മവും വിവരിച്ചു. പിന്നെ മൂല്യവും, മൂല്യാധിഷ്ഠിത വിദ്യാഭ്യാസവും മൂല്യാധിഷ്ഠിത ജീവിതവും, അവസാനത്തിൽ മൂല്യാധിഷ്ഠിത മെഡിക്കൽ പ്രൊഫഷനും പറഞ്ഞുകൊടുത്തു. ഓരോ വിദ്യാർത്ഥിക്കും പൊതുവേ ഉണ്ടാകാൻ സാധ്യതയുള്ള കുഴപ്പവും, അതിൽ മെഡിക്കൽ വിദ്യാർത്ഥികളുടെ കുഴപ്പവും, അതിൽ അവിടെയിരിക്കുന്നവരുടെ കുഴപ്പവും അതിന് കുറച്ചൊക്കെക്കാരണക്കാരായ മാതാപിതാക്കളുടെയും അദ്ധ്യാപകരുടേയും കുഴപ്പവും, അടിവരയിട്ടു പറഞ്ഞു. വിദ്യാർത്ഥികൾ ക്ലാസിന്റെ ഷോക്കിൽ നിന്നുണരുന്നതുവരെ കാത്തിരിക്കാതെ ഞാൻ മടക്കയാത്ര ചെയ്തു.

**കോളേജ് ക്ലാസുകളുടെ പരമ്പര**

ചിന്മയാ വിദ്യാലയങ്ങളിലെ ക്ലാസെടുക്കലും വളരെയധികം സന്തോഷം തോന്നിക്കുന്ന അനുഭവങ്ങളാകാറുണ്ട്. തൃശ്ശൂരിലെ ചിന്മയാ വിദ്യാലത്തിൽ ക്ലാസെടുക്കുമ്പോൾ അവിടത്തെ അദ്ധ്യാപകരിൽ കുറച്ചുപേരെങ്കിലും ക്ലാസിൽ സന്നിഹിതരാകാറുണ്ട്. അവരെല്ലാം ശ്രദ്ധിച്ചിരിക്കുകയും ക്ലാസിന്റെ ഭാഗമായിത്തന്നെ പറയുന്നതുൾക്കൊള്ളുകയും ചെയ്യുന്നതു കാണാറുണ്ട്. പലപ്പോഴും ഈ ഒരു വീക്ഷണവും പറയുന്നതുൾക്കൊള്ളാനുള്ള അദ്ധ്യാപകരുടെ വിശാലമായ മനോഭാവവും കാണുമ്പോൾ ധന്യമായ ഒരു കർമ്മമാണ് അനുഷ്ഠിക്കുന്നതെന്നെനിക്കു തോന്നാറുണ്ട്. തൃശ്ശൂരും പാലക്കാടുമുള്ള ചിന്മയാ മിഷന്റെ പാരലൽ കോളേജിലും ക്ലാസെടുക്കുമ്പോഴും അദ്ധ്യാപകരുടെ മഹത്വം പ്രത്യേകിച്ചറിയാൻ സാധിച്ചിരുന്നു. എം.ബി.എ വിദ്യാർത്ഥികൾക്കും അദ്ധ്യാപകരുടെ സെമിനാറുകൾക്കും പരിപാടികൾക്കുമെല്ലാം ക്ലാസെടുക്കുമ്പോൾ ചിന്മയാ വിദ്യാർത്ഥികളുടേയും അവിടത്തെ അദ്ധ്യാപകരുടെയും പ്രത്യേകതകൾ മനസ്സിൽ നിറഞ്ഞു നിൽക്കാറുണ്ട്.

മാവേലിക്കരയിലെ ബിഷപ്മൂർ കോളേജിലെ അദ്ധ്യാപകരും അദ്ധ്യാപികമാരും പുലർത്തിയിരുന്ന കുലീനത മനസ്സിലാക്കുവാൻ എനിക്കവസരം ലഭിച്ചത് അവിടത്തെ ഒരു പരിപാടിയിൽ ഒന്നരമണിക്കൂർ

ക്ലാസെടുക്കാനുള്ള ഭാഗ്യം ലഭിച്ചപ്പോഴായിരുന്നു. ഒരദ്ധ്യാപകനാണ് പരിപാടിക്ക് എന്നെ ക്ഷണിച്ചത്. അവിടത്തെ മാനേജ്മെന്റിനോ പ്രിൻസിപ്പാളിനോ ഭൂരിഭാഗം അദ്ധ്യാപകർക്കോ എന്റെ പേരുപോലു മറിഞ്ഞുകൂടായിരുന്നു. ഞാൻ പറഞ്ഞ ഓരോ സംസ്കൃതവരിയും അതിന്റെ അർത്ഥവും സന്ദേശവും അവിടത്തെ അദ്ധ്യാപകരുടെ ഹൃദ യത്തിലേക്കിറങ്ങുതായിട്ടെനിക്കനുഭവപ്പെട്ടു. ഒരു ക്രിസ്ത്യൻ കോളേ ജിലെ അദ്ധ്യാപകരും അദ്ധ്യാപികമാരും സംസ്കൃതവരികളുദ്ധരിച്ചു കൊണ്ട് ഞാൻ പറയുന്ന കാര്യങ്ങളോട് എങ്ങിനെ പ്രതികരിക്കുമെ ന്നതിനെക്കുറിച്ച് സംശയമുണ്ടായിരുന്നു. ക്ലാസ് തുടങ്ങി ഏതാനും മിനിറ്റു കഴിഞ്ഞപ്പോൾ പ്രിൻസിപ്പാൾ ജോലിത്തിരക്കുകാരണം സദസ്സിൽ നിന്നു പോയെങ്കിലും, ക്ലാസിലെ ഭാരതീയ പൈതൃകസ ന്ദേശം കേട്ടുകൊണ്ടിരുന്നവരുടെ മനസ്സും ഞാൻ പറഞ്ഞതവർ സ്വീക രിച്ച രീതിയും എനിക്കു മനസ്സിലായത് പ്രിൻസിപ്പാൾ എന്നെ യാത്ര യാക്കാൻ കാറിനടത്തു വന്നപ്പോൾ പറഞ്ഞ വരികൾ കേട്ടപ്പോഴായി രുന്നു. ഇവിടെ നിന്നെനിക്കു മനസ്സിലായി ക്രിസ്ത്യാനിയോ മുസ്ലീമോ ഹിന്ദുവോ സദസ്സിലാരുമാകട്ടെ നമുക്ക് പറയാനുള്ള സത്യങ്ങൾ ആത്മാ ഭിമാനത്തോടെ പറഞ്ഞാൽ എതു ഭാരതീയനും അതെടുക്കാതിരിക്കില്ല. അവിടത്തെ പ്രധാനാദ്ധ്യാപകൻ ബൈബിളിലെ പ്രകൃതി സംരക്ഷ ണത്തെക്കുറിച്ച് പ്രചാരണം നടത്തിക്കൊണ്ടിരിക്കുന്ന വ്യക്തികൂടിയാ ണ്. അദ്ദേഹത്തിന് ഈ ക്ലാസിനോട് വലിയ താല്പര്യമുണ്ടായിരുന്നോ എന്നു സംശയമായിരുന്നു. അദ്ദേഹത്തിന്റെ സംസാരരീതിയിൽ നിന്നതു വ്യക്തമായിരുന്നു. അതേസമയം സുഗതകുമാരി ടീച്ചർ രചിച്ച ശ്രീകൃഷ്ണന്റെ കീർത്തന കവിത ചൊല്ലിക്കൊണ്ട്, ബിഷപ്മൂർ കോളേ ജിൽ ആരംഭിച്ച സെമിനാർ പ്രഭാഷണത്തിൽ ഓരോ അദ്ധ്യാപികയും വിദ്യാർത്ഥിയും ശ്രദ്ധയോടെ ഇരുന്നതും അദ്ധ്യാപികമാരുടെ മുഖത്ത് ദർശിക്കാൻ സാധിച്ച ആത്മാഭിമാനവും എന്റെ മനസ്സിൽ തങ്ങി നിൽക്കുന്നു.

ക്ലാസിന്റെ ഒടുവിൽ ഞാൻ പറഞ്ഞു "ഇത്രയും ഗഹനമായ ഭാവ ത്തോടെ മതിമറന്നിരിക്കുന്ന അദ്ധ്യാപകരുടെ മുഖം കാണുമ്പോൾ ഞാൻ നിങ്ങളോടെല്ലാവരോടും പറയട്ടെ. ഭാരതത്തിന്റെ പൈതൃകം ഹിന്ദുക്കളുടേത് മാത്രമാണെന്നാരും പറഞ്ഞിട്ടില്ല. എന്തുകൊണ്ടതിനെ ക്രൈസ്തവന്റേയും മുസ്ലീമിന്റേയുമാക്കിക്കൂടാ? എന്തിന് സംസ്കൃത ഭാഷ ഹിന്ദുക്കളുടേതുമാത്രമെന്നു ചിന്തിക്കണം? പ്രൊഫ. ദേവസ്യ യെഴുതിയ ക്രിസ്തുഭാഗവതം സംസ്കൃത ഗ്രന്ഥമല്ലേ? ഇങ്ങിനേയും നിങ്ങളെല്ലാവരും ചിന്തിക്കുക. ഭാരതത്തിൽ രണ്ടുവിഭാഗം ജനങ്ങളേ

യുള്ളു; ഹിന്ദുക്കളും ഹിന്ദുക്കളായിരുന്നവരും. ഇവിടെ ഇസ്രായേലിൽ നിന്നുവന്നവരും മക്കയിൽ നിന്നുവന്നവരും, ചൈനയിൽ നിന്നു വന്ന വരുമൊന്നുമില്ല'' ഹൃദയസ്പർശിയായ ആ ക്ലാസ് ഓർമ്മയിൽ നിൽക്കുന്നു. പ്രത്യേകിച്ചും അദ്ധ്യാപകരുടെ താല്പര്യമുള്ളമുഖ പ്രകാശം.

ഇടുക്കി ജില്ലയിൽ ഹൈറേഞ്ചിലായി ഡിസി കോളേജ് ഓഫ് മാനേജ്മെന്റ് സ്റ്റഡീസ് എന്ന കോളേജിൽ ക്ലാസെടുക്കാനവസരം ലഭിച്ചിരുന്നു. അവിടത്തെ പ്രഗത്ഭനായ ഒരു അദ്ധ്യാപകന്റെ ക്ഷണമനുസരിച്ചായിരുന്നു ക്ലാസിൽ പങ്കെടുക്കാമെന്നേറ്റത്. 'നല്ല പൈസക്കാരുടെ പിള്ളാരു പഠിക്കുന്ന കോളേജ്,' എല്ലാ സൗകര്യങ്ങളും നിറഞ്ഞ സംവിധാനം.പാശ്ചാത്യ രീതിയിൽ മാനേജ്മെന്റ് വിദ്യാർത്ഥികളുടെ വേഷധാരണം. ആദ്യമെനിക്കു തോന്നി മാനേജമെന്റിന് ക്ലാസെടുക്കാനുള്ള വേഷഭൂഷാദികളൊന്നുമില്ലാതെ ക്ലാസെടുക്കാൻ വന്ന എന്നെയിവർ ഉൾക്കൊള്ളുമോ ആവോ? നല്ല സ്റ്റാന്റേർഡുള്ള കോളേജിൽ ഒരു ഇൻവൈറ്റഡ് ക്ലാസെടുക്കാനുള്ള യോഗ്യതയുടെ ലുക്ക് വേണ്ടേ? ഞാനെന്നോടുതന്നെ ചോദിച്ചു. ഏതായാലും എനിക്കു താങ്ങാൻ പറ്റുന്നതിനേക്കാൾ ഗഹനമായ സ്വാഗത പ്രസംഗം. പിന്നെ എന്റെ ക്ലാസ്! അവിടത്തെ അൾട്രാ മോഡേൺ വിദ്യാർത്ഥികളും അവരുടെ തലക്കനമില്ലാത്ത അദ്ധ്യാപകരിൽ ഭൂരിഭാഗവും ആ ക്ലാസിലിരുന്ന ദൃശ്യം എനിക്ക് വാക്കുകൾ കൊണ്ടു വിവരിക്കാനസാദ്ധ്യമാണ്. ഞാനത് എടുത്തു പറയുകയും ചെയ്തു. പഠിപ്പിക്കുന്നവരുടെ കൂട്ടത്തിൽ മാനേജ്മെന്റിൽ പിഎച്.ഡിയുള്ളവരുണ്ട്. ഐ.എ.എസിന് ക്ലാസെടുക്കുന്നവരുമുണ്ട്. അതി പ്രശസ്തമായ വിദ്യാഭ്യാസ സ്ഥാപനങ്ങളിലും വൻകിട ഫാക്ടറികളിലും അത്യുന്നത നിലവാരത്തിൽ പ്രവർത്തിച്ചിരുന്ന പ്രഗത്ഭർ ഇവിടെ അദ്ധ്യാപകരും പ്രിൻസിപ്പാളും ആയിട്ടിരിക്കുന്നു. ഏകദേശം പകുതിയോളം അദ്ധ്യാപകരും ക്രൈസ്തവ വിഭാഗത്തിൽപ്പെടുന്നവരാണെന്നു തോന്നുന്നു. ഇങ്ങിനെയെല്ലാമായിട്ടും അവരുടെ മുഖഭാവവും ഞാൻ പറഞ്ഞ ചെറിയ ചെറിയ പോയിന്റുകൾ സ്വീകരിക്കാനുള്ള വ്യഗ്രതയും കണ്ടപ്പോൾ അതിശയംതോന്നി. അവരൊരു സിനിമ കാണുന്ന അനുഭൂതിയോടെയായിരുന്നു ഇരുന്നതെന്നു പറയാതെവയ്യ. അറിവിന്റെ കാര്യത്തിൽ ഒട്ടും പിന്നിലല്ലാത്ത അവർ, ഞാൻ പറഞ്ഞതു സശ്രദ്ധം കേട്ട് സ്വീകരിക്കാൻ കാണിച്ച മനസ്സിന് പ്രണാമമർപ്പിച്ചിട്ടാണ് ഞങ്ങൾ മടങ്ങിയത്.

ഏകദേശം കൃത്യസമയത്തുതന്നെ ഞങ്ങൾ വാഗമണ്ണിലെത്തി. സുഖവാസകേന്ദ്രമായ അവിടത്തെ സജ്ജീകരണങ്ങളെല്ലാം സൂപ്പറായിരുന്നു. എളിമയോടെ കുറേ അദ്ധ്യാപകർ സ്വീകരിക്കാൻ വാഹനത്തി

നടുത്തെത്തിയിരുന്നു. നേരെ ഗസ്റ്റ് റൂമിലേക്കുപോയി. പ്രധാനാദ്ധ്യാപകനോ, ഡിവിഷൻ ഹെഡുകളോ ആരെക്കെയോ ചർച്ചക്കിരുന്നവരുടെ കൂട്ടത്തിലുണ്ടായിരുന്നു. പലരും എന്റെ ആത്മീയ പ്രഭാഷണങ്ങൾ കേട്ടിട്ടുള്ളവരാണ്. അവിടത്തെ ക്ലാസു കഴിഞ്ഞാൽ നേരെ പാലാ ഹിന്ദു മത സമ്മേളനത്തിലേക്കാണു പോകുന്നതെന്നും ഞാൻ പറഞ്ഞു. ഇത്രയും കേട്ടപ്പോൾ ചിലർക്ക് തോന്നിയ സംശയം അവരുടെ മുഖത്തു കാണാമായിരുന്നു. "സ്കൂളുകളിലും, മതസമ്മേളനങ്ങളിലുമെല്ലാം പ്രസംഗിക്കുന്ന വ്യക്തി കേരളത്തിലെ പ്രധാനപ്പെട്ട മാനേജ്മെന്റ് സ്ഥാപനത്തിൽ മാനേജ്മെന്റിനെക്കുറിച്ച് എന്താണാവോ സംസാരിക്കാൻ പോകുന്നത്. ഇയാളെ സ്റ്റേജിൽ കയറ്റിയാൽ അബദ്ധം പറ്റുമോ" എന്നു സംശയിച്ചവരുമുണ്ടാകുമെന്നു വ്യക്തമായിരുന്നു. ഏതായാലും വാഗമണ്ണിലെ ഈ കോളേജിൽ നിന്ന് നിറഞ്ഞമനസ്സോടെ ഇറങ്ങിയപ്പോൾ എന്നെ ക്ഷണിച്ച അദ്ധ്യാപകർ പറഞ്ഞു. മാനേജ്മെന്റ് പഠനം എന്താണെന്നറിയാമായിരുന്നു. അതു പഠിപ്പിക്കേണ്ടതെങ്ങിനെയാണെന്നും അറിയാമെന്നും ധരിച്ചിരുന്നു. ഇപ്പോൾ മനസ്സിലായത്; മാനേജ്മെന്റ് വിഷയം എങ്ങിനെയാണ് പഠിക്കേണ്ടതെന്നും ഭാരതീയ വിദ്യാർത്ഥികൾക്ക് ഭാരതീയ മൂല്യങ്ങൾ കൊടുത്ത് മാനേജ്മെന്റ് എങ്ങിനെ പഠിപ്പിക്കണം എന്നതുമാണ്.

ഡി.സി. കോളേജ് ഓഫ് മാനേജ്മെന്റ് സ്ഥാപനത്തിൽ ക്ലാസെടുക്കാൻ പോകുന്ന വഴി ഒരു പള്ളി സ്കൂളിലും, രാമപുരത്തെ കോളേജദ്ധ്യാപകനായ ശ്രീ അഭിലാഷ് എന്റെ ക്ലാസ് സംഘടിപ്പിച്ചിരുന്നു. കന്യാസ്ത്രീകളും അച്ചന്മാരും അദ്ധ്യാപകരും പ്രിൻസിപ്പാളുമായിട്ടുള്ള സ്കൂളിൽ കയറിയപ്പോൾ തന്നെ പള്ളിയിലെ വികാരിയച്ചൻ എനിക്ക് ചായതന്നു പറഞ്ഞു. "ഗോപാലകൃഷ്ണൻ സാർ എന്താ വേണ്ടതെന്നു വച്ചാൽ, എങ്ങിനെയാണു വേണ്ടതെന്നു വച്ചാൽ പറഞ്ഞോളു. പിള്ളാരു വലിയ സ്റ്റാൻഡേർഡുള്ളവരല്ല. ഈ പ്രദേശത്തെ റബ്ബർ തൊഴിലാളികളുടെ മക്കളാണ്." ഞാൻ ക്ലാസാരംഭിച്ചു. എന്തു സംഭവിക്കുന്നുവെന്നറിയാൻതന്നെ ഭഗവത്ഗീതയുൾപ്പെടെ അനവധി ഭാരതീയ ഗ്രന്ഥങ്ങളിലെ സംസ്കൃത വരികളും വേദമന്ത്രങ്ങളും ഉദ്ധരിച്ചുകൊണ്ടായിരുന്നു ക്ലാസെടുത്തത്. സദസ്സിന്റെ ഏറ്റവും പുറകിലിരുന്ന കന്യാസ്ത്രീകളായ അദ്ധ്യാപികമാരും ഒന്നുരണ്ടു അച്ചന്മാരായ അദ്ധ്യാപകരും ഞാൻ പറഞ്ഞ സംസ്കൃതവരികളിൽ സാധിക്കാവുന്നതൊക്കെ കുറിച്ചെടുക്കുന്നുണ്ടായിരുന്നു. അസാധാരണ അച്ചടക്കത്തോടെ വിദ്യാർത്ഥികളും മറ്റദ്ധ്യാപകരും ഇരുന്നു. അച്ചന്റേയും കന്യാസ്ത്രീകളുടേയും പ്രതികരണമെന്തെന്നറിയാതെ സ്റ്റേജിൽ നിന്നിറങ്ങിവന്ന എന്നെ അവി

ടത്തെയച്ചൻ അഭിനന്ദിച്ചു. പുറത്തുവന്നയുടനെ വലിയ അച്ചൻ പറഞ്ഞു. ''ഞാൻ മുഴുവൻ പ്രസംഗവും കേട്ടില്ല. അവസാനഭാഗം മാത്രമേ കേട്ടുള്ളൂ. അത് നന്നായിരുന്നു. ഇക്കാലത്തിനു പറ്റിയതാ! അപ്പോ ഇടക്കിടയ്ക്ക് വിളിച്ചാൽ വരണം. ഇവിടത്തെ ഇടവകക്കാർക്കും എല്ലാവർക്കും പള്ളിയിൽ വെച്ചൊരു ക്ലാസുവേണം. ഇപ്പോ പിള്ളാരോടു പറഞ്ഞതാ ഇന്നത്തെ കുടുംബത്തിനാവശ്യം. അതിങ്ങിനാ പറയേണ്ടതും....''

അവിടത്തെ ക്ലാസു കഴിഞ്ഞിറങ്ങിയപ്പോൾ ശ്രീ അഭിലാഷ് പറയുന്നുണ്ടായിരുന്നു; രാമപുരത്തെ ക്രൈസ്തവ കോളേജിൽ അദ്ധ്യാപകനായി പ്രവർത്തിക്കുന്ന അദ്ദേഹം ആ കോളേജിൽ സംഘടിപ്പിച്ച എന്റെ പ്രഭാഷണം അവിടത്തെ പ്രിൻസിപ്പാളച്ചന് വളരെ ഇഷ്ടപ്പെട്ടിരുന്നു എന്ന്. ''അതുകൊണ്ട് ഗോപാലകൃഷ്ണന്റെ കൂടെ പരിപാടി സംഘടിപ്പിക്കുന്ന വേളയിൽ സഹയാത്രികനായി പോകാൻ ഇന്ന് ഓൺ ഡ്യൂട്ടി ലീവ് തന്നു'' അദ്ധ്യാപകരുടെ മനസ്സും വിശാല മനസ്കതയും ഞാൻ ചിന്തിച്ചുകൊണ്ടേയിരുന്നു. ഇതാണ് ഭാരതം, ഇതാണ് ഭാരതീയൻ എന്നു ഞാനോർമ്മിച്ചു. അഭിലാഷിനോടു പറഞ്ഞു. ''വിദ്യാർത്ഥികൾക്കായാലും അദ്ധ്യാപകർക്കായാലും കുടുംബാംഗങ്ങൾക്കായാലും വേണ്ട സ്ഥലത്തേക്ക് കുറേക്കാര്യങ്ങൾ അറിവായിട്ടൊഴുക്കിവിടാൻ നന്മനിറഞ്ഞ അദ്ധ്യാപകർക്ക് സാധിക്കും.''

ഗുരുവായൂരിലേയ്ക്ക് പോകുന്ന വഴിയിൽ ഒരു വിദ്യാവിഹാർ സ്കൂളുണ്ട്. ഏകദേശം ചൂണ്ടലിനടുത്ത്. അവിടത്തെ അദ്ധ്യാപകർ എന്റെ ഒരു ക്ലാസ് സംഘടിപ്പിച്ചത് ആഘോഷത്തോടെയായിരുന്നു. ഓരോ അദ്ധ്യാപികയുടേയും മുഖത്ത് ഒരുത്സവാഘോഷമായിരുന്നു. ക്ലാസു തുടങ്ങുന്നതുമുതൽ ഞാൻ പോകുന്നതുവരെ! രക്ഷാകർത്താക്കളേയും അദ്ധ്യാപകരേയും ബന്ധുക്കളേയുമെല്ലാം പങ്കെടുപ്പിച്ചുകൊണ്ടൊരു മഹായജ്ഞപഠനമെന്നവർ ഇതിനെ വിശേഷിപ്പിച്ചു.

### ഗുരുവായൂർ ശ്രീകൃഷ്ണാകോളേജിലെ ക്ലാസ്

ഇതിനു നേരെ വിപരീതമായിരുന്നു ഗുരുവായൂർ ശ്രീകൃഷ്ണാ കോളേജിലെ ക്ലാസ്. ഗുരുവായൂർ ദേവസ്വത്തിന്റെ കീഴിൽ പ്രവർത്തിക്കുന്ന ഈ കോളേജിൽ സയൻസ് ക്ലബിന്റേതോ എൻവയറോൺമെന്റ് ക്ലബിന്റേയോ പരിപാടിയാണെന്നു തോന്നുന്നു, ആത്മസംതൃപ്തി തോന്നുന്ന വിധത്തിൽ ആദ്യം ക്ലാസ് മുമ്പോട്ടു പോയിരുന്നു. ക്ലാസിൽ ധാരാളം അദ്ധ്യാപകരും വിദ്യാർത്ഥികളുമുണ്ടായിരുന്നു. ക്ലാസു തുടങ്ങി അരമണിക്കൂർ കഴിയുമ്പോൾ പുറത്തെന്തോ വാക്കുതർക്കത്തിന്റെ ശബ്ദം കേട്ടു. അത് അകത്തുള്ളവർക്കും കേൾക്കാമായിരുന്നു. അക

ത്തുള്ള വിദ്യാർത്ഥികളും അദ്ധ്യാപകരും അത് ശ്രദ്ധിക്കുന്നുണ്ടായിരുന്നില്ല. പൂർണശ്രദ്ധയോടെയിരുന്നപ്പോഴും പുറകിലിരുന്ന ചില വിദ്യാർത്ഥികളുടെ ശ്രദ്ധ ക്ലാസിനു പുറത്തേക്കു സാവധാനത്തിൽ പോകുന്നുണ്ടായിരുന്നു.

ക്ലാസ് കഴിഞ്ഞ് വിദ്യാർത്ഥികളും എല്ലാ അദ്ധ്യാപകരും ഞാനും പുറത്തു വന്നപ്പോഴാണ് അറിഞ്ഞത് IISH ന്റെ പുസ്തകങ്ങളും ബ്രോഷറുകളും സിഡികളും ആവശ്യക്കാർക്ക് വാങ്ങുവാനായി അവിടെ വച്ചിരുന്നതിൽ 'വിദ്യാർത്ഥികളെ ഇതിലേ ഇതിലേ' എന്നൊരു നോട്ടീസിൽ കൈചുരുട്ടി മുദ്രാവാക്യം വിളിച്ച് അവനവന്റെ ഭാവി നശിപ്പിക്കാതിരിക്കാൻ ശ്രദ്ധിക്കണം എന്നൊരുവരിയുണ്ടായിരുന്നു. അത് വായിച്ചപ്പോൾ ആ കോളേജിൽ പഠിക്കുന്നതോ പുറത്തുള്ളതോ ആയ ഒരു എസ്.എഫ്.ഐ ഭാരവാഹിയായ പെൺകുട്ടിക്ക്, രക്തം തിളച്ചു എന്നു തോന്നുന്നു. ആ കുട്ടി എന്തോ കമന്റ് പറഞ്ഞു. തൊട്ടടുത്തു നിന്ന ഒരു പയ്യൻ പെൺകുട്ടിയോടു പറഞ്ഞുവത്രെ അതിലെഴുതിയിരിക്കുന്നത് സത്യമല്ലേയെന്ന്.

നിമിഷങ്ങൾക്കകം ഗുരുവായൂർ ഭാഗത്തെ എസ്.എഫ്.ഐ. ഭാരവാഹികളിൽ ചിലരും അകത്തുള്ളവരും പുറത്തുള്ളവരും വന്നു. ആ ബഹളമാണ് ക്ലാസുനടക്കുമ്പോൾ പുറത്തുനിന്ന് അകത്ത് കേട്ടത്. എല്ലാ പുസ്തകങ്ങളും സിഡികളും മിനിറ്റുകൾക്കകം പായ്ക് ചെയ്യുവാൻ ശ്രീഗുരുവായൂരപ്പന്റെ കീഴിലുള്ള ശ്രീകൃഷ്ണാ കോളേജിലെ ചന്ദനം തൊട്ട വിദ്യാർത്ഥി നേതാക്കൾ പറഞ്ഞു. അവിടത്തെ അദ്ധ്യാപകരാരും, അവരിൽ പലരും കമ്മ്യൂണിസ്റ്റ് ചായ്‌വുള്ളവരുണ്ടായിരുന്നിട്ടും, അതിനെ ന്യായീകരിച്ചില്ല. പുറത്തുനിന്നുവന്ന വിദ്യാർത്ഥി നേതാക്കൾ ഈ പരിപാടി സംഘടിപ്പിച്ച അദ്ധ്യാപകരുടെ അടുത്തു ഞാനിരിക്കുമ്പോൾതന്നെ വന്നു പറയുന്നതു കേട്ടു. “പുറത്തു നിന്ന് വന്നവനല്ലേയെന്നു വിചാരിച്ചിട്ടാണ് ഇവനെ (എന്നെ) വെറുതെവിടുന്നത്. ഇനി ഇയാളെപ്പോലെയുള്ളവരെ ഈ കോളേജിൽ വിളിച്ചുവരുത്തിയാൽ സാറന്മാരെ നിങ്ങൾ വിവരമറിയും......” (പിന്നെപ്പറഞ്ഞത് എഴുതാൻ കൊള്ളില്ലാത്തതാണ്). ഞാൻ ഒരു വികാരവുമില്ലാതെ അവരുടെ മുമ്പിൽ ഇരിക്കുന്നതു കണ്ടപ്പോഴാണെന്നുതോന്നുന്നു അദ്ധ്യാപകരിൽ ചിലർക്ക് ദുഃഖം തോന്നിയിട്ടുണ്ടാകും. അവരിൽ രണ്ടുമൂന്നു പേർ വന്ന് എന്നെ ആശ്വസിപ്പിക്കാൻ ശ്രമിച്ചു. ഞാനവരോട് പറഞ്ഞു. “സാർ ഇതൊക്കെ ജീവിതത്തിന്റേയും എന്റെ കർമ്മത്തിന്റേയും ഭാഗമാണ്. ഇങ്ങിനെയൊക്കെ കാണിച്ചവൻ വിചാരിക്കുന്നുണ്ടാകും ഒരു ഗുരുവായൂർ ശ്രീകൃഷ്ണകോളേജാണ്, ഗോപാലകൃഷ്ണന്റെ ലോക

മെന്ന്. ഇവരൊക്കെമാറും സാർ. അണയുന്ന തിരിയുടെ ആളിക്കത്ത ലാവശ്യമല്ലെ? ഞാൻ പറയുന്നതും എഴുതുന്നതും എന്റെ മഹത്വമല്ല ല്ലോ. അതീനാടിന്റെ മഹത്വമല്ലേ...'' ഏതായാലും അവിടത്തെ അദ്ധ്യാ പകരുടെ നല്ല മനസ്സും രാഷ്ട്രീയതിമിരം ബാധിച്ച വിദ്യാർത്ഥികളുടെ അഹങ്കാരവും ഞാൻ കണ്ടു.

ഞാനിറങ്ങിവരുമ്പോൾ ഈ സംഭവിച്ചതിൽ നിന്ന് കുറച്ചു മുതലെടു ക്കാൻ ആഗ്രഹമുള്ള എബിവിപിക്കാരെയും കണ്ടു. അവർ പറഞ്ഞു ഞങ്ങളുടെ ഒരു പ്രവർത്തകന്റെ കണ്ണുരണ്ടുമിവർ പൊട്ടിച്ചു സാർ എന്ന്. ഞാനൊന്നും പ്രതികരിക്കാതെ ഇനിയുമീ മണ്ണിൽ നിന്നുതന്നെ ക്ലാസെ ടുക്കുമെന്നും ഇവിടെത്തന്നെ സിഡിയും പുസ്തകവും വിൽക്കുമെന്നും പ്രതിജ്ഞയെടുത്ത്, ചാരിതാർത്ഥ്യത്തോടെ അൽപംപോലും ദുഃഖമി ല്ലാതെ യാത്ര പറഞ്ഞപ്പോഴും ധാരാളം അദ്ധ്യാപകർ പുറത്തു വന്ന് ഞങ്ങളെ യാത്രയാക്കിയിരുന്നു.

അദ്ധ്യാപകർക്കും, വിദ്യാർത്ഥികൾക്കും, മാനേജ്മെന്റിനുമെല്ലാം രാഷ്ട്രീയവും മതവും, പ്രത്യേക വീക്ഷണവുമുണ്ടാകാം. വിശ്വാസമോ വിശ്വസമില്ലായ്മയോ ഉണ്ടാകാം. പക്ഷേ ഉള്ളതിനെയൊക്കെ അടിച്ച മർത്താമെന്നു ധരിച്ച് മുമ്പോട്ടു പോയാൽ അതിനെയൊക്കെ ഇല്ലാ താക്കാൻ പറ്റുമോ വിദ്യാർത്ഥികളെ! നിങ്ങളൊക്കെ കാണേണ്ടതായ ഒരു സിനിമയുണ്ട് 'സന്ദേശം'. അതനുഭവിച്ചറിഞ്ഞവന്റെ കഥയാണ് മുഷ്ടിചുരുട്ടി ആകാശത്തേക്കെറിഞ്ഞ് ഒരു മണ്ണാങ്കട്ടിയും ആരും നേടി യിട്ടില്ല. നേടിയിട്ടുണ്ടെന്നു ധരിപ്പിക്കാൻ ശ്രമിച്ചാൽ ഒന്നുമാത്രം നേടി യെന്നുപറയാം. പ്രതിഷേധ ജാഥയും കൊലയും കൊള്ളിവെപ്പും കത്തിക്കലും നടത്തിയവരുടെ നേതാക്കന്മാർക്ക് സമ്പത്തും പദവിയും പേരും പ്രസിദ്ധിയും നേടാൻ സാധിച്ചിട്ടുണ്ട്. പക്ഷേ ശ്രീകൃഷ്ണാ കോളേജിലെ ധാരാളം അദ്ധ്യാപകർ ഇടതുപക്ഷക്കാരാകാൻ സാദ്ധ്യ തയുണ്ട്. അതാണ് മിക്കവാറും ഹൈന്ദവ വിദ്യാഭ്യാസ സ്ഥാപനങ്ങ ളിൽ കണ്ടുവരുന്നതും. അതാണ് ഒറ്റപ്പാലം എൻ.എസ്.എസ്. കോളേ ജുപോലുള്ള സ്ഥാപനത്തിലും കണ്ടത്. എന്നാൽ ശ്രീകൃഷ്ണാ കോളേ ജിലെ അദ്ധ്യാപകർ രാഷ്ട്രീയത്തിന്നതീതമായി ചിന്തിച്ചു. ഇവിടത്തെ ക്ലാസിൽ ഒരു ജാതി-മത-ഇസ വിഷയവും എന്റെ പ്രഭാഷണത്തിൽ ഞാനെടുത്തിട്ടിരുന്നില്ല. ഗുരുവായൂരപ്പ ഭക്തരുടെ വഴിപാടുകൊണ്ടു മുമ്പോട്ടു പോകുന്ന കോളേജിൽപോലും ഹിന്ദുക്കാര്യങ്ങളൊന്നും പറ യാതെ ക്ലാസു നടത്തിയപ്പോൾ ഒരു എസ്.എഫ്.ഐ. പെൺകുട്ടിയുടെ നിഷേധാത്മക പ്രതികരണം കൂടെയുള്ളവരെ പ്രകോപിപ്പിച്ചു. അദ്ധ്യാ പകർ അവരുടെ നന്മയും പ്രകടിപ്പിച്ചു. എല്ലാ വിഭാഗത്തിലും പെടുന്ന

വ്യക്തികളോട് ഞാൻ സൂചിപ്പിക്കാറുണ്ട്. സമയം ലഭിക്കുമ്പോൾ ചിന്തിക്കുക; ഇന്ന് ഭാരതീയ മൂല്യങ്ങൾക്ക് ആരാധകർ വർദ്ധിക്കുകയാണോ കുറയുകയാണോ? നിഷേധാത്മക രാഷ്ട്രീയ ചിന്താധാരകൾക്ക് ആരാധകർ വർദ്ധിക്കുകയാണോ കുറയുകയാണോ? പണ്ടത്തെപോലെ ഇന്നത്തെ രാഷ്ട്രീയ ധാരയിലുള്ളവർക്ക് ആത്മാർത്ഥതയുണ്ടോ? അവരെന്തെല്ലാമോ തിരിച്ചറിയുന്നില്ലേ? ആ തിരിച്ചറിയലല്ലേ ഇന്ന്? ഭാരതീയ പൈതൃകത്തിലേക്കുള്ള പ്രയാണം സുഖകരവും ആവേശകരവുമാക്കിയിരിക്കുന്നത്!

ഏതാനുംവർഷങ്ങൾക്ക് മുമ്പ് പാലക്കാട് ചിറ്റൂർ കോളേജിൽ ക്ലാസെടുക്കാനൊരു ക്ഷണം ലഭിച്ചിരുന്നു. അവിടെ പോകുന്നതിനു ദിവസങ്ങൾക്കുമുമ്പ്തന്നെ അറിയിപ്പുകിട്ടി. ഒരു വിഭാഗം ഇടതുപക്ഷ ചായ്വുള്ള അദ്ധ്യാപകർ വിദ്യാർത്ഥികളിലൂടെ എന്റെ പ്രഭാഷണം പൂർണ പരാജയമാക്കാൻ പ്രവർത്തിക്കുന്നുണ്ടാകുമെന്ന്. അതുകൊണ്ട് പരിപാടി വേണമോ ക്യാൻസൽ ചെയ്യണമോ എന്നായിരുന്നു പ്രഭാഷണ ദിവസം അടുത്തപ്പോൾ, പ്രവർത്തകരുടെ ചോദ്യം വന്നത്. തീർച്ചയായും നല്ല ക്ലാസു നടത്തുകതന്നെ വേണമെന്ന് ഞാനറിയിച്ചു. ഞാനവിടെ എത്തുമ്പോൾ ഈ ക്ലാസ് നടക്കേണ്ടതായ അതേസമയത്ത് മൂന്നു നാലു മറ്റു പരിപാടികൾ സമാന്തരമായി സംഘടിപ്പിച്ചിരിക്കുന്നതായിട്ടറിഞ്ഞു. മലയാളം അസോസിയേഷൻ ഉദ്ഘാടനം, സയൻസ് ക്ലബ് പരിപാടി, ചില മത്സരങ്ങൾ, മറ്റെന്തൊക്കെയോ പരിപാടികൾ! വിവിധ പരിപാടികൾ ഈ പ്രഭാഷണ പരിപാടിക്കു സമാന്തരമായി സംഘടിപ്പിച്ചത് എസ്.എഫ്.ഐ.യും ഇടതുപക്ഷ അദ്ധ്യാപക യൂണിയനും പരോക്ഷമായി സഹകരിച്ചായിരുന്നുവത്രെ. ഏകദേശം അമ്പതു വിദ്യാർത്ഥികളായിരുന്നു എന്റെ ക്ലാസിലുണ്ടായിരുന്നത്. കുറച്ചദ്ധ്യാപകരും പൂർണ മനസ്സോടെ ക്ലാസ് ശ്രദ്ധിക്കുന്നുണ്ടായിരുന്നു. ജീവിതത്തിലാദ്യമായി നോട്ടീസടിച്ചു വിതരണം ചെയ്ത വിഷയത്തിൽ നിന്നു തികച്ചും ഭിന്നമായ വിഷയം സംസാരിച്ചു. സസ്യങ്ങളിലേയും ജന്തുക്കളിലേയും വാശിയും പകയും ഉണ്ടാക്കുന്ന രാസവസ്തുക്കളുടെ പ്രവർത്തനവും Awareness and Consciousness എന്നതിന്റെ ശാസ്ത്രീയ അർത്ഥവുമാണ് ഞാൻ പറഞ്ഞത്. പൈതൃകം അൽപംപോലും കലർത്താതെ ഞാൻ ഈശ്വരനിശ്ചയമെന്നപോലെ തോന്നിയ വിഷയത്തിൽ അവിടെക്കൂടിയിരുന്നവർക്ക് ക്ലാസെടുത്തു. പതിനഞ്ചുമിനിറ്റുകഴിഞ്ഞപ്പോൾ ആഡിറ്റോറിയം ഏകദേശം നിറഞ്ഞുതുടങ്ങിയിരുന്നു. പരിപാടി സംഘടിപ്പിച്ച അദ്ധ്യാപകരും വിദ്യാർത്ഥികളും സന്തോഷിച്ചു. പല വിദ്യാർത്ഥികളും സമാന്തരപരിപാടി ആവിഷ്കരിച്ചവരെ

വഴക്കുപറയുകയും, വാഗ്വാദവുമുണ്ടാകുന്നത് IISH പ്രവർത്തകർ കാണിച്ചുതന്നു. ഞാൻ യാത്രയായപ്പോൾ കുറേ പെൺകുട്ടികൾ വാഹനത്തിന്നടുത്തുവന്ന് പറഞ്ഞു. "ഇന്നെടുത്ത് ക്ലാസ് ഒരിക്കൽകൂടി എടുക്കണം സാർ." ഞാൻ മറുപടി കൊടുത്തു "ഈ ക്ലാസിനെ എതിർത്ത എസ്.എഫ്.ഐ.ക്കാരും അദ്ധ്യാപകരും ഒന്നു ഫോണിലൂടെ വിളിച്ചാൽ ഞാൻ വന്ന് ക്ലാസെടുത്തിരിക്കും. അവരാണീ പരിപാടി ഇത്രക്കും ശ്രദ്ധേയമാക്കിയത് അവരോടെനിക്ക് നന്ദിയുണ്ട്. എന്നുമവരുടെ പ്രവൃത്തി എന്റെ മനസ്സിലുണ്ടാകും!"

പാലക്കാട് കണ്ണാടിയിലെ ഒരു സ്കൂളിൽ ക്ലാസുണ്ടായിരുന്നു. പൂർണ്ണ ഇടതുപക്ഷ സ്കൂൾ എന്നാണറിഞ്ഞത്. ഒരദ്ധ്യാപികയുടെ മാത്രം താൽപര്യമാണെന്റെ ക്ലാസവിടെയുണ്ടാകാൻ കാരണം. ഞാൻ പ്രസംഗിക്കുന്ന വിഷയത്തിലെ ഇഷ്ടപ്പെടാത്തതിനെല്ലാം മറുപടി പറയാനും അതുപോലെയെതിർക്കേണ്ടതിനെയെതിർക്കാനും ശക്തരായ സ്കൂൾ ഭാരവാഹികൾ, രണ്ടുപേർ പ്രിൻസിപ്പാളിനെകൂടാതെ സ്റ്റേജിലുണ്ടായിരുന്നു. സാധാരണയായി എന്റെ ക്ലാസിൽ അദ്ധ്യക്ഷനും ആശംസയുമൊന്നും പതിവില്ല. പ്രത്യേകിച്ച്, പാലക്കാട് ജില്ലയിൽ ഒരിടത്തും അങ്ങിനെയൊന്നും ഉണ്ടാവാറില്ല. അതിനുവിപരീതമായിട്ടാണ് ഇടതുപക്ഷക്കാരുടെ ഉടമസ്ഥതയിലുള്ള ഈ സ്കൂളിൽ സ്റ്റേജിൽ ഹെഡ്മാസ്റ്ററുൾപ്പടെ, എന്നെക്കൂടാതെ മൂന്നുപേർ. ഞാൻ വ്യക്തമായി പറയേണ്ടകാര്യങ്ങളെല്ലാം പറഞ്ഞു. അസാധാരണ ശ്രദ്ധയോടെ ഇരുന്ന വിദ്യാർത്ഥികളുടെ കയ്യടികഴിഞ്ഞ് ഞാൻ പറഞ്ഞതിനു പ്രതികരിക്കാൻ തയ്യാറായി സ്റ്റേജിലിരുന്ന ഒരു വ്യക്തി മൈക്കിനു മുന്നിൽ വന്നു പറഞ്ഞു. "ഡോ. ഗോപാലകൃഷ്ണൻ സാർ നിങ്ങൾക്കു നൽകിയ മഹത്തായ സന്ദേശം നിങ്ങളുടെ മനസ്സിൽ മായാതെ നിൽക്കണമെന്നുള്ളതുകൊണ്ട് ഹെഡ്മാസ്റ്റർ ഉൾപ്പെടെ ഞങ്ങളാരും ഒന്നും പറയുന്നില്ല എന്നു തീരുമാനിച്ചു. എല്ലാവർക്കും നന്ദി." ക്ലാസവിടെ അവസാനിച്ചു. മറ്റൊരു ചിന്താധാരയിലൂടെ ചരിക്കുന്നവർക്ക് നമ്മുടെ പൈതൃകം സ്വീകരിക്കാനുള്ള മനസ്സുണ്ടാകില്ലയെന്ന ഒരു മുൻവിധിയുണ്ടായിരുന്നെങ്കിൽ തെറ്റ് എന്റേതാകുമായിരുന്നു. ഒരു ചിന്താധാരയുള്ളവർ മാറുകയില്ല, വെറുതെ സമയം മെനക്കെടുത്തേണ്ടതില്ല എന്നു ചിന്തിക്കുന്നതും എത്ര നീചമായിരിക്കും. ഒരു വലിയ രാഷ്ട്രീയ പ്രസ്ഥാനത്തിന്റെ അനുയായികളുടെ ഉടമസ്ഥതയിലുള്ള വിദ്യാലയവും, മിക്കവാറും അതേചിന്താധാരയുണ്ടാകാൻ സാദ്ധ്യതയുള്ള അദ്ധ്യാപകരും! അവർ ഇതുപോലെയുള്ള പൈതൃക പഠനം വർഗീയതയായി ചിത്രീകരിക്കാനിടയുണ്ടെന്നുതെറ്റിദ്ധരിച്ചിരുന്നെങ്കിൽ മറ്റൊരബദ്ധമാകുമായി

രുന്നു. ഒരാൾ / അദ്ധ്യാപിക ഉറച്ചു വിശ്വസിച്ച് പ്രവർത്തിച്ചാലും ഒരു വലിയ സമൂഹത്തെ ചരിത്രയാഥാർത്ഥ്യവുമായി ബന്ധപ്പെടുത്താനും ചരിത്ര സത്യത്തിലേക്ക് മറ്റുള്ളവരെകൊണ്ടുവരാനും സാധിക്കുമെന്നതിന്റെ തെളിവായിട്ടുകൂടിയാണ്, കണ്ണാടിയിലെ സ്കൂളിലെ പ്രഭാഷണവും അവിടത്തെ പ്രതികരണ സംഭവങ്ങളും ഞങ്ങൾക്കനുഭവപ്പെട്ടത്.

**സ്വീകരണം വേണ്ടായിരുന്നു**

കോഴിക്കോട് വിദ്യാനികേതൻ സ്കൂളിന്റെ ഒരു പരിപാടിയിൽ പങ്കെടുത്ത് ക്ലാസെടുക്കണമെന്നെന്നോടാവശ്യപ്പെട്ടിരുന്നു. ഞാൻ ക്ലാസെടുക്കാൻ പോകുമ്പോൾ ഞങ്ങൾ വ്യക്തമായിട്ടറിയിക്കാറുണ്ട് താലമോ, സ്വീകരണമോ, പൊന്നാടയോ, വലിയ സ്വാഗത പ്രസംഗമോ, മാലയോ ഒന്നും വേണ്ട എന്ന്. അത് അനാവശ്യ ചിലവും വികൃതവുമാണ് എന്നു വ്യക്തമായിട്ടറിയിക്കാറുണ്ട്. 99% വേദികളിലും അതു പാലിക്കാറുമുണ്ട്. എന്നാൽ വിദ്യാനികേതൻ സ്കൂളിലെ അദ്ധ്യാപകർക്ക് നിരന്തരം ക്ലാസെടുക്കാറുള്ളതിനാൽ ഈ രീതി അവർക്കറിയാം, കൂടാതെ വീണ്ടു അറിയിച്ചിട്ടുമുണ്ടായിരുന്നു.

സന്ധ്യകഴിഞ്ഞ് അവിടത്തെ പരിപാടിക്കായി ഞങ്ങൾ സ്കൂൾ മുറ്റത്തിറങ്ങിയതും വലിയൊരു താലനിരകൊണ്ടൊരു സ്വീകരണം! മാല, കുരവ, വിളക്ക്, പിന്നയങ്ങനെ പലതും. കൂടാതെ വലിയ ഒരു ഡബിൾ മുണ്ടും. എന്റെ എല്ലാ നിയന്ത്രണവും വിട്ട് ഞാൻ ദേഷ്യത്തിൽ അതൊന്നും സ്വീകരിക്കാതെ ഹെഡ്മാസ്റ്ററുടെ മുറിയിലേയ്ക്ക് നടന്നുപോയി. ഇതുകണ്ട് അദ്ധ്യാപകരും രക്ഷാകർത്താക്കളും എന്തുചെയ്യണമെന്നറിയാതെ പകച്ചുനിന്നുപോയി. എന്റെ ജീവിതത്തിൽ ഞാൻ ഏറ്റവും മോശമായി ഒരു സദസ്സിൽ ഇങ്ങിനെ പെരുമാറിയതിൽ ഞാൻ സദസ്സിൽ ആവർത്തിച്ചു മാപ്പുപറഞ്ഞു, തിരിച്ച് വന്ന് മാപ്പെഴുതി അയക്കുകയും ചെയ്തു. ഒരു വലിയ ദുഃഖം എന്റെ മനസ്സിലുള്ളത് സഹപ്രവർത്തകരേയും സംഘാടകരേയും അറിയിക്കാറുണ്ട്. ഭാരതീയ പൈതൃകം പ്രചരിപ്പിക്കുന്നതിനായി പ്രവർത്തിക്കുന്ന അവരുടെ ശ്രമത്തിനു മുമ്പിൽ എന്റെ ഒന്നര മണിക്കൂറിലെ ക്ലാസിന്റെ പരിശ്രമം വളരെ തുച്ഛമാണ്, ഞാനവരിലൊരുവനാണ്, അവരുടെ കുടുംബാംഗമാണ്, എനിക്കെന്തിനാണ് താലവും പൊന്നാടയും?, എന്റെ മാതൃഭൂമിയുടെ മഹത്വം ഞാൻ എന്റെ അറിവിന്റെ പരിധിക്കുള്ളിൽ നിന്നുകൊണ്ട് പറഞ്ഞുകൊടുക്കുന്ന ധർമ്മം മാത്രം ചെയ്യുന്ന എന്നെ അതിഥിയായിട്ടോ പുറത്തുള്ളവനായിട്ടോ കാണരുത്. അതെല്ലാം അറിയുന്നവർതന്നെ വീണ്ടും ഇത്തരത്തിലുള്ള കൊട്ടും കുരവയും നൽകി സ്വീകരിക്കുന്നു.

ജീവിതത്തിലെന്നും ചിന്തിക്കാറുണ്ട്, ചിന്തിപ്പിക്കാൻ ശ്രമിക്കാറുണ്ട്.

ഭാരതീയ പൈതൃകത്തിന്റെ പഠനപ്രചരണ മഹായജ്ഞം നടത്തുന്ന വർ എല്ലാവരും ഒരു കുടുംബക്കാരാണെന്നു വിചാരിക്കണം. ആരും ആരേയും സ്വീകരിക്കുകയും വേണ്ട, പൊന്നാടയണിയിക്കുകയും വേണ്ട. താലപ്പൊലിയും വെഞ്ചാമരവും വേണ്ട, ഒരേകർമ്മം ഒരേ യജ്ഞം ചെയ്യുന്നവരെന്തിനു പരസ്പരം സുഖിപ്പിക്കണം. ഹൃദയം തുറന്നു പറഞ്ഞാലും അറിയിച്ചാലും ചിലപ്പോൾ ചില അദ്ധ്യാപകരും സ്കൂൾ അധികൃതരും ധരിക്കുന്നു; അങ്ങിനെയൊക്കെ വേണ്ടെന്നു പറയേണ്ടത് അതിഥിയുടെ താഴ്മയും, അതൊക്കെ കൊടുക്കേണ്ടത് നമ്മുടെ കർത്തവ്യവുമാണെന്ന്. അവനവന്റെ അമ്മയെ ചികിത്സിക്കു മ്പോൾ എന്തിനാ താലം, താലപ്പൊലി, പത്മശ്രീ............. അതു മക്ക ളുടെ കർത്തവ്യമല്ലേ?

ഒരിക്കൽ തിരുവനന്തപുരത്തെ സരസ്വതി വിദ്യാലയത്തിൽ ക്ലാസെ ടുക്കാൻ പോയിരുന്നു. കുറെക്കാലം മുമ്പൊരിക്കൽ പോയിട്ടുണ്ടെങ്കിലും അടുത്തകാലത്തെ നല്ലോരനുഭവമായിരുന്നു. എല്ലാ അദ്ധ്യാപകരും സദസ്സിലും ഉണ്ടായിരുന്നില്ലെങ്കിലും ഉയർന്ന ക്ലാസിലെ വിദ്യാർത്ഥി കളും അദ്ധ്യാപകരും പ്രധാനാദ്ധ്യാപികയും മറ്റും ഉണ്ടായിരുന്നു. എല്ലാം മറുന്നുള്ള ക്ലാസായിരുന്നു. വിദ്യർത്ഥികൾ അതിൽ മുഴുകിയി രുന്നു. വേദമന്ത്രങ്ങൾ ഞാൻ ശ്രുതിയോടെയാലപിച്ചു. ആഡിറ്റോറി യത്തിൽ 600 ഓളം കുട്ടികളിൽ ഭൂരിഭാഗവും വേദമന്ത്രം കേട്ട് കൈയ്യ ടിച്ചു. വേദമന്ത്രം ശ്രുതിയോടെ ചൊല്ലിയപ്പോൾ ഒരു സ്കൂളിലെ വിദ്യാർത്ഥികൾ കയ്യടിക്കുന്നതിതാദ്യമായിട്ടാണ്. അതും 20 ശതമാന ത്തിൽ കൂടുതൽ കുട്ടികൾ ക്രൈസ്തവരാണവിടെ. സംസ്കൃത സ്കൂളിലോ സംസ്കൃത കോളേജിലോപോലും ഇല്ലാത്ത വേദമന്ത്ര ശ്രവണ പ്രതികരണം! ഞാൻ മറ്റൊരു ലോകത്തിലായിരുന്നതുപോലെ തോന്നി.

ക്ലാസ് കഴിഞ്ഞ് ആഡിറ്റോറിയത്തിനു പുറത്തുവന്നു കഴിഞ്ഞപ്പോൾ വലിയ കാമ്പസിലെ വലിയ സ്കൂളിലെ പല ക്ലാസ് മുറികളിൽ നിന്നും വിദ്യാർത്ഥികൾ എന്റെയടുത്തേക്കോടിയെത്തി. എനിക്കൊന്നും മന സ്സിലായില്ല. ഓരോ ക്ലാസുമുറിയിലുമിരിക്കുന്ന കുട്ടികളെന്റെയടു ത്തേക്കിറങ്ങിവന്നു. അവർ വരാനുണ്ടായ കാരണമപ്പോഴാണ് മനസ്സി ലായത്. ആഡിറ്റോറിയത്തിലെ പ്രഭാഷണം എല്ലാ മുറിയിലുമുള്ള മൈക്കിലൂടെ എല്ലാ അദ്ധ്യാപകരും വിദ്യാർത്ഥികളും കേൾക്കുന്നു ണ്ടായിരുന്നു. അതൊരനുഭവമായിരുന്നു.

ഇവിടത്തെ പ്രഭാഷണം കഴിഞ്ഞ് അധികം താമസിയാതെ ഇൻസ്റ്റി റ്റ്യൂട്ടിന്റെ സ്കൂളിലെ എല്ലാ കാസ് മുറികളിലും മൈക്ക്സെറ്റ് വന്നത്

ദുബായിലെ ഇൻസ്റ്റിറ്റ്യൂട്ട് കോർഡിനേറ്ററുടെ സ്പോൺസർഷിപ്പും, തിരുവനന്തപുരം സരസ്വതി വിദ്യാലയത്തിലെ അദ്ധ്യാപികാദ്ധ്യാപകർ ഈ ക്ലാസ് ക്രമീകരിച്ച രീതിയിൽ നിന്നാവേശമുൾക്കൊണ്ടുമായിരുന്നു. അദ്ധ്യാപകരുടെ പൂർണ മഹത്വവും വിദ്യാർത്ഥികളിൽ പ്രതിഫലിച്ചിരുന്നു. ഒരു വിദ്യാലയത്തിലെ മാനേജ്മെന്റും അദ്ധ്യാപകരും അതിന്റെ ഭരണാധികാരികളും ഒത്തുചേർന്നാൽ വളരെയധികം മഹത്വമേറിയ കർമ്മങ്ങൾ ചെയ്യാൻ സാധിക്കുമെന്നു ചിന്തിച്ചുകൊണ്ടായിരുന്നു ഞങ്ങളുടെ മടക്കയാത്ര.

തിരുവനന്തപുരത്തെ വി.എസ്.എസ്സിയുടെ സെൻട്രൽ സ്കൂളിൽ ക്ലാസെടുക്കാൻ പോയിരുന്നു. അവിടത്തെ അദ്ധ്യാപകരും പ്രധാനാദ്ധ്യാപകനും അതൊരു സംഭവമാക്കി മാറ്റാൻ വളരെയേറെ പരിശ്രമിച്ചു. ക്ലാസു കഴിഞ്ഞ് ചോദ്യോത്തരത്തിനു സമയം വേണമെന്നവർ നിർബന്ധിച്ചു. ഐ.എസ്.ആർ.ഒ യിലെ അനവധി ശാസ്ത്രജ്ഞന്മാരെ നിത്യവും കാണുകയും അവരുടെ മക്കളെ പഠിപ്പിക്കുകയും ചെയ്യുന്ന അദ്ധ്യാപകർക്ക് ഞാനെന്ന ഒരു ചെറിയ ശാസ്ത്രജ്ഞനെ ഈ നിലവാരത്തിൽ ആദരിക്കേണ്ട ആവശ്യമില്ലാതിരുന്നിട്ടും എന്നെ സ്വീകരിച്ച വേളയിലെ അവരുടെ പെരുമാറ്റം വളരെ ഉയർന്ന നിലവാരത്തിലുള്ളതായിട്ടനുഭവപ്പെട്ടു.

തിരുവനന്തപുരത്തെ എസ്.എൻ. കോളേജിലൊരിക്കൽ ഒരു ചരിത്രാദ്ധ്യാപികയുടെ ക്ഷണമനുസരിച്ച് ക്ലാസെടുക്കാൻ പോയിരുന്നു. അങ്ങിനയൊരു പരിപാടിയവർ ആവിഷ്കരിച്ചതുപൂർണമായും 'ഗോപാലകൃഷ്ണൻ എന്ന മഹാനെ' ഞാൻ വിചാരിച്ചാൽ ഇങ്ങോട്ടു കൊണ്ടുവരാൻ സാധിക്കുമെന്ന് കാണിക്കാനായിരുന്നു എന്ന് ഞങ്ങൾക്കു തോന്നി. കാര്യമായിട്ടാരും പങ്കെടുക്കാത്ത ആ പരിപാടി വളരെ മോശമായ രീതിയിൽ അങ്ങിനെ നടന്നതിൽ ആ ഷോ നടത്തിയ അദ്ധ്യാപികക്ക് ഒരു വിഷമവും തോന്നിയില്ല. അവിടത്തെ പ്രിൻസിപ്പാളിനും ഒരു താല്പര്യവുമുണ്ടായിരുന്നില്ല. ഏതു ക്ലാസ്? എന്തുക്ലാസ് ? എന്ന രീതിയിലായിരുന്നു അദ്ദേഹത്തിന്റെ പ്രതികരണം. കെമിസ്ട്രിക്കാരിവിടെ വന്ന് ഭാരതത്തിന്റെ ചരിത്ര പൈതൃകമെന്തു പഠിപ്പിക്കാൻ..... ? ഇതായിരുന്നു അവരുടെ മാനസീകാവസ്ഥ എന്നതനുഭവപ്പെട്ടു.

കാലം കുറേക്കഴിഞ്ഞ് അവർ തന്നെ അവിടെയൊരു ലക്ചർ സീരീസ് സംഘടിപ്പിച്ച് ക്ലാസെടുക്കാൻ വരണമെന്ന് പറഞ്ഞു ക്ഷണിച്ചു. ആദ്യം ക്ഷണം സ്വീകരിച്ചെങ്കിലും മറ്റൊരു പരിപാടിക്കു പോകേണ്ടിവന്നതിനാൽ എനിക്ക് വരാൻ ബുദ്ധിമുട്ടാണെന്നു എന്റെ

കൂടെ പ്രവർക്കുന്ന വ്യക്തി അവരെ അറിയിച്ചു. ആത്മാർത്ഥയുടെ ഏഴയൽവക്കത്തെത്താത്ത 'ശരി' എന്ന മറുപടി മാത്രമായിരുന്നു ലഭിച്ചത്. അദ്ധ്യാപക ലോകത്തിന്റെ വിവിധ മുഖങ്ങൾ മനസ്സിലൂടെ കടന്നുപോകുന്നതെഴുതുമ്പോൾ എന്തെല്ലാമോ മനോമന്ദിരത്തിൽ ഓർമ്മകളായി നിറയുന്നു.

**ആയുർവേദ കോളേജുകളിലൂടെ !**

മലപ്പുറത്തെ ഒരു ആയുർവേദ കോളേജിൽ ഒരദ്ധ്യാപകന്റെ ക്ഷണമനുസരിച്ച് ക്ലാസെടുക്കാൻ പോയിരുന്നു. ആയുർവേദം പഠിക്കാൻ വലിയ താൽപര്യത്തോടെ ചേർന്നതല്ലാത്തവരായിരുന്നു വിദ്യാർത്ഥികൾ എന്നു തോന്നുന്നു. മോഡേൺ മെഡിസിനും തത്തുല്യമായ പലതിലും സീറ്റു ലഭിക്കാതെ വന്നപ്പോൾ ആയുർവേദമെടുക്കേണ്ടി വന്നവരായതിനാൽ മുഖത്ത് കുറെ അപകർഷത (ആയുർവേദ വിദ്യാർത്ഥികളിൽ പൊതുവേ പതിവുള്ളത് ഇവരിലും) പ്രകടമായിരുന്നുവെന്നെനിക്കുതോന്നി. അവരെ ചൈതന്യവത്താക്കാൻ വിഷമിക്കുന്ന അദ്ധ്യാപർക്ക്, വിദ്യാർത്ഥികളിൽ ആത്മവിശ്വാസമുണ്ടാക്കാൻ പലപ്പോഴും സാധിക്കാറില്ല. അതിനു പ്രധാനകാരണം ആധുനിക ശാസ്ത്രത്തിന്റെ വെളിച്ചത്തിൽ ആയുർവേദം പഠിക്കാൻ അവർ ശ്രമിക്കുന്നില്ലെന്നതു തന്നെ.

കുറേയൊക്കെ തെറ്റിദ്ധാരണകളുമുണ്ട്. ആയുർവേദം ആത്മീയാടിസ്ഥാനത്തിലുള്ളതാണെന്ന തെറ്റിദ്ധാരണക്ക് മറ്റൊരു പ്രതിഫലനവുമുണ്ട്. കേരളത്തിലെ ധാരാളം ആയുർവേദ അദ്ധ്യാപകന്മാർ സ്വയം ആത്മീയതക്കെതിരെയെന്നു ധരിപ്പിക്കുന്നവരും വിശ്വസിക്കുന്നവരുമാണ്. മിക്കവാറും ഇടതുപക്ഷക്കാരുടെ ഭാഷയാണവർക്കുള്ളത്. ഇതുതന്നെയാണ് സംസ്കൃതകോളേജിലെ അദ്ധ്യാപകരുടേയും സംസ്കൃത യൂണിവേഴ്സിറ്റിയിലെ രജിസ്ട്രാറന്മാരുടെയും വൈസ്ചാൻസലർമാരുടേയും അദ്ധ്യാപകരുടേയും അവസ്ഥ.

ഏതൊരു പൈതൃക ഭാഷയേയും സംസ്കാരത്തേയുമാണോ നഖശിഖാന്തം രാവും പകലും എതിർക്കുന്നത് അത് പഠിപ്പിച്ച് ഉപജീവനമാർഗം കണ്ടെത്തേണ്ടിവരികയെന്നത്, ഭാരതരാഷ്ട്രത്തെ ശത്രുവായി കാണുന്നവന് രാഷ്ട്രത്തിന്റെ അതിർത്തിയിൽ രക്ഷാഭടനായി ജോലി ലഭിക്കുന്നതുപോലെയാണ്. എന്നാൽ ചില ആയുർവേദ അദ്ധ്യാപകരായ ഡോക്ടർമാരോട് മോഡേൺ ശാസ്ത്രത്തെക്കുറിച്ചു ചോദിച്ചാൽ അതിനോട് പുച്ഛമറിയിക്കേണ്ടതവരിൽ പലരുടേയും ആവശ്യം പോലെയാണ്.

പിന്നെ ആധുനിക സയൻസ് പഠിച്ചവർക്ക് ഭാരതീയ വീക്ഷണത്തോടെയുള്ള ആയുർവേദമൊന്നും മനസ്സിലാകില്ലെന്ന മറ്റൊരുവിധ വീക്ഷണവും ആയുർവേദ അദ്ധ്യാപകരിൽ പലരും വെച്ചുപുലർത്താറുണ്ട്. അതുകൊണ്ട് ആയുർവേദ വിഷയങ്ങൾക്ക് അവർ വിശകലനം കൊടുക്കാതിരിക്കാനും ശ്രമിക്കാറുണ്ട്. പക്ഷേ മലപ്പുറത്തെ ഈ ആയുർവേദ കോളേജിൽ ഞാൻ ക്ലാസെടുത്തപ്പോൾ ആയുർവേദത്തിലെ ആധുനികവും പുരാതനവുമായ വീക്ഷണങ്ങളെ സമന്വയിപ്പിച്ചുകൊണ്ടാണ് വിവരണമാരംഭിച്ചത്. കുറേയദ്ധ്യാപകരുണ്ടായിരുന്നു. ഒന്നുരണ്ടദ്ധ്യാപകർ വളരെയേറെ അഭിനന്ദിച്ചു. മറ്റു ചിലർ ആയുർവേദം സംസാരിക്കാൻ തനിക്കെന്തു യോഗ്യതയാണുള്ളതെന്ന രീതിയിൽ ഇരുന്നുതന്നു. ചെറുപ്പക്കാരായ രണ്ടുമൂന്നദ്ധ്യാപകർ വീണ്ടും വീണ്ടും വിദ്യാർത്ഥികളോട് ചോദ്യം ചോദിച്ച് വിശകലനം നേടാൻ പ്രോത്സാഹിപ്പിച്ചുകൊണ്ടേയിരുന്നു. വിദ്യാർത്ഥികളാകട്ടെ ഭൂരിഭാഗവും എം.ബി.ബി.എസും. സമാന്തരവിഷയങ്ങളും പഠിക്കാനവസരം ലഭിക്കാതെ ആയുർവേദം പഠിക്കാൻ വിധിക്കപ്പെട്ടവരെപോലെ വന്നവരാണ്. ആധുനീക വീക്ഷണത്തോടെതന്നെ പഠിച്ച് എന്നാൽ ആയുർവേദത്തെ വികലമാക്കാതെ പ്രയോഗിക്കണമെന്ന ആഗ്രഹമുള്ളവിദ്യാർത്ഥികളേയും അവിടെകണ്ടു. ഹിന്ദു മുസ്ലീം കുട്ടികളിൽ ചിലരിൽ ഒരേതരത്തിലുള്ള നല്ല താൽപര്യം കാണാൻ സാധിച്ചു. അദ്ധ്യാപകരിൽ പലരുടെയും വീക്ഷണത്തിൽ കുറേയൊക്കെ മാറ്റം വരുത്താൻ സാധിച്ചു എന്ന സന്തോഷത്തോടെയാണ് ഞാനിറങ്ങിയത്. അദ്ധ്യാപകരിൽ മാറ്റം വന്നാൽ ആയുർവേദം രക്ഷപ്പെടുമെന്നുറപ്പാണ്.

തിരുവനന്തപുരത്തെ ആയുർവേദകോളേജിൽ ക്ലാസെടുക്കാൻ ഞാൻ പോകാറുണ്ട്. അവിടത്തെ പ്രൊഫസറായിരുന്ന പ്രൊഫ. വേലായുധൻനായർ സാറിന്റെ ക്ഷണമനുസരിച്ചാണ് ക്ലാസെടുക്കാൻ പോകാറുള്ളത്. കമ്മ്യൂണിസ്റ്റ് പാർട്ടി ഓഫീസൊഴിക്കെ ബാക്കിയെല്ലാം നിറഞ്ഞുനിന്ന കോളേജിൽ ഞാൻ വരുന്നതേ അവർക്കാർക്കും ആദ്യകാലങ്ങളിൽ ഇഷ്ടമല്ലായിരുന്നു. മിക്കവാറും എല്ലാ വിദ്യാർത്ഥികളും ഇടതുപക്ഷക്കാരായ സ്ഥിതിക്ക് ബാക്കി പറയുകയും വേണ്ടല്ലോ. ക്ലാസെടുക്കുന്ന വേളയിൽ പരോക്ഷമായ എതിർപ്പുകളുണ്ടാവുക, മൈക്ക് കേടുവരുത്തുക, കുട്ടികൾ അകത്തേക്കും പുറത്തേക്കും നടക്കുക, പത്തുശതമാനം അദ്ധ്യാപകർപോലും പങ്കെടുക്കാതിരിക്കുക, അനുവദിച്ച സമയം പെട്ടെന്ന് വെട്ടിച്ചുരുക്കുക ഇതെല്ലാം ഇവിടെ ഞാൻ ക്ലാസെടുക്കുന്ന വേളയിൽ സാധാരണമായിരുന്നു. വിദ്യാർത്ഥികളെ ഈ രാഷ്ട്രീയ വഴിയിലൂടെ നടത്തുന്നത്, പ്രിൻസിപ്പാളുൾപ്പടെയുള്ള ചില അദ്ധ്യാപകരാണെന്ന് പ്രത്യക്ഷമായും പരോക്ഷമായും അറിയാൻ സാധിച്ചു.

അവിടത്തെ എന്റെ ക്ലാസു കഴിഞ്ഞാൽ ഒന്നുരണ്ട് അദ്ധ്യാപകർ അവിടെ ഉച്ചഭക്ഷണം കഴിക്കാൻ നിർബന്ധിക്കാറുണ്ട്. ചില അദ്ധ്യാപകർ (ആയുർവേദം പഠിപ്പിക്കുന്നവരായതുകൊണ്ടാണ് ഞാനിതെഴുതുന്നത്. അതവരുടെ വ്യക്തി ജീവിതത്തിന്റെ സ്വാതന്ത്ര്യമാണെന്നറിഞ്ഞു കൊണ്ടുതന്നെ) ചോറുകൂട്ടി ബീഫുമാത്രം കഴിക്കുന്നതു കണ്ടു. മറ്റുപലരും ബീഫും കൂട്ടി ചോറു കഴിക്കുന്നതു കണ്ടിട്ടുണ്ട്. ചില സ്ഥലത്ത് ഞാൻ പറയാറുണ്ട് ആയുർവേദത്തേയും സംസ്കൃതത്തേയും ജ്യോതിഷത്തേയും വാസ്തുവിദ്യയേയും തകർക്കാൻ എളുപ്പം പുറത്തുനിന്ന് ശ്രമിക്കലല്ല, അകത്തു നിന്നു ശ്രമിക്കലാണെന്ന്.......! ഇതായിരുന്നു പണ്ടത്തെ ഗവ. ആയുർവേദകോളേജ്.

എന്നാൽ ഇപ്പോൾ കാലം കുറേകഴിഞ്ഞു, അദ്ധ്യാപകർക്കും ആയുർവേദ വിദ്യാർത്ഥികൾക്കും രാഷ്ട്രീയമുണ്ടെങ്കിലും നല്ല ഗുണമുള്ളവരും ചിന്തിക്കാനും സംശയങ്ങൾ തീർക്കാനായി ചോദ്യം ചോദിക്കാനും വ്യത്യസ്ഥ പുസ്തകങ്ങൾ വായിച്ചു പഠിക്കാനും കഴിവുള്ളവരായ വിദ്യാർത്ഥികളും എൻട്രൻസിലൂടെ ആയുർവേദം പഠിക്കാൻ കടന്നുവരുന്നുണ്ട്. കുറേ ചെറുപ്പകാരും ആത്മാർത്ഥതയുള്ളവരുമായ അദ്ധ്യാപകരും കടന്നുവരുന്നു.

നല്ല ആയൂർവേദ അദ്ധ്യാപകർക്കും ഡോക്ടർമാർക്കും സമൂഹം നല്ല ബഹുമാനാദരങ്ങൾ കൊടുക്കുന്നു എന്നറിയുമ്പോൾ ചിലരിൽ നന്മകൾ വളർന്നുവരുന്നത് കാണുന്നു. പിന്നെ ശക്തരായ ഇടതുപക്ഷക്കാരായ ശ്രീ. ഇ. കെ. നയനാരും ശ്രീ അച്ചുതാനന്ദനുമെല്ലാം ആയൂർവേദത്തിലെ പഞ്ചകർമ്മയും, പിഴിച്ചിലുമെല്ലാം നടത്തുകയും നമ്മളാരുമറിയാതെ ബംഗാൾ മന്ത്രിമാരും പാർട്ടിനേതാക്കളും ഇവിടെ ചികിത്സക്കുവരുകയും ചെയ്യുന്നു. വ്യക്തിപരമായി സർക്കാർ ചിലവിൽ ചികിത്സ ലഭിക്കുന്നവനു വിശ്വാസമുള്ളപ്പോളും പാർട്ടി ലൈനിൽ നിന്ന് മാറിചിന്തിക്കണമെന്ന് വിചാരിക്കുന്നവരുടെ എണ്ണവും കൂടിവരുന്നു.

അദ്ധ്യാപകരിലൂടെ വിദ്യാർത്ഥികളിലും, വിദ്യാർത്ഥികളിലൂടെ അദ്ധ്യാപകരിലും ഇത്തരത്തിലുള്ള മാറ്റം വരുന്നതു നിരന്തരം കാണുവാൻ ഭാഗ്യം ലഭിച്ച എനിക്ക് ഈ ആയുർവേദ കോളേജിൽ നിന്നും അവിസ്മരണീയമായൊരുനുഭവം അടുത്തിയിടെയുണ്ടായി. കനകക്കുന്നു പാലസിൽ ഒരു ദേശീയ ആയുർവേദ സെമിനാർ നടന്നു. പ്രഗത്ഭരായവരും വിദ്യാർത്ഥികളും ക്ഷണിതാക്കളുമിരിക്കുന്ന സദസ്. എന്റെ ക്ലാസ് രാവിലെ 11.00 ന്. ഞാൻ 10.45 ന് സെമിനാർ ഹാളിലെത്തി. ഉദ്ഘാടനം 10.00നായിരുന്നുവെങ്കിലും മന്ത്രി വരാൻ വൈകി.

ഉദ്ഘാടനം നീണ്ടുപൊയ്ക്കൊണ്ടിരുന്നു. ഡൽഹിയിൽ നിന്നു വന്ന സർക്കാർ പ്രതിനിധികളായ പ്രഗത്ഭർ പ്രസംഗിക്കുന്നു. ഏകദേശം 12.00 മണിക്ക്, ആരോഗ്യമന്ത്രി, വൈകിവരൽ സാധാരണമാണെന്ന ഭാവത്തിൽ വന്നു. എന്നെ കാത്തിരിക്കൽ നിങ്ങളുടെ അവകാശമാണെന്ന ഭാവത്തിലാണ് അവർ കയറിവന്നത്. ഏകദേശം 12.30 ന് ഉദ്ഘാടനസഭ കഴിഞ്ഞു. സംഘാടകർ സ്നേഹാദരങ്ങളോടെ എന്നോടു ചോദിച്ചു. "അരമണിക്കൂർ മറ്റൊരാളുടെ ഇൻവൈറ്റഡ് ലെക്ചർ കഴിഞ്ഞ്, ഊണു കഴിഞ്ഞ് രണ്ടു മണിക്ക് സാറിന്റെ ക്ലാസ് തുടങ്ങിയാൽ ബുദ്ധിമുട്ടാകുമോ?" ഈ അഭ്യർത്ഥനയുടെ ഹൃദയസ്പർശിയായ വാക്കുകൾ കേട്ടപ്പോൾ ഞാൻ പറഞ്ഞു. "3 മണിക്ക് എനിക്ക് മറ്റൊരു ക്ലാസിനുപോകണം. എന്റെ ക്ലാസ് ക്യാൻസൽ ചെയ്യണമെങ്കിൽ ചെയ്തോളൂ. എനിക്കൊരു വിഷമവുമില്ല. നിങ്ങളുടെ മാനസീകാവസ്ഥയും നിസ്സഹായാവസ്ഥയും എനിക്കു വ്യക്തമായി മനസ്സിലാകുന്നു. എന്റെ ക്ലാസ് ചുരുക്കി അരമണിക്കൂർകൊണ്ട് വിവരിക്കാനും ഞാൻ തയ്യാറാണ്. 11 മണിക്കാണെന്റെ ക്ലാസ് എന്നു വിചാരിച്ചിട്ടാണ് ഞാൻ മൂന്നുമണിക്കുള്ള പ്രോഗ്രാമെടുത്തത്. ഇവിടെ ക്ലാസില്ലെങ്കിലും ഒരു പ്രശ്നവുമില്ല. എന്നെ നിങ്ങളിലൊരുവനായിക്കണ്ടാൽ മതി. ഒരു അതിഥിയായിട്ടോ മറ്റൊന്നുമായിട്ടോ കാണേണ്ട. ആയുർവേദം എന്റെ മാതൃഭൂമിയുടെ സംഭാവനയാണ്". ഇത്രയും കേട്ടപ്പോൾ അവിടെയുണ്ടായിരുന്ന അദ്ധ്യാപകരിൽ പലരും വീണ്ടും ചർച്ച ചെയ്ത് എന്റെയടുത്തു വന്നു പറഞ്ഞു. സാർ പോകരുത്. "ഇത്രയും വിദ്യാർത്ഥികൾ ഇവിടെയിരിക്കുന്നതിൽ ഭൂരിഭാഗവും സാറിന്റെ ക്ലാസിനു വന്നവരാണ്."

അത്രയും പറഞ്ഞുകൊണ്ടിരുന്നപ്പോൾ സെമിനാറിന്റെ ചീഫ് കോർഡിനേറ്റർ ആയ ആയുർവേദകോളേജ് പ്രൊഫസർ വന്നു പറഞ്ഞു. "സാറിന്റെ ക്ലാസ് ഇപ്പോൾതന്നെ തുടങ്ങാം. സാറിന് ആവശ്യമുള്ളത്രയും സമയമെടുക്കാം. ഉച്ചയൂണൊക്കെ മാറ്റാം." സത്യത്തിൽ എന്റെ കണ്ണിനിറഞ്ഞു. ഞാൻ അന്ന് 12.30 മുതൽ 2.15വരെ ക്ലാസെടുത്തു മറ്റുള്ളവരോടൊപ്പം അൽപം ഭക്ഷണം കഴിച്ചു മടങ്ങിയപ്പോൾ ഞാൻ ആയുർവേദകോളേജിലെ അദ്ധ്യാപകരായ സെമിനാർ സംഘാടകരുടെയടുത്തുപോയി തൊഴുകയ്യോടെ ഞാൻ യാത്ര പറഞ്ഞു. "നാളെയും മറ്റന്നാളും ഈ ത്രിദിന സെമിനാറുണ്ട്. ഈ മൂന്നു ദിവസങ്ങളിൽ എപ്പോഴെങ്കിലും സാറിന് കുറച്ചുസമയം ലഭിച്ചാൽ ഇവിടെ സാറിന്റെ ക്ലാസ് ഇടക്കു ചേർക്കാൻ തയ്യാറാണ്. അതൊന്നും പറ്റിയില്ലെങ്കിൽ മൂന്നാം ദിവസത്തെ വാലിഡിക്റ്ററി ഫങ്ഷനെങ്കിലും സാർ വരണം." എന്നവരെന്നോടു പറഞ്ഞുയാത്രയാക്കി.

അവർ അടുത്ത രണ്ടുദിവസവും എന്നെ ബന്ധപ്പെട്ടുകൊണ്ടിരുന്നു. മറ്റുപരിപാടികളും പ്രഭാഷണയാത്രയുമുണ്ടായിരുന്നതുകൊണ്ട് ആയുർവേദ സെമിനാറിന് അടുത്തദിവസങ്ങളിൽ എനിക്ക് പോകാൻ സാധിച്ചില്ലെങ്കിലും ഞാനവരോട് പറഞ്ഞു തിരുവനന്തപുരം ഗവ. ആയുർവേദ കോളേജിൽ, എന്റെ പരിമിതമായ അറിവുകൊണ്ട് എന്തെല്ലാം എപ്പോഴെല്ലാം പ്രയോജനമുണ്ടെങ്കിലും ഞാനെത്തിയിരിക്കുമെന്ന് വാക്കുതരുന്നു. അവരുടെ മാറ്റത്തിലും പ്രവൃത്തിയിലും എനിക്കുണ്ടായ സന്തോഷം അതിർത്തികളില്ലാത്തതായിരുന്നു. ആത്മാർത്ഥത നിറഞ്ഞ അവരുടെ ശബ്ദം ഇപ്പോഴും ചെവിയിൽ മുഴങ്ങുന്നു.

ഒരു ദിവസം ആയുർവേദകോളേജിൽ ഡ്രഗ് ഇൻസ്പെക്ടേഴ്സിനും ഏതാണ്ട് രണ്ടരമണിക്കൂർ നീണ്ട ക്ലാസെടുത്തപ്പോൾ സ്വാഗതം ചെയ്ത വേളയിലും നന്ദിപ്രകാശനവേളയിലും അദ്ധ്യാപകർ പറഞ്ഞ വാക്കുകൾ പുഷ്പങ്ങളായി ഞാൻ ശ്രീ ഗുരുവായൂരപ്പന്റെ പാദങ്ങളിലർപ്പിച്ചു!

തിരുവനന്തപുരത്തെ പ്രസിദ്ധമായ ഒരു സ്വകാര്യ ആയുർവേദ കോളേജിലും രണ്ടുമൂന്നുപ്രാവശ്യം ക്ലാസെടുക്കാനുള്ള ഭാഗ്യമെനിക്കുണ്ടായി. മറ്റു കോളേജുകളിൽ നിന്ന് റിട്ടയർ ചെയ്ത അദ്ധ്യാപകർ ധാരാളമുള്ള ഇവിടെത്തെ മാനേജ്മെന്റിന്റേയും അദ്ധ്യാപകരുടേയും ഇച്ഛാശക്തിയുടെ പ്രകടനം കണ്ടു. നന്മനിറഞ്ഞ എല്ലാ അറിവുകളും കൊടുക്കണമെന്ന മനസ്സുള്ള മാനേജ്മെന്റ്. സംസ്കൃതം അടിമുടി പഠിപ്പിക്കാൻ യോഗ്യതയുള്ള അദ്ധ്യാപകർ, സംസ്കൃതത്തിലെ ചൈതന്യമുൾക്കൊണ്ട് ആയുർവേദം പഠിപ്പിക്കണമെന്ന താല്പര്യമുള്ള അദ്ധ്യാപകനായ ചെയർമാനും! കൂടുതൽ ഗഹനമായും ചൈതന്യവത്തായും ആയുർവേദം അറിയാനും പ്രയോഗിക്കാനും ആഗ്രഹമുള്ള വിദ്യാർത്ഥികളെ വാർത്തെടുക്കുന്നു. അങ്ങിനെ ചിന്താതീതമായ പഠനരീതികൾ അവിടെ കാണുവാൻ സാധിച്ചു. ഇവിടെ ഇപ്പോൾ പ്രവർത്തിക്കുന്ന പ്രൊഫ. വേലായുധൻനായർ സാർ എനിക്ക് ജ്യേഷ്ഠ സഹോദരനെപ്പോലെയാണ്. എല്ലാകാര്യത്തിലും മാർഗ്ഗനിർദ്ദേശം തരുന്ന അദ്ദേഹം, ഞാൻ സി.എസ്.ഐ.ആറിൽ പ്രവർത്തിച്ചിരുന്ന കാലത്ത് എന്റെ ആയുർവേദ പ്രോജക്ടിന് എല്ലാവിധ മാർഗനിർദ്ദേശങ്ങളും നൽകിയ വ്യക്തിയാണ്. ഇന്നും ഈ യഥാർത്ഥ ആയുർവേദ അദ്ധ്യാപകനെ കാണുമ്പോഴും ഫോണിലൂടെ സംസാരിക്കുമ്പോഴും എനിക്കാഹ്ലാദം തോന്നാറുണ്ട്. അനവധി, ആത്മാർത്ഥതയുള്ള, ആയുർവേദ ഡോക്ടർമാരെ വാർത്തെടുത്ത അദ്ധ്യാപകനാണദ്ദേഹം.

കേരളത്തിലനവധി ആയുർവേദ കോളേജുകളുണ്ട്. നല്ലനിലവാരം പുലർത്തുന്നവയാണെല്ലാംതന്നെ. ആയുർവേദത്തിന്റെ കേരളീയ പാര

മ്പര്യം നിലനിർത്തനായി അവരെല്ലാം ശ്രമിക്കുന്നു. ആയുർവേദത്തെ പുച്ഛത്തോടെയും നിഷേധാത്മകമായും കണ്ടിരുന്നവരിൽതന്നെ, അവർ ആയുർവേദത്തിനകത്തുള്ളവരായാലും പുറത്തുള്ളവരായാലും പുരോഗമനവാദികളായാലും ഇടതുപക്ഷക്കാരായാലും അവരിലെല്ലാം, മാറ്റം വന്നു കഴിഞ്ഞിരിക്കുന്നു. അപ്രകാരം പറയുന്നതാണ്, മാറ്റം വന്നുകൊണ്ടിരിക്കുന്നു എന്നു പറയുന്നതിനേക്കാൾ ശരി. ആ മാറ്റത്തിനു കാരണം ആയുർവേദ അദ്ധ്യാപകരിലുണ്ടായ മാറ്റമാണ്.

അദ്ധ്യാപകരിൽ മാറ്റമുണ്ടാകാൻ അനവധി കാരണമുണ്ട്. ഒന്നാമതായി പണ്ഡിതരാലും ചിന്തകരാലും ശാസ്ത്രജ്ഞന്മാരാലും ആയുർവേദം ലോകനിലവാരത്തിലേക്ക് അംഗീകരിച്ചുയർത്തപ്പെട്ടുകൊണ്ടിരിക്കുന്ന കാഴ്ചയവർ കാണുന്നു. രണ്ടാമതായി പല പ്രസിദ്ധരും പ്രഗത്ഭരും ഭാരതത്തിനകത്തും പുറത്തുമുള്ള പതിനായിരക്കണക്കിന് പ്രഗത്ഭരായവരും സമ്പന്നരായവരും ശാസ്ത്രജ്ഞന്മാരുമെല്ലാം ആയുർവേദ ചികിത്സക്കായി ഇവിടെ വരുന്നു. കൂടാതെ ആയുർവേദ പഠനവും അദ്ധ്യാപനവും ഔഷധനിർമ്മാണവുമെല്ലാം അത്യാധുനികവൽക്കരിക്കപ്പെട്ടു. ഇതെല്ലാം ആയുർവേദ അദ്ധ്യാപകരിൽ ആത്മവിശ്വാസം വളർത്തി. അവരിലിന്ന് കുറേയധികം ആത്മവിശ്വസവും കുറച്ച് അപകർഷതാ ബോധവും ഒരുമിച്ചാണുള്ളത്. അതിനു കാരണമുണ്ട്. നല്ല ബുദ്ധിയും കഴിവും യോഗ്യതയുമുള്ള വിദ്യാർത്ഥികളാണ് എൻട്രസ് പരീക്ഷ കഴിഞ്ഞ് ആയുർവേദം പഠിക്കാനായി വരുന്നത്. മെരിറ്റ് ലിസ്റ്റിൽ വരുന്നവരിൽ വളരെ ഉയരത്തിലുള്ളവരുണ്ട്. ആയുർവേദത്തിനു വരുന്നവർക്ക് ആധുനീക വിജ്ഞാനവും ആയുർവേദവും ഇംഗ്ലീഷിൽ പഠിപ്പിക്കാൻ സാധിക്കുന്നില്ലെന്ന തോന്നൽ അദ്ധ്യാപകർക്കുണ്ട്. സംസകൃതം കൈവിട്ടുപോകുകയും ചെയ്തു. ഇംഗ്ലീഷ് സംസാരിക്കാൻ സാധിക്കാതെ വരുകയും ചെയ്യുന്നു. ഇതിൽ നിന്നും മുക്തിനേടുവാൻ ശ്രമിക്കുന്ന ഒരു നല്ലസമൂഹം ആത്മാർത്ഥതയുള്ള സീരിയസ്സായ ആയുർവേദ അദ്ധ്യാപകന്മാർ ആയുർവേദത്തെ ചൈതന്യവത്താക്കുന്ന ധർമ്മം എറ്റെടുക്കുന്നതായി കാണുന്നു.

**എഞ്ചിനീയറിംഗ് കോളേജുകളിലൂടെ**

തിരുവനന്തപുരത്തെ ഒരു സ്വകാര്യ എഞ്ചിനീയറിംഗ് കോളേജുമായി ബന്ധപ്പെടാൻ എനിക്കവസരമുണ്ടാക്കിയത് പ്രൊഫ. മഹാദേവൻ സാറാണ്. തിരുവനന്തപുരത്തെ പ്രശസ്തമായ ഒരാശുപത്രിയുടെ മാനേജ്മെന്റിന്റെ കീഴിൽ പ്രവർത്തിക്കുന്ന ഈ കോളേജ് ഒരു പ്രത്യേക വിഭാഗം ക്രൈസ്തവ മാനേജ്മെന്റിന്റെ കീഴിൽ നിന്ന് ഈ ഹൈന്ദവ

മാനേജ്മെന്റ് വിലക്കുവാങ്ങിയതാണ്. എഞ്ചിനീയറിംഗ് കോളേജിന്റെ ഭരണമാറ്റത്തിനുശേഷമുള്ള ആദ്യത്തെ പ്രിൻസിപ്പാളായിട്ടാണ് അദ്ദേഹം ചാർജ്ജെടുത്തത്. ശാന്തനും ഇത്രയും പക്വതയും സ്ഥിരതയുമുള്ള ഒരു സർക്കാർ എഞ്ചിനീയറിംഗ് കോളേജ് റിട്ടയേർഡ് പ്രിൻസിപ്പാളിനെ കണ്ടുകിട്ടാൻ അസാദ്ധ്യമാണ്. അദ്ദേഹമാണ് ഈ എഞ്ചിനീയറിംഗ് കോളേജിന്റെ പ്രിൻസിപ്പാൾ സ്ഥാനത്തിരിക്കുന്നത്.

ഡോ. മഹാദേവൻസാർ കുറേക്കാലം സർവീസിലിരുന്ന് റിട്ടയർ ചെയ്ത ഗവൺമെന്റ് ബാർട്ടൺഹിൽ എഞ്ചിനീയറിംഗ് കോളേജിലും പുതിയ ബാച്ചിന് ഇത്തരത്തിലൊരു മൂല്യം കൊടുക്കുന്ന ക്ലാസെടുക്കാനുള്ള ഭാഗ്യമെനിക്കുണ്ടായി. ഞങ്ങൾ എഞ്ചിനീയറിംഗ് കോളേജിലെ അദ്ധ്യാപകരാണെന്ന ഭാവം അദ്ധ്യാപകരിലോ ഞങ്ങൾ എൻട്രൻസ് എഴുതി ഉയർന്ന റാങ്കോടുകൂടി പാസ്സായ വിദ്യാർത്ഥികളാണെന്ന ഭാവം വിദ്യാർത്ഥികളിലോ ഉണ്ടാകാതിരിക്കാനുള്ള കാരണം ഇതേപോലുള്ള പ്രധാനാദ്ധ്യാപകരാണെന്ന സത്യം എല്ലാ അദ്ധ്യാപകരുടേയും മനസ്സിലും നിറയുന്നുണ്ട്. അവരിലും വിദ്യാർത്ഥികളിലും മാറ്റം വരുന്നുമുണ്ട്. ശാന്തമായ ആ ക്ലാസും അതിൽ ശ്രദ്ധിച്ചിരുന്ന അദ്ധ്യാപകരും വിദ്യാർത്ഥികളും രക്ഷകർത്താക്കളും ആഹ്ലാദജനകമായ ഒരു കാഴ്ചയായിരുന്നു.

രാഷ്ട്രീയം നിറഞ്ഞു നിൽക്കുന്ന കലാലയാന്തരീക്ഷമാണ് വിദ്യാർത്ഥികളേയും അദ്ധ്യാപകരേയും സംബന്ധിച്ചിടത്തോളം കേരളത്തിലുള്ളത്. കലാലയങ്ങളിൽ എന്തെങ്കിലും വിധത്തിലുള്ള മാറ്റങ്ങളുണ്ടായാൽ അത്, പലപ്പോഴും, ആ സ്ഥാപനത്തെതന്നെ തകിടം മറിക്കും. അതെല്ലാം തൃണവൽഗണിച്ച് ചങ്കൂറ്റത്തോടെ മുന്നോട്ടു കൊണ്ടുപോകാൻ ശ്രമിക്കുന്ന പ്രധാനാദ്ധ്യാപകന് ശരിക്കും ഡയറക്ടർ എന്ന പേരാണ് യോജിക്കുന്നത്. അവരാണ് സ്ഥാപനത്തെ ഡയറക്ട് ചെയ്യുന്നത്. ഡയറക്ഷനിൽ വീക്കായാൽ കപ്പലായാലും, വാഹനമായാലും,. യാത്രയായാലും, സിനിമയായാലും എങ്ങിനെയിരിക്കുമെന്നു ചിന്തിക്കാവുന്നതേയുള്ളൂ.

പല ക്ഷേത്രങ്ങളിലും മതപ്രഭാഷണങ്ങളും നടത്തുന്ന എന്റെ ക്ലാസ് ഈ നാടാർ ക്രിസ്ത്യൻ വിഭാഗത്തിൽപെടുന്നവരുടെതായിരുന്ന കോളേജിലെ അദ്ധ്യാപകർക്കും വിദ്യാർത്ഥികൾക്കും കേട്ടിരക്കാൻ സാധിക്കില്ലെന്ന് ഭയന്നാണെന്നു തോന്നുന്നു പലരും എന്റെ ക്ലാസിനെ അനുകൂലിക്കാതിരുന്നത്. ഡോ. മഹാദേവൻ സാർ, എന്റെ വീട്ടിൽ വന്ന് എന്നെ ഒരനുജനെപ്പോലെ ക്ഷണിച്ചുകൊണ്ടുപോയി. ആ കോളേ

ജിൽ പലപ്രാവശ്യം ക്ലാസെടുപ്പിച്ചു. അതിലദ്ദേഹത്തിന്റെ സംതൃപ്തിയെന്നെ അറിയിക്കുകയും ചെയ്തു. അതിന്റെ പകർപ്പാണെന്നതുപോലെയാണ് ഗവ. ബാർട്ടൺഹിൽ എഞ്ചിനീയറിംഗ് കോളേജിലും ക്ലാസ് നടത്തിയത്. നമ്മുടെ പൂർവീകർ പറയാറുണ്ട് യദ്യദാചരതി ശ്രേഷ്ഠ തത്തദേവേതരോജന.... ശ്രേഷ്ഠന്മാരുടെ പന്ഥാവുകളായിരിക്കും മറ്റുള്ളവർ പിന്തുടരുന്നത്. ഒരു രാഷ്ട്രത്തേയോ, സമൂഹത്തേയോ, കുടുംബത്തേയോ മാറ്റണമെങ്കിൽ വ്യക്തിയെ മാറ്റുക. വ്യക്തികളിൽ മാറ്റമുണ്ടാക്കുന്ന വ്യക്തിയെ സൃഷ്ടിക്കുക! അതായിരുന്നു ഡോ. മഹാദേവൻസാർ.

വിദ്യാർത്ഥികളെ വിലയിരുത്തുന്നതിനേക്കാൾ എളുപ്പവും പ്രയോജനപ്രദവും അദ്ധ്യാപകരെ വിലയിരുത്തലാണ്. അദ്ധ്യാപകർക്ക് നേതൃത്വം നൽകുന്നത് പ്രധാനാദ്ധ്യാപകനാണ്. വിദ്യാഭ്യാസ മണ്ഡലത്തിലെ അച്ചടക്കം നടപ്പാക്കുന്നതിൽ അവരുടെ പങ്ക് മഹത്താണ്. പ്രൊഫഷണൽ കോളേജിലേക്ക് കടന്നുവരുന്ന വിദ്യാർത്ഥികളാരും ഇക്കാലത്ത് മണ്ടന്മാരല്ല. വീട്ടിൽ നിന്ന് ഉന്തിത്തള്ളിവിടുന്നവരുമല്ല. നിരന്തരം പഠിച്ച്, ട്യൂഷനുമെടുത്ത് എൻട്രൻസ് പരീക്ഷ കുത്തിയിരുന്ന് പഠിച്ച്, പാസായിവരുന്നവരാണ്. അവർ പ്രൊഫഷണൽ കോളേജിലേക്കു കയറുമ്പോൾത്തന്നെ വ്യക്തമായ ദിശാബോധം നൽകാൻ അദ്ധ്യാപകർക്കും, അദ്ധ്യാപകരിലൂടെത്തന്നെ പ്രധാനാദ്ധ്യാപകനും സാധിച്ചാൽ ഏതു കലുഷിതമായ വിദ്യാലയാന്തരീക്ഷത്തേയും സ്വർഗസമാനമാക്കാൻ സാധിക്കും. ഏറ്റവും കുറഞ്ഞത് സമാധാനന്തരീക്ഷം നിലനിർത്താനെങ്കിലും സാധിക്കും.

ഞാൻ അൽപം തമാശ കലർന്ന രീതിയിൽ തിരുവനന്തപുരത്തുകാരോട്, പൊതുവെ അദ്ധ്യാപകരോട് പറയാറുണ്ട്; തിരുവനന്തപുരത്തു നിന്നു പുറപ്പെടുന്ന വാഹനം പട്ടം കഴിഞ്ഞ് കേശവദാസപുരത്തെത്തുമ്പോഴാണ് നാഷണൽ ഹൈവേ രണ്ടായി പിരിയുന്നത്. ഒന്ന് എൻ.എച്ചായിത്തന്നെതുടരും രണ്ടാമത്തേത് സ്റ്റേറ്റ് ഹൈവേ/ എം.സി. റോഡായി മാറും. രണ്ടു റോഡുകളും പിന്നെ ഒന്നാകുന്നത് എറണാകുളത്തെ അങ്കമാലിയിലാണ്. വാഹനം കേശവദാസപുരത്തെത്തുമ്പോൾ വാഹനത്തിന്റെ സ്റ്റിയറിംഗ് അൽപം (ഒരൽപം മാത്രം) ഇടത്തേക്ക് തിരിച്ചാൽ വാഹനം എൻ.എച്ചിൽ തന്നെ തുടരും. ഇതിനുപകരം ഒരൽപം വലത്തേക്ക് തിരിച്ചാൽ എം.സി. റോഡിലൂടെ പോകും തിരിക്കലു കഴിഞ്ഞുള്ള യാത്രയിൽ ഡ്രൈവർക്ക് വ്യത്യാസമില്ലാതെ തുടരാം. ഇതുപോലെയാണ് പ്രധാനാദ്ധ്യാപകനും മറ്റദ്ധ്യാപകരും പ്രൊഫഷണൽ കോളേജ് വിദ്യാർത്ഥികളെ നന്മയിലേക്ക് നയിക്കേ

ണ്ടതും. റാഗിങ്, വെള്ളമടി, കഞ്ചാവ്, റോമിയോ ലൈവ്, ലൗജിഹാദ് ഇവയിൽ നിന്നെല്ലാം മോചിപ്പിക്കാൻ സാധിക്കുന്നതും എന്നുറപ്പിച്ചു പറയട്ടെ.

ബാംഗ്ലൂരിലെ ഹുസൂറിനടുത്ത് ഒരുവൻകിട എഞ്ചിനീയറിംഗ് കോളേജിൽ ക്ലാസെടുക്കാനുള്ള അവസരം ലഭിച്ചിരുന്നു. ഞാനവിടെ കയറിയപ്പോൾത്തന്നെ അവിടത്തെ സിഇഓ പറഞ്ഞത് ക്ലാസ് നമുക്ക് 10 മണിക്ക് തുടങ്ങാം, വൈകുന്നേരം എത്ര മണിക്കവസാനിപ്പിച്ചാലും ഞങ്ങൾക്കു വിരോധമില്ല എന്നായിരുന്നു. അന്നു കോളേജിനവധിയായിരുന്നതു പോലെ ക്ലാസുകളെല്ലാം ഈ പ്രഭാഷണമാക്കിത്തീർത്തു. എല്ലാ സൗകര്യങ്ങളും അത്യാധുനിക കെട്ടിടങ്ങളും കമ്പ്യൂട്ടറുകളുമുള്ള ഈ കോളേജിലെ അദ്ധ്യാപകർ എന്നിൽ നിന്ന് പ്രതീക്ഷിച്ചതിന് അതിരുണ്ടായിരുന്നില്ലെന്നു തോന്നി. എല്ലാ അദ്ധ്യാപകരും വാക്കുകൾ സ്വീകരിച്ച മുഖഭാവം ഞാനോർക്കുന്നു. നീളത്തിലുള്ള വീതികുറഞ്ഞ ആഡിറ്റോറിയത്തിൽ ഭാഗീകമായി അപസ്വരത്തോടെ പ്രവർത്തിക്കുന്ന മൈക്കിലൂടെ ഏകദേശം നാലു മണിക്കൂർ രാവിലെയും ഉച്ചക്കു ശേഷവും പതിവിലും മൂന്നിരട്ടി ശബ്ദത്തിൽ സംസാരിക്കേണ്ടിവന്നു. അദ്ധ്യാപകരുടേയും മാനേജ്മെന്റ് പ്രതിനിധിയുടേയും സിഇഒയുടേയും പെരുമാറ്റവും മഹത്വവും കാരണം മൈക്കിന്റെ പരിമിതിയും അതുമൂലം ശബ്ദം കേൾക്കാതെ വന്നപ്പോൾ വിദ്യാർത്ഥികളിലുണ്ടായ അൽപം അശ്രദ്ധയും ഒരു പ്രശ്നമേ ആയിരുന്നില്ല.

അവരവരുടെ മഹത്വവും പരിമിതിയും തിരിച്ചറിയുന്ന അദ്ധ്യാപകരും, അവരോടൊപ്പം മാനേജ്മെന്റുമുണ്ടെങ്കിൽ നമ്മുടെ വിദ്യാഭ്യാസ സമ്പ്രദായംതന്നെ ഉടച്ചുവാർക്കാവുന്നതാണ്. സർക്കാരിന്റെ പോളിസികളെന്തുമാകട്ടെ!

ബാംഗ്ലൂരിൽ മറ്റൊരു പ്രത്യേക സ്കൂളിൽ ഭക്തിയോടെയായിരുന്നു അദ്ധ്യാപകരും വിദ്യാർത്ഥികളുമീ ക്ലാസിലിരുന്നത്. ക്ലാസ് കഴിഞ്ഞിറങ്ങുമ്പോൾ മറ്റൊരു വിദ്യാലയത്തിലും കാണാത്ത പ്രത്യേകത ബാംഗ്ലൂർ സരസ്വതീ വിദ്യാലയങ്ങളിലുള്ളതായിട്ടെനിക്കറിയാൻ സാധിച്ചു. ആകെ വിദ്യാർത്ഥികളെ അദ്ധ്യാപകർക്കായി പരീക്ഷാദിവസങ്ങളിൽ വീതിക്കുന്നു. ഈ വിദ്യാർത്ഥികൾ, പരീക്ഷ തുടങ്ങുന്നതിന് അരമണിക്കൂർ മുമ്പ് സ്കൂളിൽ വന്ന് അവനവന്റെ അദ്ധ്യാപികയെകണ്ട് കാൽതൊട്ടു വന്ദിക്കണം. ആ സമയത്ത് അദ്ധ്യാപിക വിദ്യാർത്ഥികൾക്ക് ഉപദേശം നൽകുന്നു. ടെൻഷനെടുക്കരുതെന്നും, ചിന്തിച്ചെഴുതണമെന്നും, ആവശ്യമില്ലാതെ ധൃതി പിടിക്കരുതെന്നും, ചോദ്യ പേപ്പർ ലഭിച്ച് ഒരു മിനിറ്റിരുന്നു പ്രാണായാമം ചെയ്തതിനുശേഷമേ ഈശ്വരനെ സ്മരിച്ച് എഴു

താൻ തുടങ്ങാവൂ എന്നിപ്രകാരമുള്ള മാർഗ്ഗനിർദ്ദേശങ്ങളും നൽകിക്കഴിഞ്ഞ്, അദ്ധ്യാപിക വിദ്യാർത്ഥികളുടെ തലതൊട്ടനുഗ്രഹിക്കുന്നു.

ഇത് അടുത്ത ദിവസത്തെ പരീക്ഷയ്ക്കും തുടരുന്നു. ഓരോ ബാച്ചിനും അദ്ധ്യാപികമാർ മാറിക്കൊണ്ടിരിക്കും. അതുകൊണ്ടുതന്നെ ഓരോ ബാച്ചിനും ലഭിക്കുന്ന അനുഗ്രഹ-പ്രോത്സാഹനവരികൾക്ക് ദിവസവും വ്യത്യാസമുണ്ടായിരിക്കും. ഈ സംഭവം ഞാനെന്റെ പ്രഭാഷണങ്ങളിൽ വിവിധ സ്കൂളുകളിൽ പ്രാവർത്തികമാക്കാനായി പറയാറുണ്ട്. ചില സ്കൂളുകളിലിപ്പോൾ ഇതുപോലെ ചെയ്യാറുണ്ടെന്നാണറിഞ്ഞത്.

അമ്മയുടേയും അച്ഛന്റേയും വാക്കുകൾക്കും നിർദ്ദേശങ്ങൾക്കും അനുഗ്രഹങ്ങൾക്കും സ്നേഹവും ലാളനയും ചേർന്നസ്വരമാണുണ്ടാകുക. എന്നാൽ അദ്ധ്യാപകരുടെ സ്വരത്തിനും, വാക്കുകൾക്കും, അനുഗ്രഹങ്ങൾക്കും കുറച്ചു സ്നേഹത്തിന്റേയും ബാക്കി ബഹുമാനത്തിന്റേയും മാർഗനിർദ്ദേശത്തിന്റേയും ശക്തിയാണുണ്ടാവുക. അദ്ധ്യാപകരുടെയടുത്ത് ഭയത്തിന്റെ അളവ് അൽപം കൂടുകയും വാക്കുകൾ നിർദ്ദേശാത്മകമാവുകയും ചെയ്യുന്നു. വിദ്യാർത്ഥികൾക്ക് നല്ല ടെൻഷനും ഭയവുമുണ്ടാകുന്ന വേളകളാണ് പരീക്ഷാദിനങ്ങൾ. ആ സമയത്തെല്ലാം ഓരോ അദ്ധ്യാപകനും അദ്ധ്യാപികയും ഇത്തരത്തിൽ ഓരോ സ്കൂളിലും വിദ്യാർത്ഥികൾക്ക് അനുഗ്രഹങ്ങൾ ചൊരിഞ്ഞു എന്നു വിചാരിക്കുക. യഥാർത്ഥത്തിൽ വിദ്യാർത്ഥികളുടെ മനസ്സിലെ ശാശ്വത സംതൃപ്തിക്കാധാരമായ ബഹുമാനം അവിടെയാരംഭിക്കും. കാരണം ദുഃഖത്തിലും വേദനയിലും ഭയത്തിലുമാശ്വസിപ്പിക്കുന്നവരാണ് ശാശ്വതമിത്രങ്ങളും മാർഗദർശികളുമാകുന്നത്. ഇതാണ് നമ്മുടെ കേരളത്തിനിന്നാവശ്യം. ഈ അനുഗ്രഹങ്ങളും, വാക്കുകളും, ആശ്വാസ വചനങ്ങളും ചൊരിയാൻ ഒരു മതത്തിന്റേയും പിൻബലമാവശ്യമില്ലല്ലോ. എതു ഇസക്കാർക്കും ചെയ്യാവുന്നതുമാണ്, സ്വീകരിക്കാവുന്നതുമാണ്.

കൈരളി ടിവിയിലൊരിക്കൽ അശ്വമേധം എന്ന പരിപാടിയവതരിപ്പിച്ച വ്യക്തി പറയുകയുണ്ടായി; അനുഗ്രഹത്തിനായി കാൽതൊട്ടുവന്ദിക്കുന്നതിൽ ഒരർത്ഥവുമില്ല, ഒരിക്കലുമങ്ങിനെ ആരും ചെയ്യരുതെന്ന് അദ്ദേഹം പറഞ്ഞു. എനിക്കു തോന്നുന്നു കൈരളി ചാനൽ സംഘടിപ്പിക്കുന്ന (യേശുദാസുൾപ്പടെയുള്ളവരുടെ) പരിപാടികളിൽ ഗുരുക്കന്മാരുടേയും, പരിപാടിക്ക് മാർക്കിടുന്ന ജഡ്ജിമാരുടേയും കാൽതൊട്ടു വന്ദിക്കാത്തവരില്ലാത്ത ഒരു കാലഘട്ടത്തിലേക്കു നാം കടക്കുന്നില്ലേ? സന്തോഷത്തോടെയെഴുതട്ടെ! വിദ്യാർത്ഥികൾ അദ്ധ്യാപകരുടെ കാൽതൊട്ടു വന്ദിക്കുമ്പോൾ, അദ്ധ്യാപകർ അതിനു യോഗ്യതയുള്ള

വരായിത്തീരേണ്ടത് അദ്ധ്യാപകരുടെ കർത്തവ്യമാണെന്നാണ് ധർമ്മ ശാസ്ത്ര നിർദ്ദേശം! ആചാര്യദേവോ ഭവ എന്നാൽ ആചാര്യൻ ഈശ്വരനാണെന്നല്ല! ആചാര്യൻ ഈശ്വരതുല്യനായിത്തീരട്ടെയെന്നാണർത്ഥം. അദ്ധ്യാപകർക്കതു സാധിക്കുന്നതായി ബാംഗ്ലൂരിലെ സരസ്വതി വിദ്യാലയത്തിൽ ക്ലാസെടുത്ത വേളയിലെനിക്കു മനസ്സിലാക്കാൻ സാധിച്ചു.

തിരുവനന്തപുരത്ത് എം.ജി കോളേജിൽ രണ്ട് പ്രാവശ്യം ക്ലാസെടുക്കാൻ പോയിരുന്നു. എസ്.എഫ്.ഐ, എ.ബി.വി.പി സംഘട്ടനം നിരന്തരം നടക്കാറുള്ള കോളേജായതിനാൽ ശ്രദ്ധിച്ചുവേണം അവിടെ ക്ലാസെടുക്കാൻ പോകാനെന്നു ചിലർ പറഞ്ഞിരുന്നു. സ്കൂളിലും കോളേജിലും എന്തു പ്രശ്നമുണ്ടെങ്കിലും ഭയപ്പെട്ട് പോകാതിരിക്കാറില്ല. അവിടെ ക്ലാസെടുക്കാനായി എത്തിയപ്പോൾ മിക്കവാറും അദ്ധ്യാപകർക്ക് വലിയ താല്പര്യമൊന്നും കണ്ടില്ല. ബോട്ടണി ഡിപ്പാർട്ടുമെന്റിലെ അദ്ധ്യാപികാദ്ധ്യാപകർ ശ്രദ്ധയോടെയിരുന്നു. എന്തു സംഭവിക്കുന്നു എന്നറിയാനായിത്തന്നെ ഞാനൽപം കൂടുതൽ ഹിന്ദു ആത്മീയത സംസാരിക്കുകയും ചെയ്തു. പക്ഷേ സദസ്സിലുണ്ടായിരുന്ന വിദ്യാർത്ഥികളും അദ്ധ്യാപകരും ആ ക്ലാസ് ഇന്നും ഓർമ്മിപ്പിക്കാറുണ്ട്. അതിലെ വരികളുദ്ധരിച്ചുകൊണ്ട് അവർ സംസാരിക്കാറുണ്ട്. വർഷങ്ങളേറെക്കഴിഞ്ഞിട്ടും, അവരെ പ്രത്യക്ഷമായോ പരോക്ഷമായോ ബന്ധപ്പെടേണ്ടിവരുമ്പോഴെല്ലാം അന്നത്തെ പ്രഭാഷണമവർ ഓർമ്മിക്കാറുണ്ട്.

ചെറുതും വലുതുമായ സംഘട്ടനങ്ങൾ പലദിവസങ്ങളിലും നടക്കുന്ന എം.ജി. കോളേജ്, എൻ.എസ്.എസിന്റെ കീഴിലുള്ള ഒരു പ്രത്യേക കോളേജാണെന്നെനിക്കനുഭവപ്പെടാറുണ്ട്. അവിടെ സാംസ്കാരികമായ പല പ്രഭാഷണങ്ങളും നടക്കാറുണ്ട്. അവയെല്ലാം മിക്കവാറും സംഘടിപ്പിക്കാറുള്ളത് വിദ്യാർത്ഥികളാണ്. ചില അദ്ധ്യാപകരും സഹായിക്കാറുണ്ടെന്നു കേട്ടിട്ടുണ്ട്. ഒരു വിദ്യാലയത്തിൽ സിലബസിന്റെ അടിസ്ഥാനത്തിലുള്ള പഠനം മാത്രമല്ല നടക്കേണ്ടത്. അവിടെ ചൈതന്യവത്തായ കലാ സാംസ്കാരിക ആത്മീയ കർമ്മങ്ങളും നടക്കുന്നത്, വഴി തെറ്റാതെയും തെറ്റിക്കാതെയും മുന്നോട്ടുപോകാൻ സഹായിക്കും. മതത്തിന്റേയും ഇസത്തിന്റേയും വൈരങ്ങളില്ലാതെയാക്കാൻ അദ്ധ്യാപകർക്കും അദ്ധ്യാപികമാർക്കും പ്രധാനാദ്ധ്യാപകന്റെ നേതൃത്വത്തിൽ കുറെയൊക്കെ ശ്രമിച്ചാൽ സാധിച്ചു എന്നു വരും. ഇക്കാര്യങ്ങൾ ഞാനവിടെ ക്ലാസെടുക്കുമ്പോൾ ഇതും സൂചിപ്പിക്കാറുണ്ട്. "മഹാരാജാസ് കോളേജിൽ സമരത്തിന് നേതൃത്വം നൽകിയ

കെ.എസ്.യുക്കാരും എസ്.എഫ്.ഐ. ക്കാരുമെല്ലാം ഇന്നു മന്ത്രിമാരും, എം.എൽ.എമാരും എം.പിമാരുമാണ്. തല്ലും കുത്തും ചവിട്ടും കൊണ്ടവർ പലയിടത്തായി ജീവിച്ചുപോകുന്നു!! രാഷ്ട്രീയമാണെന്നു തോന്നാത്തവിധത്തിൽ ക്ലാസെടുക്കുമ്പോൾ സൂചിപ്പിക്കാറുണ്ട്. അതിന് നന്മയുടെ വില ശ്രോതാക്കൾ കൽപ്പിച്ചിട്ടുമുണ്ട്. ഓരോ വിദ്യാലയത്തിലേയും അനുഭവങ്ങൾ വ്യത്യസ്ഥമാകാറുണ്ടെങ്കിലും വിവിധ ഇസത്തിൽ വിശ്വസിക്കുന്നവർ, വിവിധ മതത്തിൽപെട്ടവർ, വിവിധ വീക്ഷണമുള്ളവർ, പ്രത്യേകതകൾ നിറഞ്ഞ കുടുംബാന്തരീക്ഷത്തിൽ നിന്നു വരുന്നവർ ഇവരെല്ലാവരും ഒരേപോലെ ആകണമെന്നില്ല. പക്ഷേ നന്മയുടെ സ്വീകരണത്തിൽ അവരെ ഒരേപോലയാക്കണമെങ്കിൽ അവരുടെ തരംഗ ദൈർഘ്യത്തിൽ ക്ലാസെടുക്കണം. അത് അദ്ധ്യാപകർക്കു സാധിച്ചാൽ ആ വിദ്യാലയവും വിദ്യാർത്ഥികളും രക്ഷപ്പെടും.

തിരുവനന്തപുരത്തെ മാർ ഇവാനിയോസ് കോളേജ് എനിക്ക് എന്നും സ്മരണയിൽ വരുന്ന ഒരു കോളേജാണ്. തിരുവനന്തപുരത്തെ പ്രാചീനമായ ഈ കോളേജിലാണ് ഞാനാദ്യമായി ഒരു പൊതുകർമ്മം നിർവഹിച്ചത്. തിരുവനന്തപുരത്തെ സി.എസ്.ഐ.ആറിൽ ശാസ്ത്രജ്ഞനായി ചേർന്നതിനുശേഷം, ആ കോളേജില കെമിസ്ട്രി അസോസിയേഷന്റെ ഉദ്ഘാടത്തിനായിട്ടായിരുന്നു ഞാനവിടെ പോയത്. ഒരു ചെറിയ പയ്യനെപ്പോലെയായിരുന്ന എന്നെ അവിടത്തെ തഴക്കവും പഴക്കവും ചെന്ന അദ്ധ്യാപകരും പ്രിൻസിപ്പാളും സ്വീകരിച്ച രീതിയും ആ കർമ്മം നിർവ്വഹിക്കുവാൻ എനിക്ക് (യോഗ്യതയുള്ള മറ്റു പലരുമുണ്ടായിട്ടും) യോഗ്യതയുണ്ടെന്ന് സമർത്ഥിച്ചതുമെല്ലാം ആത്മവിശ്വാസം വളർത്താൻ സഹായിച്ചതുമായ അനുഭവമായിരുന്നു.

കെമിസ്ട്രി അസോസിയേഷൻ ഉദ്ഘാടനത്തിന് എല്ലാ ഡിപ്പാർട്ടുമെന്റുകളിലേയും പല അദ്ധ്യാപകരുമുണ്ടായിരുന്നു എന്നതൊരു പ്രത്യേകതയായിരുന്നു. വളരെ കുലീനതയുള്ള കോളേജിൽ വളരെകുലീനതയുള്ള അദ്ധ്യാപകരെ കണ്ട അനുഭൂതിയായിരുന്നു അന്ന്. മാഹാരജാസിലെ രാജകയീതയിവിടേയും കണ്ടനുഭവിച്ചു.

മലയാളികൾ നടത്തുന്ന പ്രശസ്തമായ രണ്ടു മുന്നു കോളേജുകളിൽ ക്ലാസെടുക്കാനുള്ള അവസരം കോയമ്പത്തൂരിൽ, ഇൻസ്റ്റിറ്റ്യൂട്ടിന്റെ കോർഡിനേറ്റർ ശ്രീകാന്തും പ്രൊഫ. ജെ.സി. ഹരൻ സാറും സംഘടിപ്പിച്ചിരുന്നു. മലയാളികളുടെ ഒത്തൊരുമയും ശ്രേഷ്ഠമായ ലക്ഷ്യബോധവും കൊണ്ട് എന്തെല്ലാം കാര്യങ്ങൾ നേടാമെന്നതിന് പ്രത്യക്ഷ ഉദാഹരണമാണ് കോയമ്പത്തൂരിലെ മലയാളികളുടെ ഈ കോളേജു

കൾ. കോടികൾ ചിലവഴിച്ച് പണിതുയർത്തിയ കോളേജുകളിൽ തമിഴരും തമിഴരെപ്പോലെ മലയാളികളായ അദ്ധ്യാപകരും അദ്ധ്യാപികമാരും വിദ്യാർത്ഥികളെ കൈകാര്യം ചെയ്യുന്ന രീതി നന്നായിരുന്നു.

ഒരിക്കലും സമരങ്ങളില്ലാത്ത ഈ സ്ഥാപനങ്ങളിൽ അദ്ധ്യാപകർ ടൈയ്യും, ചിലർ സ്യൂട്ടുമിട്ട് നടക്കുന്നതുകണ്ടപ്പോൾ വിയർത്തൊലിച്ചിരുന്ന എനിക്ക് വിഷമം തോന്നി. ശാന്തരായ വിദ്യാർത്ഥികളിൽ തമിഴ് വിദ്യാർത്ഥികളും. ശാന്തരായിതന്നെ സമരമുഖഭാവങ്ങളില്ലാതെ മലയാളി വിദ്യാർത്ഥികളുമുണ്ട്. അവരാകട്ടെ ഭൂരിഭാഗം വരുന്നത്രയും സംഖ്യാ നിലവാരത്തിലുമുണ്ട്. അവിടത്തെ പഠന സൗകര്യങ്ങളെല്ലാം അത്ഭുതകരമായിട്ടെനിക്കു തോന്നി. അത്തരത്തിലുള്ള വിദ്യാലയങ്ങൾ കേരളത്തിൽ വന്നുതുടങ്ങിയിട്ടേറെ കാലമായിട്ടില്ല. അവിടത്തെ ക്ലാസുകളിൽ വിദ്യാർത്ഥികൾ പരിധിക്കപ്പുറം ശാന്തരായിരുന്നു. ഊർജ്ജസ്വലതയില്ലാത്ത സൗമ്യതയും എളിമയും എല്ലാവരിലും കണ്ടു.

**മറക്കാത്ത ഒരു ക്ലാസ്**

അവിടത്തെ ഒരു തമിഴന്റെ കോളേജിലും ക്ലാസെടുക്കാനായി പോയിരുന്നു. ഡോ. എ.പി.ജെ അബ്ദുൽകലാം വന്നിട്ടുള്ള അതിവിസ്തൃതമായ കോളേജ്. അമേരിക്കയിലെ യൂണിവേഴ്സിറ്റിപോലെ അവിടെ സൗകര്യങ്ങളുമുണ്ടായിരുന്നു. പല പല കേന്ദ്രമന്ത്രിമാരും നിരന്തരം വരാറുള്ള ഈ കോളേജിലെ ചെയർമാൻ സമ്പത്തിന്റേയും തലക്കനത്തിന്റേയും പ്രതീകമായിരുന്നു. ആ കോളേജിലെ മഹത്വവും സൗകര്യങ്ങളും വികസന സംവിധാനങ്ങളുമെല്ലാം അയാളെന്നെ കാണിച്ചുതരാനായി ഏർപ്പാടു ചെയ്യാൻ തുടങ്ങിയപ്പോൾ ഞാൻ വേണ്ടെന്നു പറഞ്ഞു. ചായ കൊണ്ടുവന്നു വച്ചപ്പോഴും ഞാൻ വേണ്ടെന്നു പറഞ്ഞു. അയാളുടെ വീരഗാഥ കുറേ പറയാൻ തുടങ്ങിയപ്പോഴും എനിക്കുകേൾക്കാൻ താല്പര്യമില്ലെന്നുതന്നെ പറഞ്ഞു. പ്രഗത്ഭരായ വ്യക്തികൾ കോളേജിൽ സന്ദർശിക്കുന്നതിന്റെ ആൽബം എന്റെ കയ്യിൽ തന്നപ്പോൾ എനിക്കിതൊന്നും താല്പര്യമില്ലന്നു ഞാനറിയിച്ചു. അയാളുടെ അടുത്ത ഒരു ബന്ധു എം.പി.യാണെന്നു പറഞ്ഞു. കുറേയധികം ഇത്തരത്തിലുള്ള കാര്യങ്ങൾ പറഞ്ഞപ്പോൾ ഞാൻ പറഞ്ഞു "സാറിന്റെ ഈ സ്ഥാപനത്തോടോ, സാറിന്റെ കുടുംബത്തോടോ, ഇവിടെ ഉണ്ടായിരുന്ന നിങ്ങളുടെ മകളുടെ നിലവാരമില്ലാത്ത പെരുമാറ്റത്തിലോ ഒന്നിലും എനിക്കൊരു താല്പര്യവുമില്ല. എന്നുമത്രമല്ല ഇവിടെ ഇങ്ങിനെയൊരു ക്ലാസെടുക്കേണ്ടിവന്നതിൽ ദുഃഖവുമുണ്ട്. വിദ്യാർത്ഥികളോട് നന്മകൾ അടിവരയിട്ടു പറഞ്ഞപ്പോഴും അങ്ങയുടേയും മകളുടേയും പ്രത്യേകത എന്നും എന്റെ മനസ്സിൽ

താല്പര്യമില്ലാതെ ഉണ്ടാകും. ഇനിയൊരിക്കലുമിവിടെ വരാതിരിക്കാൻ തീർച്ചയായും ശ്രമിക്കും. ഞാൻ പോകുന്നു..... !"

ഒരു വികാരവുമില്ലാതെ അയാളിരിക്കുന്നതുകണ്ടുകൊണ്ട് ഞങ്ങൾ യാത്രപറഞ്ഞു. ഞങ്ങളുടെ യാത്രാചിലവുപോലും അയാൾ തന്നില്ല. അതിന്നായി പലപ്രാവശ്യം ആ വലിയ വിദ്യാഭ്യാസ സ്ഥാപനത്തിലെ സിഇഒ ആയ അയാളുടെ മകളെ ബന്ധപ്പെടാൻ ശ്രമിച്ചു. പിന്നീട് മനസ്സിലായി അവർ ഞങ്ങൾക്ക് തന്ന വിസിറ്റിംഗ് കാർഡും ഫോൺ നമ്പരും തെറ്റായിരുന്നു, പഴയതുമായിരുന്നുവെന്ന്. അത് മനസ്സിലായത് തിരുവനന്തപുരത്തു ഞങ്ങൾ വന്നതിനുശേഷമാണ്.

തൃശ്ശൂരിൽ വിപുലമായ രീതിയിൽ പണിതുയർത്തിയ എഞ്ചിനീയറിംഗ് കോളേജിലൊരിക്കൽ ക്ലാസിനു പോയിരുന്നു. അദ്ധ്യാപകരിൽ ഭൂരിഭാഗവും വിദ്യാർത്ഥികളെപ്പോലെതന്നെ ക്ലാസു കേൾക്കാനുണ്ടായിരുന്നു. അവരിൽ വലിയ വികാരമൊന്നുമുണ്ടായിരുന്നില്ലെങ്കിലും വിദ്യാർത്ഥികളെ പഠിപ്പിച്ച് അവരിൽ ആത്മാഭിമാനമുണ്ടാക്കേണ്ടതായ ഉത്തരവാദിത്വത്തിന്റെ ഒരംശം ഞാൻ ചെയ്തതിലുള്ള ഒരു സംതൃപ്തി അവരിലുണ്ടായതുപോലെ എനിക്കു തോന്നി. സന്തോഷത്തോടെ ഞാനിറങ്ങിയപ്പോഴും ഒരു നൂതന എഞ്ചിനീയറിംഗ് കോളേജിലെ അദ്ധ്യാപകരാണെന്ന മുഖഭാവമോ വാക്കുകളുടെ പ്രയോഗമോ ഒരദ്ധ്യാപകനിൽ നിന്നും പ്രിൻസിപ്പാളിൽ നിന്നും ഉണ്ടായില്ല. എല്ലാവരെയും പരസ്പരം തുല്യരായി കാണുന്ന ഒരു വിഭാഗം അദ്ധ്യാപകരെയാണവിടെ കണ്ടത്. ഒരു എഞ്ചിനീയറിംഗ് കോളേജിന്റെ തുടക്കത്തിലേ മഹത്വമേറിയ കർമ്മ ധർമ്മത്തിന്നാരംഭം കുറിക്കുന്ന സംസ്കാരം ഉടലെടുത്താൽ അതുതന്നെ അവിടത്തെ സ്ഥിര സംസ്കാരമായി മാറും.

കാലടിയിൽ ശ്രീശങ്കര എഞ്ചിനീയറിംഗ് കോളേജിലേക്ക് രണ്ടു പ്രാവശ്യം ക്ലാസെടുക്കാനായി പോയിരുന്നു. ഭാരതീയ ശാസ്ത്ര പൈതൃകത്തെക്കുറിച്ചും ഭാരതീയ മൂല്യങ്ങളെക്കുറുച്ചും, മൂല്യാധിഷ്ഠിത വിദ്യാഭ്യാസത്തെക്കുറിച്ചുമെല്ലാം ക്ലാസെടുക്കാനായി അവിടെയെത്തിയാൽ പ്രിൻസിപ്പാൾ ഉൾപ്പെടെ എല്ലാവരുടേയും മുഖത്ത് ഒരാഘോഷത്തിന്റെ സന്തോഷമാണ്. എത്രയെല്ലാം എഞ്ചിനീയറിംഗ് കോളേജുകളിൽ പല വിഷയങ്ങളെക്കുറിച്ച് ക്ലാസെടുക്കാൻ ജഗദീശ്വരാനുഗ്രഹമുണ്ടായിട്ടുണ്ടെങ്കിലും കാലടിയിലെ ശ്രീ ശങ്കര എഞ്ചിനീയറിംഗ് കോളേജിലെ അദ്ധ്യാപകരുടെ മുഖഭാവവും പെരുമാറ്റവും എന്റെ ഈ ജന്മത്തിലെ രക്തബന്ധമല്ലവരാണെന്ന വിധത്തിലുള്ള സംഭാഷണവും തികച്ചും വ്യത്യസ്തമാണ്. വളരെ സീനിയറായ അദ്ധ്യാപകരാണവിടെയുള്ളത്. പല പ്രശസ്തമായ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ

നിന്നും റിട്ടയറായി വന്നവരും സ്വയം വിരമിക്കലിലൂടെ വന്നവരുമുണ്ട്. സ്റ്റേജിൽ കയറി ഞാൻ ക്ലാസ് തുടങ്ങിയാൽ അവരിലോരോരുത്തരും എന്റെ വാക്കുകളിലൂടെ നടക്കുന്നതും കടന്നുപോകുന്നതും അവരുടെ മുഖഭാവത്തിൽ നിന്നും മനസ്സിലാക്കാം.

എന്റെ പ്രഭാഷണ സിഡികളും പൈതൃകസന്ദേശവും പ്രത്യക്ഷ മായി പ്രഭാഷണങ്ങളും കേട്ടും ലഭിച്ച പല സന്ദേശവരികളും അവർ ഉദ്ധരിച്ച് അതിലവർ കാണുന്ന മഹത്വം എന്നോട് പറയാറുണ്ട്. വിദ്യാർത്ഥികളുടെ പ്രതികരണവും ക്ലാസ് കേൾക്കുന്നവരുടെ വീടുക ളിലുണ്ടാകുന്ന നന്മനിറഞ്ഞ മാറ്റങ്ങളും അവരാവർത്തിക്കാറുണ്ട്. ഞാൻ ചിലപ്പോൾ ചിന്തിക്കാറുണ്ട്; ഈ അദ്ധ്യാപകരുടെ സഹകരണ മനോ ഭാവം എല്ലാ (എഞ്ചിനീയറിംഗ്) കോളേജുകളിലും വ്യാപിച്ചാൽ അവി ടെയൊരു റാഗിങ്ങുമുണ്ടാകില്ല, ആത്മഹത്യയുമുണ്ടാകില്ല, ബലാൽസം ഘവുമുണ്ടാകില്ല. അത്യാധുനിക ആഡിറ്റോറിയത്തിൽ ഇരുന്ന് വിദ്യാർത്ഥികൾ ക്ലാസ് ശ്രദ്ധിക്കുന്ന കാഴ്ചയും മനസ്സിൽ സൂക്ഷിക്കാ നായി വച്ചുകൊണ്ടാണ് ഞാൻ അവിടെ നിന്നും മടങ്ങാറുള്ളത്.

**ഇവിടെ മഹത്വം നിറഞ്ഞുനിൽക്കുന്നു**

തൃശ്ശൂരിലെ പുതിയ എഞ്ചിനീയറിംഗ് കോളേജും ശ്രീശങ്കരാ എഞ്ചി നീയറിംഗ് കോളേജും മറ്റു വിദ്യാഭ്യാസ സ്ഥാപനങ്ങളിലുമറ്റുള്ളവർ സന്ദർശിക്കേണ്ടതാണെന്ന് പലരോടും പറയാറുണ്ട്. അവിടെയുള്ള അദ്ധ്യാപകരുടെ സംഭാഷണ രീതി, പെരുമാറ്റം, മുഖഭാവം ഇതെല്ലാം കണ്ടസമയത്തെനിക്കുതോന്നിയത് അവർതന്നെ മറ്റു കോളേജുകളിലെ അദ്ധ്യാപകർക്ക് ക്ലാസെടുക്കണം. ഒരുമിച്ച് പ്രവർത്തിക്കലും, ഒരുമിച്ച് ഉത്തരവാദിത്വം പങ്കുവെക്കലുമെന്താണെന്ന് അവർ പറഞ്ഞുകൊടു ക്കണം. അവിടെ അഭിപ്രായ വ്യത്യാസങ്ങളോ ചില്ലറ പ്രശ്നങ്ങളോ ഒരുപക്ഷേയുണ്ടാകാം. (ഉണ്ടായിട്ടുള്ളതായി ഒരു ചെറിയ സൂചന പോലും ഞാൻ കണ്ടില്ല) അങ്ങിനെയുണ്ടെങ്കിൽപോലും അതൊന്നും പുറത്തുനിൽക്കുന്നവർക്കും വിദ്യാർത്ഥികൾക്കും അറിയാൻ സാധി ക്കില്ല. മറ്റൊരർത്ഥത്തിൽ അവിടെയുള്ള അദ്ധ്യാപകരിൽ ഞാൻ പരി ചയപ്പെട്ടവരെല്ലാം ശുദ്ധീകരിക്കപ്പെട്ട അദ്ധ്യാപകരാണെന്നു പറയാതെ വയ്യ. എനിക്കൊരു ഭാഗ്യം ലഭിച്ചത്, അവരെന്നെ അവരുടെ സഹപ്ര വർത്തകനായിട്ടാണ് കണക്കാക്കാറുള്ളതും എന്നോടു പെരുമാറാറു ള്ളതും. തമിഴ്നാട്ടിലെ എഞ്ചിനീയറിംഗ് കോളേജിനെപ്പോലെ സൗക ര്യങ്ങളുള്ള ഒരു കോളേജാണിത്. പക്ഷേ തലക്കനമില്ലാത്തവരുടെ സ്ഥാപനം !

കേരളത്തിലെ വിദ്യാലയങ്ങളുടെ അകത്തും പുറത്തും ഉണ്ടാകുന്ന വിപ്ലവാത്മകമായ മാറ്റങ്ങൾക്ക് സാക്ഷ്യം വഹിക്കാൻ സാധിക്കുന്നതിന് ഏതു ജന്മത്തെ പുണ്യഭാഗ്യമാണെന്ന് ഞാനുള്ളാലെ ചിന്തിക്കാറുണ്ട്. ജഗദീശ്വരനോട് പ്രാർത്ഥിക്കാറുമുണ്ട്; "ഇനിയൊരു പത്തു ജന്മമുണ്ടെങ്കിൽ, ജഗദീശ്വരാ ഇതേപോലെ ഓരോ സ്കൂളിലേക്കും കോളേജിലേക്കും ക്ലാസെടുക്കാനായി" എന്ന്.

**ബി.എഡ് കോളേജുകളിലൂടെ...**

ശ്രീശങ്കരാ എഡ്യൂക്കേഷൻ ട്രസ്റ്റിന് ഇതേപോലെ ഒരു ബി.എഡ് കോളേജുമുണ്ട്. അവിടേയും രണ്ടുമൂന്നു പ്രാവശ്യം ക്ലാസെടുക്കാനുള്ള യോഗമുണ്ടായി. അവിടത്തെ അദ്ധ്യാപികമാരും അവരുടെ മഹത്തായ ധർമ്മം അനുഷ്ഠിക്കാറുണ്ട്. അടുത്ത കാലത്ത് അവിടെ മൂന്നാമത്തെ പ്രാവശ്യം ക്ലാസെടുക്കാൻ പോയിരുന്നു. ഓരോ പ്രാവശ്യവും പുതിയ ബാച്ചിലെ കുട്ടികളായിരുന്നു. ധാരാളം ക്രൈസ്തവരുമുണ്ടായിരുന്നു. അച്ചൻമാർ സിവിൽവേഷത്തിലുള്ളവരുമുണ്ടായിരുന്നു. ബി.എഡ് വിദ്യാർത്ഥികളും അവരെ പഠിപ്പിക്കുന്ന ശാന്തരായ അദ്ധ്യാപികമാരും ഞാൻ ക്ലാസെടുത്ത വിഷയത്തേക്കാൾ അഥവാ വിവരിച്ചതിനേക്കാൾ എറെ ശ്രദ്ധിച്ചത് ഞാൻ ക്ലാസെടുക്കുന്ന രീതിയാണ്. അവിടെ മൈക്കിന്റെ മുമ്പിൽ നിന്ന് ക്ലാസെടുക്കുകയല്ല ഞാൻ ചെയ്തത്, പകരം കൈയ്യിൽ മൈക്ക് പിടിച്ച് കിഴക്കോടും പടിഞ്ഞാറോട്ടും നടന്ന്, ഓരോ വിദ്യാർത്ഥിയേയും ശ്രദ്ധിച്ച് ഞാൻ പറഞ്ഞതവരെകൊണ്ട് പറയിപ്പിച്ച് പഠിപ്പിക്കുന്നതെങ്ങിനെയാണെന്ന് പഠിപ്പിച്ചുവന്നപ്പോൾ രണ്ടുമൂന്നദ്ധ്യാപികമാർ തമാശയായി പറഞ്ഞു. "ഞങ്ങൾക്കിനി ക്ലാസിൽപോകാൻ ഭയമാകുന്നു. സാറ് ക്ലാസെടുത്ത വിദ്യാർത്ഥികൾക്ക് ഞങ്ങളിനി എങ്ങനെ ക്ലാസെടുക്കും ?" അദ്ധ്യാപകർ അദ്ധ്യാപനവൃത്തിയുടെ മഹത്വമറിയുമ്പോഴാണ് യഥാർത്ഥത്തിൽ അവരദ്ധ്യാപകരാകുന്നത്. അവരുടെ അദ്ധ്യാപകനല്ലാത്ത ഞാൻ പഠിപ്പിക്കുമ്പോഴും അതു പൂർണ്ണമായും സ്വീകരിക്കാനുള്ള വലിയ മനസ്സ് അവിടത്തെ ഏതാണ്ടെല്ലാ അദ്ധ്യാപകരിലുമുണ്ടായിരുന്നു. എനിക്കതിൽ അതീവ സന്തോഷം തോന്നിയിരുന്നു.

തലശ്ശേരിക്കടുത്ത് മാഹിയിൽ ഒരു ബി.എഡ്.കോളേജുണ്ട്. അതിപ്രശസ്തനായ ഒരു വാഗ്മിയാണ് അതിന്റെ പ്രിൻസിപ്പാളും ഉടമസ്ഥനും. തലശ്ശേരിഭാഗത്തേക്ക് ഞങ്ങൾ പ്രഭാഷണത്തിനായി പോകുമ്പോഴെല്ലാം അത്യാധുനിക രീതിയിൽ നിർമ്മിച്ചിരിക്കുന്ന ആ ശ്രീനാരായണ ബി.എഡ് കോളേജിൽ ക്ലാസെടുക്കാറുണ്ട്. എല്ലാ മണ്ഡലങ്ങ

ളിലും കഴിവു തെളിയിച്ച ഒരു മധുരഭാഷിയായ പ്രധാനാദ്ധ്യാപകന് ഒന്നിനോടും പരാതിയോ പരിഭവമോ ഇല്ല. ഏതു പുതിയ വ്യക്തി വന്നാലും മിനിറ്റുകൾകൊണ്ട് അവരെല്ലാം അദ്ദേഹത്തിന്റെ സ്വന്തക്കാരായി മാറിക്കഴിഞ്ഞിട്ടുണ്ടാകും. തുറന്ന മനസ്സ് വ്യംഗ്യാർത്ഥങ്ങളില്ലാത്ത പദപ്രയോഗങ്ങൾ, കാര്യമായ അച്ചടക്കപാലനം, അദ്ധ്യാപകർക്കും വിദ്യാർത്ഥികൾക്കുമുൾക്കൊള്ളാൻ സാധിക്കുന്ന വിധത്തിൽ വാക്പ്രയോഗം, ശബ്ദം, എക്സ്പ്രഷൻ, മുഖഭാവം, ബോഡി ലാംഗ്വേജ് തുടങ്ങി ബി.എഡിന് പഠിപ്പിക്കുന്ന എല്ലാ പ്രയോഗങ്ങളും അദ്ദേഹം വിവരിക്കും. എന്റെ ക്ലാസ്സു കഴിയുമ്പോൾ അതിൽ ഞാൻ പറഞ്ഞ/ സംസാരിച്ച രീതിയെ അടിസ്ഥാനമാക്കി അദ്ദേഹമോ അവിടത്തെ അദ്ധ്യാപകരോ ഇതെല്ലാം വിവരിച്ചുകൊടുക്കുമത്രെ! എങ്ങിനെയാണ് വിദ്യാർത്ഥികളെ പഠിപ്പിക്കേണ്ടതെന്നതിന്റെ സമ്പൂർണവിശകലനം ക്ലാസെടുത്ത രീതിയിൽ നിന്ന് അദ്ദേഹം അന്നും അടുത്ത ദിവസങ്ങളിലും വിദ്യാർത്ഥികൾക്ക് പഠിപ്പിക്കുന്നുണ്ടെന്നറിഞ്ഞു. അവിടെ ക്ലാസെടുക്കുമ്പോഴെല്ലാം പഠിപ്പിക്കേണ്ടതും ക്ലാസെടുക്കേണ്ടതുമെങ്ങിനെയെന്നതിനെക്കുറിച്ചാണ് വിവരണം. അതവിടത്തെ അദ്ധ്യാപകർക്ക് ഒരു ഹരമായിട്ടനുഭവപ്പെടാറുണ്ടെന്ന് അവരുടെ സംഭാഷണത്തിൽ നിന്നെനിക്കു വ്യക്തമാകാറുണ്ട്. ആ ബി.എഡ്. കോളേജിനെ ഒരു പെർഫക്റ്റ് കോളേജാക്കി മാറ്റാൻ എന്തെല്ലാം വേണമോ അതെല്ലാം അദ്ദേഹവും അവിടത്തെ അദ്ധ്യാപകരും ചെയ്യുന്നു.

അറിവുള്ളവരെല്ലാം അദ്ധ്യാപകരാകണമെന്നില്ല, അദ്ധ്യാപകരെല്ലാം അറിവുള്ളവരാകണമെന്നുമില്ല. ഭാരതീയ ഗ്രന്ഥങ്ങളിൽ വേദങ്ങൾക്ക് വലിയൊരു പ്രത്യേകതയുണ്ട്. വേദങ്ങളിൽ എന്തടങ്ങിയിരിക്കുന്നു എന്നതു പഠിക്കുന്നതുപോലെ വേദങ്ങൾ എങ്ങിനെ ആലപിക്കണമെന്നതും വളരെ പ്രധാനപ്പെട്ട വിഷയമാണ്. വേദപഠനത്തിൽ ഒരോ അക്ഷരവും, പദവും, വരിയും, ഋക്കും, സൂക്തവും, അനുവാകവും, അദ്ധ്യായവും പഠിക്കുന്നതിനും പഠിപ്പിക്കുന്നതിനും വ്യക്തമായ നിയമങ്ങളുള്ളതുപോലെയാണ് അദ്ധ്യാപനം. അദ്ധ്യാപകർ എന്തു പഠിപ്പിക്കണം എന്നു മാത്രം അറിഞ്ഞാൽ പോരാ എങ്ങിനെ പഠിപ്പിക്കണം എന്നുമറിയണം. ഇതുരണ്ടും ഒരു വണ്ടിയിലെ രണ്ടുചക്രംപോലെയാണ്, ഒരു പക്ഷിയുടെ രണ്ടുചിറകുകൾപോലെയുമാണ്. മേൽവിവരിച്ച രണ്ടു ബി.എഡ്. കോളേജുകളിലും എനിക്കു കാണാൻ സാധിച്ചതുമിതായിരുന്നു. വരുന്ന വ്യക്തി, ക്ലാസെടുക്കുന്ന വ്യക്തി, പ്രഭാഷണം നടത്തുന്ന വ്യക്തി, സംസാരിക്കുന്ന വ്യക്തി ഇവരൊക്കെ ആരുമാകട്ടെ! അവരുടെയെല്ലാം ഭാഷാ പ്രയോഗം, വിഷയാവതരണം,

ബോഡി ലാംഗ്വേജ് ഇതെല്ലാം കണ്ട് മനസ്സിലാക്കാൻ അദ്ധ്യാപകരാകാൻ പോകുന്നവർ പരിശീലിക്കണം. അദ്ധ്യാപകർ ക്ലാസെടുക്കുമ്പോൾ പലപ്പോഴും വിദ്യാർത്ഥികൾ ക്ലാസിൽ അശ്രദ്ധമായിട്ടിരിക്കുകയോ ഉറങ്ങുകയോ വാച്ചു നോക്കുകയോ ചെയ്യുന്നത്, അദ്ധ്യാപകരുടെ വിഷയജ്ഞാനക്കുറുവുകൊണ്ടായിരിക്കില്ല അവതരണജ്ഞാനക്കുറവുകൊണ്ടായിരിക്കും.

എല്ലാവരും പഠിപ്പിക്കുന്ന രീതികൾ കണ്ടു മനസ്സിലാക്കണമെന്ന് അദ്ധ്യാപകരോട് പറയാറുണ്ട്. അതിൽ എങ്ങിനെ പഠിപ്പിക്കണമെന്ന അറിവുമാത്രമായിരിക്കില്ല ഉള്ളത്. എങ്ങിനെ പഠിപ്പിക്കരുതെന്ന അറിവുമുണ്ടായിരിക്കും. എന്നും അദ്ധ്യാപകർ ചിന്തിക്കേണ്ടത് എംപതി എന്ന പദത്തിന്റെ പ്രയോഗമാണ്. ഞാനാണ് ആ ക്ലാസിൽ പഠിക്കാനിരിക്കുന്നതെങ്കിൽ ആ ക്ലാസ്സെനിക്കെങ്ങിനെ അനുഭവപ്പെടുമെന്ന് ഞാൻ സ്വയം ചിന്തിക്കണം. വാക്കുകളുപയോഗിക്കേണ്ടത്, വാക്കുകളുടെ പ്രയോഗത്തിൽ ശബ്ദത്തിന്റെ സ്വാധീനം, ഇടക്ക് വിഷയമൊന്നുമാറ്റേണ്ടത്, അനുഭവങ്ങളും കഥകളും ചില ചെറിയ വാർത്തകളും സംഭവങ്ങളും കണ്ടതും കേട്ടതും വിവരിക്കേണ്ടിടത്ത് വിവരിച്ച് ക്ലാസിനെ വിഭവസമൃദ്ധമായ സദ്യയാക്കി മാറ്റേണ്ടത്, അദ്ധ്യാപകരാണ്. അതിനിടയ്ക്ക് പഠിപ്പിച്ചതെല്ലാം ആവർത്തിക്കണം, ആവർത്തിപ്പിക്കണം. ഇടക്കും തലക്കുംനിന്നും പലതും ചോദിക്കണം. അതിൽ ഉറങ്ങുന്നവനെ ഇടക്കിടക്ക് ശ്രദ്ധിക്കണം. പറഞ്ഞതാവർത്തിക്കുമ്പോൾ നേരത്തേ വിവരിച്ചു പറഞ്ഞതിൽ ചിലത് വിട്ടുകളയാം, ചിലതു പറയാത്തതു കൂട്ടിചേർക്കണം. അങ്ങിനെ ചെയ്യുമ്പോൾ ആവർത്തനവിരസത തോന്നില്ല.

ക്ലാസിൽ ചില ഇംഗ്ലീഷ്, ഹിന്ദി, സംസ്കൃതം ചേർക്കണം. അന്നത്തെ ചില വാർത്തകൾ അനുഭവങ്ങൾ ചേർക്കണം. അദ്ധ്യാപകൻ അറിവുള്ളവനും കാലത്തിനനുസരിച്ച് ലോകത്തെ ശ്രദ്ധിക്കുന്നവനുമാണെന്ന് വിദ്യാർത്ഥികളറിയണം. ഇടയ്ക്കൊന്നു ചിരിക്കാനവസരം നൽകണം. ആ സമയത്ത് അദ്ധ്യാപകന് ചിരിക്കാനവകാശമില്ലെന്നും അറിയണം. അത്രക്കത്യാവശ്യമെങ്കിൽ ഒരു മന്ദസ്മിതം മാത്രം. ക്ലാസിനൊരാരംഭം, മധ്യം, അവസാനം, കൂടാതെ നന്ദിപ്രകാശനം, നല്ല കുറച്ചു വരികൾ, ശ്രദ്ധയോടെ പ്രയോഗിക്കാനറിയാമെങ്കിൽ ചില പ്രായോഗിക അഭിപ്രായ സമർപ്പണം ഇതെല്ലാം ചേരുമ്പോളാണ് ക്ലാസ് വിഭവസമൃദ്ധമായ സദ്യപോലെയാകുന്നത്. നിങ്ങളെ പഠിപ്പിക്കാനാണ് ഞാൻ വന്നത് എന്ന മുഖഭാവമേയുണ്ടാകരുത്. എനിക്കറിയാവുന്നത് നിങ്ങളുമായി പങ്കിടാനാണ് വന്നത് ഞാനിവിടെ

ഏതാനും മണിക്കൂറുകളേയുള്ളൂ. നിങ്ങൾ ദിവസങ്ങളോളം ഇവിടെയുള്ളവരാണെന്ന് ഓർമ്മിപ്പിക്കണം. ഞാൻ നിങ്ങളെമാത്രം കാണുന്നു. നിങ്ങൾ പലപല അദ്ധ്യാപകരേയും കാണുന്നു എന്ന ചിന്തകളും കൊടുക്കണം.

ചില റിഫ്രഷർ കോഴ്സുകൾക്കും ഓറിയന്റേഷൻ കോഴ്സുകൾക്കും പങ്കെടുക്കുന്ന കോളേജ് അദ്ധ്യാപകർക്ക് ക്ലാസെടുക്കാനുള്ള ഭാഗ്യം പല യൂണിവേഴ്സിറ്റികളിലും കോളേജുകളിലും ലഭിക്കുമ്പോളെല്ലാം എനിക്ക് ദുഃഖം തോന്നാറുണ്ട്. അദ്ധ്യാപകരിൽ ധാരാളം പേർക്ക് നാൽപതോ അമ്പതോ ശ്രോതാക്കളുള്ള (അതും അവരുടെ സഹപ്രവർത്തരായ അദ്ധ്യാപകർ) സദസ്സിൽ വ്യക്തമായി സ്വാഗതം പറയാനോ നന്ദി പ്രകാശിപ്പിക്കാനോപോലും സാധിക്കാറില്ല. നൂറു ക്ലാസുകളിൽ പങ്കെടുത്തതിൽ മൂന്നോ നാലോ ക്ലാസിൽ മാത്രമാണ് ചില അദ്ധ്യാപകർ അദ്ധ്യാപകന്റെ ഗാംഭീരത്തോടെ സ്വാഗതവും നന്ദിപ്രകാശനവും നടത്തിയിട്ടുള്ളത്. സഭാകമ്പമില്ലാത്തവരായിരിക്കണം അദ്ധ്യാപകർ എന്നു പറയേണ്ടതില്ലല്ലോ. അവർക്കതുണ്ടാകരുത്. പറയാനുള്ളത് പഠിപ്പിച്ചിട്ടേ വരാവൂ. അവതരിപ്പിക്കേണ്ട ക്രമവും വേണം. അവതരിപ്പിച്ചത് വിലയിരുത്തണം. നിരന്തരം ഉയരണം, വളരണം. ഇതെല്ലാമാണ് ഞാൻ ശ്രീശങ്കരാ ബി.എഡ്. കോളേജിലും, മാഹിയിലെ ശ്രീനാരായണ കോളേജിലും വിവരിച്ചത്.

ഭാരതത്തിലെ മുൻ പ്രസിഡന്റ് ഡോ. എസ്. രാധാകൃഷ്ണൻ പറയാറുണ്ടത്രെ "ഒരു മണിക്കൂർ ക്ലാസെടുക്കാൻ മൂന്നുമണിക്കൂർ പ്രിപ്പറേഷൻ വേണം. അദ്ദേഹത്തെപോലുള്ള ഒരു പണ്ഡിതന് ഇതാവശ്യമാണെങ്കിൽ നമ്മളെപ്പോലുള്ള സാധാരണക്കാർക്കിതാവശ്യമല്ലേ?" എന്ന്. എല്ലാ ബി.എഡ്. കോളേജിലും ഇതറിയിക്കാറുണ്ട്.

തിരുവനന്തപുരത്തൊരു ബി.എഡ് കോളേജിലേക്കുപോയിരുന്നു. നല്ല വിദ്യാർത്ഥികളും തരക്കേടില്ലാത്ത സൗകര്യങ്ങളും ! തിരുവല്ലത്തിനുടത്തുള്ള ഈ കോളേജിൽ പഠിപ്പിക്കുന്ന അദ്ധ്യാപകരും അദ്ധ്യാപികമാരും കാര്യങ്ങൾ നോക്കുന്ന മാനേജ്മെന്റ് പ്രതിനിധികളുമെല്ലാം ആ സ്ഥാപനത്തിലെന്താണു ചെയ്യേണ്ടതെന്നതിനെക്കുറിച്ചുപോലും വ്യക്തമായ ധാരണയില്ലാത്തവരാണെന്നു തോന്നി. നിരന്തരം ഉണ്ടാകുന്ന ചെറിയ പ്രശ്നങ്ങളെക്കുറിച്ച് അവർ പറയുന്നത് വലിയൊരു സംഭവമായാണ്. വേദനയാണ് ഞങ്ങൾ അഭിമുഖീകരിക്കുന്നതെന്ന രീതിയിലാണവരുടെ പ്രതികരണമെല്ലാം. സർക്കാർ അനുമതി ലഭിച്ചിട്ടുള്ള ബി.എഡ് കോളേജിലെ അദ്ധ്യാപകരുടെ പെരുമാറ്റം കണ്ടപ്പോൾ തോന്നിയത്; അവിടെ വരുന്ന അതിഥികളിൽ നിന്നും വ്യക്തി

കളിൽ നിന്നും പ്രശ്നപരിഹാരമാർഗം ലഭിക്കുമെന്നുദ്ദേശിച്ചിട്ടായിരിക്കാം ഇതെല്ലാം അവരോട് പറയുന്നതെന്നാണ്. ക്ലാസിലെ ഒന്നര മണിക്കൂറും അതിനു മുമ്പും പിമ്പും പതിനഞ്ചു മിനിറ്റും അവിടെ ചെലവഴിക്കുന്ന ക്ഷണിക്കപ്പെട്ട പ്രഭാഷകർ കോളേജിന്റെ ചെറിയ ചെറിയ പ്രശ്നങ്ങൾക്ക് പരിഹാരം നിർദ്ദേശിക്കാൻ സാധിക്കുമെന്ന് വിചാരിക്കുന്നതിനുപകരം അവരെല്ലാവരും ചേർന്ന് പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടുപിടിച്ച് മുമ്പോട്ടു പോകുകയാണുവേണ്ടതെന്ന് പറഞ്ഞിട്ടാണ് ക്ലാസ് കഴിഞ്ഞ് ഞങ്ങളിറങ്ങിയത്.

A അതിന്റെയടുത്ത് ക്രൈസ്തവ മാനേജ്മെന്റിന്റെ ഒരു ബി.എഡ്. കോളേജുണ്ട്. അവിടേയും ക്ലാസെടുക്കാനായി പോകുകയുണ്ടായി. തളർന്ന കുറേ അദ്ധ്യാപകർ, ഏകദേശം അത്രതന്നെ തളർന്ന വിദ്യാർത്ഥികളും. പലരും ക്രൈസ്തവ പുരോഹിതന്മാരാകാനുംകൂടി പഠിക്കുന്നവരാണ്. കന്യാസ്ത്രീകളുമുണ്ട്. അവരെന്നെ ഒരു രക്ഷകനോടെന്നപോലെ പെരുമാറുന്നതായിട്ടാണെനിക്കു തോന്നിയത്. അദ്ധ്യാപകരാകേണ്ടവരെങ്ങിനെയിരിക്കണമെന്നൊന്നും അദ്ധ്യാപകരാകാൻ പോകുന്നവർക്കും ആക്കാൻ പോകുന്നവർക്കും അറിഞ്ഞുകൂടെന്നെനിക്കു തോന്നി. അതിലെ ഒരച്ചൻവിദ്യാർത്ഥിയോട് ഞാൻ ചോദിച്ചു. "നിങ്ങൾക്ക് എല്ലാത്തിനും എളുപ്പമല്ലേ. നിങ്ങൾക്ക് ളോഹയുമിട്ട് അല്ലെങ്കിൽ കന്യാസ്ത്രീയുടെ വേഷത്തിൽ സെക്രട്ടേറിയറ്റിൽ പോയി കാര്യം നടത്താൻ ഏതാനും മണിക്കൂറുകൾ പോരെ? അതല്ലെ ന്യൂനപക്ഷാവകാശം? പിന്നെ ളോഹയുണ്ടെങ്കിൽ പരിശുദ്ധിയുമായല്ലോ? എന്തെങ്കിലും പ്രശ്നങ്ങൾ വന്നാൽ ബിഷപ്പോ, മെത്രാനോ വലിയഅച്ചനോ ഒന്നു വിളിച്ചു പറഞ്ഞാൽ കാര്യം നന്നായി പോകില്ലേ? ഞങ്ങളുടെ പണിക്കരും വെള്ളാപ്പള്ളിയും പോലെയൊന്നുമല്ലല്ലോ? ഞാനിത്രയും പറഞ്ഞപ്പോൾ അച്ചൻസ്റ്റുഡന്റ് പറഞ്ഞു. ളോഹയിട്ട് സെക്രട്ടേറിയറ്റിലേക്ക് പോകരുതെന്ന് ഞങ്ങൾക്ക് നിർദ്ദേശമുണ്ട്. അവിടെയുള്ളവർക്ക് ളോഹ കണ്ടാൽ ഹാലിളകും! അഞ്ചുദിവസംകൊണ്ട് ശരിയാകുന്നത് ളോഹയിട്ടുപോയാൽ അഞ്ചുമാസമെടുക്കും. അതുകൊണ്ടാണ് ഞങ്ങൾ പലരും ഇവിടേക്കും (ക്ലാസിലേക്കും) ളോഹയിടാതെ വരുന്നത്....! ഇത്രയും കേട്ടപ്പോൾ മറ്റൊരു തരത്തിലെനിക്കൊരാശ്വാസം തോന്നി. ഭരണകർത്താക്കളുടെ മക്കൾ പഠിക്കുന്ന തിരുവനന്തപുരത്തെ പ്രസിദ്ധമായ സ്കൂളിന്റെ കീഴിലുള്ള ഈ ബി.എഡ്. കോളേജും അതിന്റെയടുത്തുള്ള മറ്റൊരു ഹിന്ദുമാനേജ്മെന്റിന്റെ കീഴിലുള്ള ബി.എഡ്. കോളേജും തമ്മിൽ രാഷ്ട്രീയക്കാർക്ക് വലിയ വ്യത്യാസമില്ല. മെഡിക്കൽ കോളേജുകൾ ജീവനുള്ളതിൽ നിന്ന് ജീവനില്ലാത്തതിലേക്ക്

നയിക്കാനല്ലാത്തതുപോലെ ബി.എഡ്. കോളേജുകൾ ജ്ഞാനമില്ലാത്ത അവസ്ഥയിൽ നിന്ന് ജ്ഞാനമുണ്ടാക്കാൻ പറ്റാത്ത അവസ്ഥയിലേക്ക് പോകുന്നതുപോലെയും തോന്നി.

മൂവാറ്റുപുഴക്കടുത്തുള്ള മറ്റൊരു ബി.എഡ്. കോളേജിലേക്കുപോയി. സ്കൂൾ വിദ്യാർത്ഥികൾക്കും അദ്ധ്യാപകരാകാൻ പോകുന്ന വിദ്യാർത്ഥിനികൾക്കും ക്ലാസെടുത്തു. എന്റെ ക്ലാസു കഴിഞ്ഞ ഉടനെ ബി.എഡ് വിദ്യാർത്ഥിനികൾ പറഞ്ഞു. "ഇനി ഞങ്ങൾക്കുള്ള ക്ലാസാണു സാർ". "എനിക്കൊരു ക്ലാസേയുണ്ടായിരുന്നുള്ളൂ ഇവിടെ. അതു കഴിഞ്ഞു" എന്നു ഞാനറിയിച്ചു. ഇങ്ങിനെയൊരു ക്ലാസ് ഞങ്ങൾക്ക് വേറെ കിട്ടിയിട്ടില്ലാത്തതിനാൽ ഞങ്ങൾക്ക് പ്രത്യേകം ക്ലാസെടുത്തേ മതിയാകൂ എന്നവർ ശഠിച്ചു. അദ്ധ്യാപകർക്ക് അനുഭവ സമ്പത്തുണ്ടാക്കാൻ അത്യാവശ്യമുണ്ടായിരിക്കേണ്ടതായ കടുംപിടുത്തം കണ്ടതിവിടെ മാത്രമാണ്. പലതരത്തിലുള്ള വിദ്യാർത്ഥികളെ, അദ്ധ്യാപകർ, പഠിപ്പിക്കേണ്ടതെങ്ങിനെയാണെന്ന് പദാനുപദം വിവരണം നൽകി. സുദീർഘനേരം ചോദ്യോത്തരങ്ങളും മറ്റൊരു കോളേജിലുമില്ലാത്തതിവിടെയുണ്ടായിരുന്നു. അവിടത്തെ അനുഭവം തന്നെ ഒരു വിസിഡിയാക്കി ഇൻസ്റ്റിറ്റ്യൂട്ട് ഇറക്കിയിട്ടുണ്ട്. ഞാൻ അവിടെ നിന്നിറങ്ങിയപ്പോൾ ചിന്തിച്ചു, ഇവിടത്തെ ഒരു ബി.എഡ്. സ്റ്റുഡന്റ് എവിടെ ക്ലാസെടുത്താലും ആ വിദ്യാഭ്യാസ സ്ഥാപനം അപ്പോയിന്റുമെന്റ് കൊടുക്കുന്ന ദിവസം മുതൽ അവിടത്തെ മാനേജ്മെന്റിന് ഡിസപ്പോയിന്റ്മെന്റുണ്ടാകില്ല, എന്ന്.

**എം ബി എ ക്കാർക്കുള്ള ക്ലാസുകൾ**

തിരുവനന്തപുരത്തെ ഒരു പ്രൈവറ്റ് സ്ഥാപനത്തിൽ എം.ബി.എ വിദ്യാർത്ഥികൾക്ക് ക്ലാസെടുക്കാനായിട്ടൊരുയോഗമുണ്ടായി. അവിടത്തെ വിദ്യാർത്ഥികളുടെ ഇരുപ്പും മുഖഭാവവും ഒരു പ്രത്യേക സന്ദേശം തരുന്നതായിട്ടാണെനിക്കനുഭവപ്പെട്ടത്; ഇവിടെ നിന്ന് ഡിഗ്രി കഴിഞ്ഞ്, സർട്ടിഫിക്കറ്റുമായി അടുത്ത വണ്ടി കയറി ഏതെങ്കിലും ഒരു കമ്പനിയിൽ മാനേജരായി ജോലി ചെയ്യണം. അതിനൊരു പേപ്പർ കഷണമെന്ന സർട്ടിഫിക്കറ്റ് വേണം. മുഖഭാവത്തിലോ, വ്യക്തിത്വത്തിലോ, പഠിക്കുന്നതിലോ, പെരുമാറ്റത്തിലോ ഉണ്ടാകേണ്ടതായ മഹത്വം ഇല്ലാത്ത വിദ്യാർത്ഥികളേയും അതൊന്നുമുണ്ടാക്കാൻ സാധിക്കാത്ത അദ്ധ്യാപകരുടെയും നിര ഞാനവിടെ കണ്ടു.

ഓരോ എം.ബി.എക്കാരനും അവനെ പഠിപ്പിക്കുന്ന അദ്ധ്യാപകരും ധരിച്ചിരിക്കുന്നത്; നല്ല തണപ്പുള്ള ഇംഗ്ലണ്ടിൽ മുക്കിൽ നിന്ന് ജലാം

ശമുള്ള വായു പുറത്തുവരുമ്പോൾ അത് മീശയിൽ ഘനീഭവിച്ച് ഐസ് ആയി മാറുമ്പോൾ തുടച്ചുമാറ്റാൻ കർച്ചീഫും കൊണ്ടു നടക്കുന്നതിനു പകരം കഴുത്തിൽ കെട്ടിത്തൂക്കി, പിന്നീട് മാറ്റം വരുത്തി അതുതന്നെ ടൈയ്യാക്കി മാറ്റിയത്, കെട്ടിയാൽ എംബിഎ ക്കാരനാകുമെന്നാണ്. ചൂടുള്ള തിരുവനന്തപുരത്ത് വേനൽക്കാലത്തും കഴുത്തിൽ ഈ ടൈ കെട്ടിനടന്നാൽ എംബിഎക്കാരനും, അവരെ പഠിപ്പിക്കാൻ യോഗ്യത യുള്ളവരുമാവാൻ അതുമതിയെന്ന് ധരിച്ചിരിക്കുന്നതായി തോന്നിപ്പോയി.

എംബിഎ കാർക്ക് ക്ലാസെടുക്കുന്ന വേളയിൽ വിദ്യാർത്ഥികളോടും അദ്ധ്യാപകരോടും പറയാറുണ്ട്. Man എന്ന ഇംഗ്ലീഷ് പദത്തിൽ നിന്നാണ് Manage, Manager, Management, Managing എന്നീ വാക്കു കളുണ്ടായത്. ആ man എന്ന പദമുണ്ടായത് മനഃ എന്ന സംസ്കൃത പദത്തിൽ നിന്നാണ്. അതുകൊണ്ട് എംബിഎക്കാർക്ക് ബിസിനസ് അഡ്മിനിസ്ട്രേഷൻ ചെയ്യണമെങ്കിൽ വളരേണ്ടത് മാനസീകമായിട്ടു കൂടിയാണ് എന്ന്. Intellectul growth, spiritual growth... എന്നിവയോ ടൊപ്പം mental growth കൂടി വേണം. ആ വളർച്ചയ്ക്ക് അദ്ധ്യാപക രുടെ വാക്കുകൾ, പെരുമാറ്റം, രൂപം, ഭാവം, പക്വത, കാര്യങ്ങൾ കൈകാര്യം ചെയ്യുന്ന രീതി, വിവരിക്കാനുള്ള കഴിവ്, ഇതെല്ലാം ആസ്പദമാക്കിയാണിരിക്കുന്നത്. അതുകൊണ്ട് അദ്ധ്യാപകർ എംബി എയുടെ പത്ത് പതിനെട്ടു പരീക്ഷാ പേപ്പർ പഠിപ്പിക്കാനായി സിലബ സ്സിന്റെയടിസ്ഥാനത്തിൽ മാത്രം പഠിച്ചാൽ പോരാ. സിലബസിലില്ലാ ത്തത് അവർ അവരിലൂടെ പഠിപ്പിക്കണം. ഹൃദയസ്പർശിയായ മനു ഷ്യത്വം, സ്നേഹം, ദയ, ബഹുമാനം, ആദരവ്, പക്വത, പ്രസന്നവദ നം, തത്വചിന്താപരമായ വീക്ഷണം, ജീവിത മൂല്യങ്ങൾ..... ഇതെല്ലാ മാണ് ജീവിതത്തെ ചൈതന്യവത്താക്കുന്നത്..... കോയമ്പത്തൂരിലെ പല സാധാരണ കോളേജുകളിലും എംബിഎയുണ്ട്. ഇപ്പോൾ കേരള ത്തിലും അപ്രകാരമുള്ള കോഴ്സുകൾ ധാരാളമുണ്ട്. ബിസിനസ് എന്ന കർമ്മത്തിലെ മനുഷ്യബന്ധങ്ങൾ അറിയിച്ചുകൊണ്ടുവേണം വിദ്യാർത്ഥികളെ പഠിപ്പിക്കാനെന്നു പറയുമ്പോൾ ചില അദ്ധ്യാപകർ ആ സന്ദേശം പൂർണമായി ഉൾക്കൊള്ളുന്നതായി അനുഭവപ്പെടാറുണ്ട്.

കോലഞ്ചേരിക്കടുത്ത് ശ്രീനാരായണ എഞ്ചിനീയറിംഗ് കോളേ ജിൽ എം.ബി.എ ക്കാർക്ക് വേദിക് മാനേജ്മെന്റിന്റെ ക്ലാസുണ്ടായിരു ന്നു. അവിടെ വിദ്യാർത്ഥികളെപ്പോലെ തന്നെ പ്രഗത്ഭരായ അദ്ധ്യാപ കരും ക്ലാസിൽ ശ്രദ്ധയോടെയിരുന്നു. അവിടത്തെ ക്ലാസുകൾക്കായി ബന്ധപ്പെട്ടത് ശിവഗിരി ആശ്രമത്തിലെ ബ്രഹ്മചാരിണിയായിരുന്നു.

എന്തിനേയും മാനേജ്ചെയ്യാൻ പഠിപ്പിക്കേണ്ട അദ്ധ്യാപകർക്കും ഹെഡ് ഓഫ് ദി ഡിവിഷനും സഹപ്രവർത്തകർക്കും, അതിസമർത്ഥരായ വിദ്യാർത്ഥികളെ പഠിപ്പിക്കാനുള്ള യോഗ്യതയവരുടെ പെരുമാറ്റത്തിലുണ്ടായിരുന്നു. ഞാനവർക്കൊരു സർട്ടിഫിക്കറ്റ് നൽകിയതല്ല. അതിനുള്ള യോഗ്യതയൊന്നുമെനിക്കില്ലെന്നറിയാം. മാത്രമല്ല ഏകദേശം രണ്ടു മണിക്കൂർ കൊണ്ട് അവരെയെല്ലാം മനസ്സിലാക്കാനും വിലയിരുത്താനും എനിക്കു സാധിക്കുകയില്ലെന്നുമറിയാം. പക്ഷേ അസാധാരണ രൂപഭംഗിയും അത്യാധുനിക സൗകര്യവുമുള്ള ആ സ്ഥാപനത്തിൽ പ്രവർത്തിക്കുന്നവരായ പരിചയപ്പെട്ട അദ്ധ്യാപകരെല്ലാം വളരെ നന്മനിറഞ്ഞ മനസ്സിന്റെ ഉടമകളായിരുന്നു. ഏതറിവിനേയും വിമർശനബുദ്ധ്യാ സ്വീകരിക്കുവാനും അതിനു സ്വയം തയ്യാറാകാനും വിദ്യാർത്ഥികളെ തയ്യാറാക്കാനും സാധിക്കുന്ന മനോഭാവത്തിന്റെ പ്രകടമായഭാവം അവിടെ കണ്ടു. അവർക്കെല്ലാം അനുയോഗ്യനായ ഒരു എച് ഒ ഡിയുമുണ്ടായിരുന്നു.

കൊല്ലത്തെ പുരാതനമായ ഒരു വനിതാ കോളേജിൽ രണ്ടുമൂന്നു പ്രാവശ്യം ക്ലാസെടുക്കാനുള്ള ഭാഗ്യമുണ്ടായിട്ടുണ്ട്. കോളേജിലെ പരിപാടിയിലാണ് ഇടക്കിടക്ക് പഠിപ്പിക്കാൻ പോകാറുള്ളത്. അവിടത്തെ ധാരാളം അദ്ധ്യാപകർ പരിചയമുള്ളവരായിട്ടുണ്ട്. അൽപംപോലും പരിചയമില്ലാത്തവരായിട്ടുള്ളവരുമുണ്ട്. എന്റെ ക്ലാസ് അവിടെ നടത്തുന്നതിൽ ഒരു താല്പര്യവുമില്ലാത്തവരായിട്ടുള്ളവരുമുണ്ട്. അവിടത്തെ പ്രധാനാദ്ധ്യാപകൻ എന്നോട് പറയുകയുണ്ടായി, "ക്ലാസ് തുടങ്ങാൻ കുറച്ചുകൂടി വൈകുമെന്നാ തോന്നുന്നത്. ആകുമ്പോൾ അവരാരെങ്കിലും വന്നു വിളിക്കും. അത്രയും സമയം ഇവിടെയിരിക്കാം" എന്ന് മക്കൾക്ക് അഡ്മിഷനു വന്ന രക്ഷകർത്താവിനോടെന്ന മുഖഭാവത്തിൽ സംസാരിച്ചപ്പോൾ ഇറങ്ങിപ്പോകണമെന്നു തോന്നി. ഈ ക്ലാസ് സംഘടിപ്പിച്ച ഒരദ്ധ്യാപകൻ പറയുകയുണ്ടായി; ഇവരിൽ നിന്ന് അത്രയൊക്കെ പ്രതീക്ഷിച്ചാൽ മതിയെന്ന്. ക്ലാസിലേക്ക് കയറും മുമ്പ് രണ്ട് മൂന്ന് അദ്ധ്യാപികമാർ വന്നുപറഞ്ഞു. "ഞങ്ങളുടെ തെറ്റല്ലസാർ ഇതിനു മുമ്പ് ക്ലാസെടുത്തയാൾ കാടുകയറി സംസാരിച്ചു. അതുകൊണ്ട് സാറിന്റെ സമയം കുറഞ്ഞുപോയി. വിദ്യാർത്ഥികളെ ഇപ്പോ ചായക്ക് വിട്ടതേയുള്ളൂ..... സാർ ഈ പഴംപൊരിയങ്ങോട്ടു കഴിച്ചേ... പത്തു മിനിറ്റിനകം ക്ലാസു ശരിയാകും... ഒരു കാരണവശാലും 3.20 നപ്പുറം പ്രസംഗം പോവരുത്. വണ്ടിയിൽ പോകാനുള്ളതാ പിള്ളേർക്ക്..... ! ക്ലാസിനിടക്ക് ചിലർ അകത്തേക്കും പുറത്തേക്കും പോകുന്നുണ്ടായിരുന്നു... ഞാൻ അരമണിക്കൂർ പറയാനുള്ള ചെറിയ കാര്യങ്ങൾ പറഞ്ഞ് നേര

ത്തേതന്നെ ക്ലാസവസാനിപ്പിച്ചു... പുറത്തിറങ്ങിയപ്പോൾ ഹെഡ് ഓഫ് ദി ഡിവിഷൻ പറഞ്ഞു നേരത്തേ നിർത്തിയതു നന്നായി. അമ്മമാരു രാവിലെ മുതൽക്കു ബോറഡിച്ചിരിക്വാ.... ഞാൻ ചോദിച്ചു "പിന്നെന്തിനാ എന്റെ ക്ലാസ് വച്ചത്....?" "ഒന്നു രണ്ട് ഡോക്ടറേറ്റുള്ളവരുടെ പേരുവച്ചില്ലെങ്കിൽ ഈ സെമിനാറിന് ഗ്രാന്റ് കിട്ടില്ല സാർ...." അവർ പറഞ്ഞു. ഞങ്ങൾ ദുഃഖത്തോടെ കൊല്ലം എസ്.എൻ. വിമൻസ് കോളേജിൽ നിന്ന് മടങ്ങി.

**കന്യാസ്ത്രീകളുടെ പ്രതികരണം**

തൃശ്ശൂർ വിമല കോളേജിലെ ക്ലാസ് അനുഭവ സമൃദ്ധമായിരുന്നു. അവിടത്തെ മദർസുപ്പീരിയർക്കോ പ്രധാനദ്ധ്യാപികക്കോ ഈ ക്ലാസിനോട് ഒരു താല്പര്യവുമില്ലായിരുന്നു. അതവരുടെ മുഖത്ത് വ്യക്തമായി പ്രതിഫലിച്ചിരുന്നു. അവിടത്തെ റിട്ടയറായ ഒരു ടീച്ചറുടെ നിർബന്ധപ്രകാരമായിരുന്നു ക്ലാസ് സംഘടിപ്പിച്ചത്. എന്റെ ക്ലാസ്, കൃത്യം 2.30 ന് തുടങ്ങിയ ഉടനെ മദർ സുപ്പീരിയർ വന്ന് സ്വാഗതം ചെയ്യുന്നതോടൊപ്പം പ്രഖ്യാപിച്ചു. ഈ ക്ലാസ് 3.20 വരെമാത്രമേ ഉണ്ടാകുകയുള്ളൂ. ഇന്നയാളാണ് ക്ലാസെടുക്കുന്നത് (എന്നെ പരിചയപ്പെടുത്തി). ഞാൻ സ്റ്റേജിൽ കയറിയപ്പോഴാണ് സന്തോഷമൊന്നുമില്ലാത്ത ശബ്ദത്തിൽ മദർ സ്വാഗതവും നിർദ്ദേശവും പറഞ്ഞത്. അതേതരം ഇംഗ്ലീഷിൽ എന്നോടും പറഞ്ഞു; ഒരു കാരണവശാലും ക്ലാസ് 3.20 നപ്പുറം പോകരുതെന്ന്.

ഞാൻ ക്ലാസ് തുടങ്ങിയപ്പോൾതന്നെ മദറിന് വാക്കുകൊടുത്തു. കൃത്യസമയത്തുതന്നെ ക്ലാസ് നിർത്തിക്കോളാമെന്ന്. വീണ്ടും ഞാൻ പറഞ്ഞു മറ്റേതെങ്കിലും കോളേജിലായിരുന്നു ഞാനിപ്രകാരം പറയുന്നതെങ്കിൽ ഒരുപക്ഷേ പ്രഭാഷണമവസാനിപ്പിക്കാൻ രണ്ടോ മൂന്നോ മിനിറ്റ് അപ്പുറത്തേക്കോ ഇപ്പുറത്തേക്കോ പോകുമായിരുന്നു. തൃശൂർ വിമലാ കോളേജിൽ അതൊരിക്കലും സംഭവിക്കില്ല. സമയം തെറ്റില്ല, കാരണം എന്റെ നേരെമുമ്പിൽ ആഡിറ്റോറിയത്തിന്റെ എതിർ ചമുരിൽ രണ്ടരയടി വ്യാസമുള്ള ക്ലോക്ക് പ്രഭാഷകനെ നോക്കി സമയമറിയിക്കുന്നുണ്ട്. ക്ലാസിൽ ധാരാളം അദ്ധ്യാപികമാരും നാലഞ്ചു കന്യാസ്ത്രീ അദ്ധ്യാപികമാരും ധാരാളം വിദ്യാർത്ഥിനികളും ഇരിക്കുന്നുണ്ടായിരുന്നു. ക്ലാസ് കൃത്യം 3.19 ന് നിർത്തിയിട്ടു ഞാൻ പറഞ്ഞു "എന്റെ ക്ലാസ് കഴിഞ്ഞു. മദർ നിർദ്ദേശിച്ചതുപോലെ, ഇനി വോട്ട് ഓഫ് താങ്ക്സ് നൽകണമെങ്കിൽ ഒരു മിനിറ്റ് അവർക്ക് പ്രയോജനപ്പെടുത്താം. ജീവിതത്തിൽ പെൺകുട്ടികൾ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ അടിവരയിട്ടു പറഞ്ഞുകൊണ്ടായി

രുന്നു ഞാൻ ക്ലാസവസാനിപ്പിച്ചത്. മറ്റു വിഷയങ്ങളൊന്നും പറഞ്ഞില്ല. ജീവിത മൂല്യങ്ങൾ എങ്ങിനെ പെൺകുട്ടികൾ അവരുടെ ജീവിതത്തിൽ പ്രയോജനപ്പെടുത്തണം എന്നായിരുന്നു വിഷയവും. മദർ എവിടെനിന്നോ ഓടി വന്ന് സ്റ്റേജിലേക്ക് കിതച്ചുകൊണ്ട് കയറി വന്നു പറഞ്ഞു. "ദിസ് ക്ലാസ് വിൽ ഗോ അപ്ടു മിനിമം 3.45. ബസ്സ് വിൽ ബി ഗോയിങ്ങ് ആഫ്ടർ ദാറ്റ്! " ഞാൻ കുറച്ചു പോയിന്റുകൾ കൂടി പറഞ്ഞ് ക്ലാസ് നിർത്തി.

വെറുപ്പോടെയും മനസ്സില്ലാ മനസ്സോടെയും ക്ലാസ് സ്വീകരിച്ചവർ ഞാൻ പുറത്തിറങ്ങിയപ്പോൾ അസാധാരണമായി മാറിയിരുന്നു. സ്വാഗതം പറയുമ്പോൾ ബൊക്കെയൊന്നും തരാത്തതിൽ ദുഃഖമുണ്ടെന്നു പറഞ്ഞു. പിന്നീട് ഒരു പതിനഞ്ചു മിനിറ്റ് സമയം അവർ വാചാലമായി നിയന്ത്രണം വിട്ടമാതിരി ക്ഷമാപണം ചെയ്യുന്നുണ്ടായിരുന്നു.

🪔 പാലക്കാട് പ്രസിദ്ധമായ ഒരു ഗേൾസ് ഹൈസ്കൂളിലെ ക്രൈസ്തവ മാനേജ്മെന്റിന് എന്റെ ക്ലാസിൽ ഒരു താല്പര്യവുമില്ലായിരുന്നു. ഇൻസ്റ്റിറ്റ്യൂട്ടിന്റെ പാലക്കാട് ജില്ലാചെയർമാനായ ശ്രീ ഹരിദാസ് സാറിനോട് പറ്റില്ലെന്നു പറയാനും അവർക്ക് ബുദ്ധിമുട്ടുള്ളതിനാൽ മാത്രമാണവർ ഈ ക്ലാസിനു സമ്മതിച്ചത്. എന്നാൽ ക്ലാസ് നല്ല രീതിയിൽ നടന്നു. അദ്ധ്യാപകർക്കും, വിദ്യാർത്ഥിനികൾക്കും പഠിക്കേണ്ടതും, പഠിപ്പിക്കേണ്ടതും, ജീവിതത്തിൽ പകർത്തേണ്ടതുമായ കാര്യങ്ങൾ പല ആവർത്തി പറഞ്ഞുറപ്പിച്ചിട്ടാണ് ഞാൻ ക്ലാസവസാനിപ്പിച്ചത്. ഇവിടത്തെ പ്രധാനദ്ധ്യാപികക്ക് എന്റെ ക്ലാസിൽ കാര്യമായ വിശ്വാസമില്ലായെന്നറിഞ്ഞിട്ടും, ഞാൻ ക്ലാസെടുത്തത് ഏതോ ഒരു നിയോഗം മറികടക്കാൻ സാധിക്കാത്തതുകൊണ്ടാണെന്നും തോന്നുന്നുവെന്ന് സദസിൽ ഞാൻതന്നെ തുറന്നുപറഞ്ഞവസാനിപ്പിച്ചു....

സാവധാനത്തിൽ സ്റ്റേജിൽ നിന്നിറങ്ങിവന്ന എന്നെ തൊഴുകയ്യോടെ സ്വീകരിച്ചിരുത്തി നന്ദിപ്രകാശനം കഴിഞ്ഞ്, പ്രിൻസിപ്പാളും കന്യാസ്ത്രീകളായ മൂന്നദ്ധ്യാപികമാരും നേരെ അവരുടെ മുറിയിലേക്ക് എന്നെ കൊണ്ടുപോയി. അകത്തുനിന്ന് കതക് ബോൾട്ടിട്ട് പറഞ്ഞു. "ഞങ്ങൾക്കത്യാവശ്യമായി ഒരുകാര്യമറിയണം. ഇവിടത്തെ പെൺകുട്ടികളിൽ കുറേയധികം പേർക്ക് അവരുടെ അമ്മയെ ഇഷ്ടമല്ല. അവർ പറയുന്നു അമ്മയെ വെറുപ്പാണെന്ന്. അവരുടെ ഡയറിയിൽ അമ്മയുടെ സിഗ്നേച്ചർ വാങ്ങില്ല, ഇവിടത്തെ മാർക്കും റിസൾട്ടും ഒന്നും അമ്മയെ അറിയിക്കില്ല. ഇങ്ങനെയൊരവസ്ഥ എങ്ങിനെയുണ്ടായി. പെൺകുട്ടികൾക്ക് അമ്മമാരല്ലെ എല്ലാം പറഞ്ഞുകൊടുക്കുക. ആ അമ്മയോട് വെറുപ്പാണെങ്കിൽ എങ്ങനാ പരിഹരിക്കുക..... ഇന്നു സാർ

നൽകിയ വിവരണം എല്ലാവർക്കും പ്രയോജനപ്പെട്ടു. എപ്പോഴെല്ലാം പാലക്കാട്ടു വന്നാലും ഇവിടെ ക്ലാസെടുക്കണം....". ഞാൻ കാര്യങ്ങൾ വിവരിച്ചുകൊടുത്ത് മുറിയിലെ കതകിന്റെ ബോൾട്ട് തുറന്ന് പുറത്തു വന്ന് യാത്ര പറയുമ്പോൾ കുറെ വിദ്യാർത്ഥിനികൾ കൈവീശി യാത്ര യാക്കാനുണ്ടായിരുന്നു... അവിടത്തെ അദ്ധ്യാപികമാർ അവരുടെ കുട്ടി കളുടെ മാനസീകാവസ്ഥയിലും കുടുംബബന്ധത്തിൽ വിള്ളലുണ്ടാ കുന്ന കാഴ്ചയും കണ്ട് വേദനിക്കുന്നതിന്റെ പ്രതിഫലനമായിരുന്നു, ക്ലാസ് കഴിഞ്ഞപ്പോൾ കണ്ടതും കണ്ടതും !

അദ്ധ്യാപകരും അദ്ധ്യാപികമാരും സിലബസ്സും പുസ്തകവും, റാങ്കും, കലാതിലകവും, കലാപ്രതിഭയുമെല്ലാം ചിന്തിച്ചും ചിന്തിപ്പി ച്ചുമിരിക്കുമ്പോൾ വിദ്യാർത്ഥിനികൾക്കും വിദ്യാർത്ഥികൾക്കും നഷ്ട പ്പെടുന്നതെന്തൊക്കെയാണെന്ന് മനസ്സിലാക്കാൻ ശ്രമിക്കുന്ന ഒരു വിഭാഗം അദ്ധ്യാപികമാരേയാണ് ഞാനവിടെ കണ്ടത്. അവർക്ക് വിദ്യാർത്ഥിനികളുടെ പോക്കിലും, ചിന്തകളിലുമുണ്ടാകുന്ന വ്യതിയാ നങ്ങൾ അളക്കാൻ സാധിക്കുന്നുണ്ട്. ഇതൊക്കെ വീട്ടുകാരുടെ പണി യാണെന്നു പറഞ്ഞു തള്ളിക്കളയാതെ അദ്ധ്യാപകരുടേയും ഉത്തര വാദിത്വമാണെന്നവർ തിരിച്ചറിയുന്നതായിട്ടനുഭവപ്പെട്ടു. ആധുനിക ശാസ്ത്ര സാങ്കേതികവിദ്യയോ പൈതൃക ശാസ്ത്രമോ ഒന്നും ഞാന വിടെ പറഞ്ഞില്ല. പകരം ജീവിതമെന്താണെന്നും ആ ജീവിതാരംഭ ത്തിൽ കാലുവഴുതിവീണാലോ സഞ്ചാരമാർഗം തെറ്റിയാലൊ സംഭ വിക്കുന്ന ഭവഷ്യത്തുക്കളുമാണ് പദാനുപദം പറഞ്ഞത്.

ഒരു ക്രിസ്ത്യൻ വിമൻസ് കോളേജിലെ പ്രിൻസിപ്പാളെന്നോടു പറഞ്ഞു "കഴിഞ്ഞയാഴ്ച കുറേ വനിതാ അഡ്വക്കേറ്റുമാരുടെ ക്ലാസു ണ്ടായിരുന്നു. കുടുംബജീവിതത്തിൽ ഭർത്താക്കന്മാരുണ്ടാക്കുന്ന പ്രശ്ന ങ്ങൾ പരിഹരിക്കാൻ വനിതാ കമ്മീഷനോ കുടുംബകോടതിയോ ഇട പെടുമ്പോൾ അതിന്നായി ഭർത്താവിന്റെ കുറ്റങ്ങൾക്ക് തെളിവുക ണ്ടെത്തി നിരത്തേണ്ടതെങ്ങിനെയെന്നായിരുന്നു അവർ ക്ലാസെ ടുത്തത്.." ഇത്രയും പറഞ്ഞ് മദർ നിർത്തിയപ്പോൾ ഞാൻ ചോദിച്ചു "മാഡത്തിന് ആ ക്ലാസിഷ്ടപ്പെട്ടോ?" അവർ മറുപടി പറയുന്നതിനു മുമ്പ് ഞാൻ രണ്ടു മൂന്നു വരികൾ കൂടി പറഞ്ഞു. "വിവാഹ ജീവിത ത്തിൽ ഭാര്യാ ഭർത്താക്കന്മാർ സന്തോഷത്തോടെ കഴിയേണ്ടവരും ഭാര്യ യുടേയും ഭർത്താവിന്റേയും കുറ്റങ്ങളുടെ ഡോക്കുമെന്റുകളുണ്ടാക്കി സാക്ഷികളെ നിരത്തി വിവാഹമോചനത്തിനും കുടുംബഛിദ്രത്തിനും കൂട്ടുനിൽക്കുന്ന ക്ലാസെടുത്തിട്ട് എന്തു നേട്ടത്തിനാണ് മാഡം അവരെ ഇങ്ങോട്ടു ക്ഷണിച്ചത്?" പ്രധാനാദ്ധ്യാപിക ഏതാനും നിമിഷം ചിന്തിച്ച്

പറഞ്ഞു. "എനിക്കൊരബദ്ധം പറ്റിയെന്ന് ഇന്നു തോന്നുന്നു. ഞാനിനി അവരെ ക്ഷണിക്കില്ല. ഇനി ക്രമീകരിച്ചിരിക്കുന്ന അവരുടെ ക്ലാസുകളെല്ലാം ക്യാൻസൽ ചെയ്യുകയാണ്." ഇത്രയും പറഞ്ഞ് അവർ ഞങ്ങളെ യാത്രയാക്കി. അതിനുമുമ്പ് ഇൻസ്റ്റിറ്റ്യൂട്ടിന്റെ പുസ്തകങ്ങളും സിഡികളുമെല്ലാം വിദ്യാർത്ഥികൾ വാങ്ങിക്കണമെന്ന് പ്രഭാഷണ വേദിയിൽ മൈക്കിലൂടെ നിർദ്ദേശിക്കുകയും ചെയ്തു.

തൃശ്ശൂർ ജില്ലയിലെ ഒരു സെന്റ് ജോസഫ് വിമൻസ് കോളേജിൽ ക്ലാസെടുക്കാൻ പോയിരുന്നു. വിഷയം ബയോടെക്നോളജിയായിരുന്നു. വിദ്യാർത്ഥിനികളിലൊരുത്തിയുടെ മുഖത്തും ഉണർവുണ്ടായിരുന്നില്ല. ഈ ഭൂമി ഇത്രയും വേഗത്തിൽ കറങ്ങിയാൽ ജനങ്ങളുടെ ഭാവിയെന്തായിത്തീരുമെന്ന തരത്തിലുള്ള ചിന്തകളുമായി പാവങ്ങളായ ബയോടെക്നോളജി വിദ്യാർത്ഥികളിരുന്നു. അവരെ കാര്യമായി പ്രചോദിപ്പിക്കാൻ ഞാൻ ശ്രമിച്ചു. വലിയ വിജയമൊന്നുമുണ്ടായില്ല. പക്ഷേ അദ്ധ്യാപകരും പ്രധാനാദ്ധ്യാപികയായ മദറും ചൈതന്യവത്തായി പെരുമാറി. യഥാർത്ഥത്തിൽ ഇസ്റ്റിറ്റ്യൂട്ടിന്റെ പുസ്തകങ്ങളും സിഡികളും ക്ലാസു നടക്കുന്ന വേദിക്കുചേർന്ന് പുറത്തു വരാന്തയിൽ വെച്ചതിനെ മദർ വിമർശിച്ചുകൊണ്ടു പറഞ്ഞു "കോളേജിന്റെ മുന്നിൽ പോർട്ടിക്കോയിൽ വച്ചിരുന്നെങ്കിൽ ഈ പുസ്തകങ്ങളെല്ലാം എല്ലാ പിള്ളാരും വാങ്ങുമായിരുന്നു. ഇപ്പോളെടുത്ത ക്ലാസിലൊന്ന് അനൗൺസ് ചെയ്യുകയും ചെയ്തിരുന്നെങ്കിൽ ഇവിടത്തെ എല്ലാ അദ്ധ്യാപകരും വിദ്യാർത്ഥികളും ഈ കഴിഞ്ഞ രണ്ടു മണിക്കൂർ സമയംകൊണ്ട് കുറേ പുസ്തകങ്ങളും സിഡികളും വാങ്ങിയേനെ. നമ്മുടെ പൈതൃകവും ധർമ്മവും എല്ലാവരും പഠിക്കേണ്ടതല്ലേ? അതുകൊണ്ടാണ് ഇവിടെ എൻഷ്യന്റ് ഇന്ത്യൻ ബയോടെക്നോളജിക്കൽ നോളഡ്ജ് എന്ന ക്ലാസു സംഘടിപ്പിച്ചത്...." ഞങ്ങളോർത്തത് ഗുരുവായൂർ ദേവസ്വത്തിന്റെ കീഴിലുള്ള കോളേജിൽ നിന്ന് ഞങ്ങളെക്കൊണ്ട് പുസ്തകവും സിഡികളും എടുപ്പിച്ചു. ആ അനുഭവങ്ങൾക്കു വിപരീതമായിരുന്നു ഇവിടെ. കന്യാസ്ത്രീകൾ അവരുടെ കോളേജിൽ വിശാലമായി വെയ്ക്കാനായി നിർദ്ദേശിച്ചത്. പൊതുവേദിയിൽ എല്ലാവർക്കും പ്രയോജനപ്പെടുത്താൻ സാധിക്കുന്നവിധത്തിലായിരുന്നില്ല പുസ്തകങ്ങൾ വച്ചത് എന്നതിനാലായിരുന്നു അവർക്ക് വിഷമം.

കോയമ്പത്തൂരിൽ, അവിനാശലിംഗം കോളേജിലുമുണ്ടായിരുന്നു ഒരു ക്ലാസ്. പകുതി മതം മാറിയ സ്ത്രീയായിരുന്നു പ്രിൻസിപ്പാൾ. ഓരോ വ്യക്തിയേയും അളന്നുതൂക്കി അവനവന്റെ സ്വന്തം സ്ഥാപന

ത്തിന് എത്ര പ്രയോജനപ്പെടുമെന്നുമാത്രം നോക്കുന്ന അമ്മച്ചിയാണവർ. നമ്മുടെ പഴയകാലത്തെ പ്രായമായ സ്ത്രീകളുടെ വേഷവിധാനം. എല്ലാ അദ്ധ്യാപികമാരേയും വരച്ചവരയിൽ നിർത്തുന്ന രാജപ്രൗഢിയുള്ള രാജമ്മാൾ. ഓരോ അദ്ധ്യാപികയും അവരുടെ മുമ്പിൽ നിൽക്കുന്നത് ഓച്ഛാനിച്ചുകൊണ്ടായിരുന്നു. എന്റെ ക്ലാസുകഴിഞ്ഞു പുറത്തുവന്നപ്പോൾ അമ്മച്ചി പറഞ്ഞു. "സി.എസ്.ഐ.ആറിൽ നിന്ന് കുറേ ഉപകരങ്ങളും സ്പെയർപാർട്ട്സും വേണം. ഗോപാലകൃഷ്ണൻ വിചാരിച്ചാൽ ഈ സ്ഥാപനത്തിന് അത് തരാൻ സാധിക്കും. ഗോപാലകൃഷ്ണനെപ്പോലെ ആത്മാർത്ഥയുള്ള ശാസ്ത്രജ്ഞന്മാരെ കണ്ടിട്ടില്ല."

ഞാൻ പറഞ്ഞു "മേഡത്തിന് പ്രായം കൂടുതലായിരുന്നിട്ടും ലോകപരിചയം വളരെ കുറവുള്ളതുകൊണ്ടാണിത്. അത് മേഡത്തിന്റെ കുറ്റമല്ല, വിദേശത്തൊക്കെ മേഡം പോയിട്ടുണ്ടെങ്കിലും ഈ കോളേജിന്റെ നാലു ചുവരുകൾക്കകത്തെ ജീവിതമായതുകൊണ്ട്, ഗവൺമെന്റ് ഓഫ് ഇന്ത്യാ സ്ഥാപനമായ സി.എസ്.ഐ.ആറിൽ നിന്ന് ഇങ്ങിനെ ഓസായിട്ട് ഒന്നും ലഭിക്കില്ലെന്നറിയേണ്ടേ മേഡം...."

ഏതായാലും അമ്മച്ചിക്കു കാര്യം മനസ്സിലായി. ഞങ്ങളിറങ്ങിയപ്പോൾ ട്രാവലിംഗ് ചാർജ്ജ് ഒഴിവാക്കാൻ സാധിക്കുമോ എന്ന് അവരന്വേഷിക്കുന്നുണ്ടായിരുന്നു. കോയമ്പത്തൂർ സിറ്റിയുടെ നടുക്ക് കോടാനുകോടികളുടെ സ്വത്തുള്ള സ്ഥാപനത്തിന് ഒരു കൺസഷനും സാദ്ധ്യമല്ല എന്നു ഞങ്ങൾ പറഞ്ഞു. ഇൻസ്റ്റിറ്റ്യൂട്ടിന്റെ സിഡികളും പുസ്തകങ്ങളും ഒരു സെറ്റ് ഫ്രീയായിട്ടുവേണമെന്നവർ പറഞ്ഞു. എന്റെ കൂടെയുള്ളവർ പറഞ്ഞു. ഈ സ്ഥാപനത്തിന് ഇതൊന്നും ഫ്രീയായി നൽകാൻ സാധിക്കില്ലെന്ന്. മാസങ്ങൾ കഴിഞ്ഞ് പലപ്രാവശ്യം റിമൈന്റർ അയച്ചിട്ടാണ് അവിടെക്കൊടുത്ത സിഡിയുടേയും പുസ്തകത്തിന്റേയും വില ഇൻസ്റ്റിറ്റ്യൂട്ടിന് ലഭിച്ചത്. ഈ സ്ഥാപനത്തിലെ പ്രധാന അദ്ധ്യാപികയെപോലൊരാളെ കാണാൻ വിഷയമാണ് എന്നുമാത്രമേ പറയാനെനിക്കു സാധിക്കൂ. എങ്കിലും എല്ലാവരും ഓർമ്മിക്കേണ്ടതായ മഹത്വമേറിയ ഒരു പാഠം ഇവിടെനിന്നും കണ്ടുപഠിക്കാനുണ്ട്. എത്രയെല്ലാം സ്വത്തും സ്ഥലവും സൗകര്യവുമുണ്ടെങ്കിലും തന്റെ ഈ സ്ഥാപനത്തിന് എത്രത്തോളം സാധനങ്ങൾ ഫ്രീയായിട്ടോ സംഭാവനയായിട്ടോ ലഭിക്കുമോ അതെല്ലാം ലഭ്യമാക്കണമെന്ന പ്രധാനാദ്ധ്യാപികയുടെ ഇച്ഛാശക്തി. എന്റെ സ്ഥാപനം വളരണം, അതുയരണം, അതിന്നായി ആരുടെ മുമ്പിലും താഴാൻ തയ്യാറാണെന്ന ഭാവത്തിലെ സ്വാർത്ഥതയേക്കാൾ മുഴച്ചു നിൽക്കുന്ന ആത്മാർത്ഥത, അത്ഭുകരവും അനുകരണീയവുമായി തോന്നി.

അദ്ധ്യാപകരുടെ വീക്ഷണങ്ങളെ വാർത്തെടുക്കാനായി കന്യാകുമാരി വിവേകാനന്ദകേന്ദ്രത്തിൽ രണ്ടുമൂന്നുദിവസത്തെ ക്ലാസുണ്ടായിരുന്നു. അതൊരു പുതിയ വീക്ഷണം ഉണ്ടാക്കുന്ന യജ്ഞമായിട്ടെനിക്കനുഭവപ്പെട്ടു. മാത്രമല്ല അതൊരു പുതിയ ബന്ധത്തിന്റെ തുടക്കവുമായിരുന്നു. അവിടെ ക്ലാസെടുക്കാൻ ഞങ്ങളെത്തിയത്, അറിയിച്ചിരുന്ന സമയത്തേക്കാൾ നേരത്തേയായിരുന്നു. അതു സംഘടിപ്പിച്ച ഉയർന്ന കാര്യകർത്താക്കളിൽ പലരുടേയും മുഖത്ത് കാര്യമായ ദുഃഖമോ മറ്റെന്തോ തരത്തിലുള്ള വേദനയോ ഉള്ളതായി തോന്നി. ഇത് ഞങ്ങൾ അകത്തുകയറി ഏതാണ്ട് ആറേഴു മണിക്കൂർ സമയത്തെ അവസ്ഥയായിരുന്നു. അതിനിടക്ക് ചായകുടിക്കാനായി പുറത്തുവന്നു. പ്രധാന ഒരു കാര്യകർത്താവിനോടു ഞാൻ ചോദിച്ചു. "നിങ്ങളുടെ ചിലരുടെ മുഖത്ത് എന്താണിത്ര വേദനയുള്ളതുപോലെ" പെട്ടെന്നായിരുന്നു, അവരുടെ മറുപടി വന്നത്. "രണ്ടു മൂന്നു ദിവസമായി പത്രം വായിക്കാറില്ലേ? വായിക്കാൻ ഞങ്ങൾക്ക് പേടിയാണ്. ഒരുതരത്തിലുള്ള വിറങ്ങലിപ്പ്! സ്വതന്ത്ര്യം ലഭിച്ച് ഇത്രയും വർഷം കഴിഞ്ഞിട്ടും നമുക്ക് നമ്മുടേതായ ഒരു പ്രധാനമന്ത്രിയ കണ്ടെത്താനായില്ലല്ലോ. ഈ നാടു ഭരിക്കാൻ ഇനി സോണിയാഗാന്ധി വന്നാൽ എന്തായിരിക്കുമവസ്ഥ എന്നു ചിന്തിച്ചിട്ടാണ് വേദനിക്കുന്നത്. പക്ഷേ ഡോ. എ. പി.ജെ. അബ്ദുൾകലാം സോണിയാഗാന്ധിയെ വിളിക്കില്ലെന്നൊരു പ്രതീക്ഷയാണുള്ളത്....." അവർകുറേകൂടി കാര്യങ്ങൾ വികാരതീവ്രമായി വിവരിച്ചു. അപ്പോഴാണ് എനിക്ക് കാര്യത്തിന്റെ ഗൗരവവും അത് അവരിലുണ്ടാക്കിയിരിക്കുന്ന വേദനയും മനസ്സിലായത്.

ദേശീയവും ദേശസ്നേഹപരവുമായ അടിസ്ഥാനത്തിൽ പ്രവർത്തിക്കുന്നവർക്കുവേണ്ടിയുള്ള ക്ലാസായിരുന്നു ഇവിടെ. ദേശത്തിന്റെ ആത്മചൈതന്യത്തെ അനുഭൂതിയുടെ തലത്തിലേക്കുയർത്തി അദ്ധ്യാപനം നടത്തുന്ന വിവേകാനന്ദാ കേന്ദ്ര വിദ്യാലയത്തിലെ ഏകദേശം 200 ഓളം വരുന്ന അദ്ധ്യാപക അദ്ധ്യാപികമാർക്ക് നൽകുന്ന പഠന പരിശീലനത്തിൽ അദ്യത്തെ ക്ലാസ് കഴിഞ്ഞപ്പോൾതന്നെ ഒരു പ്രത്യേക അനുഭവത്തിന്റെ തിളക്കമായിരുന്നു എനിക്ക്.

ഞങ്ങൾ എല്ലാവരേയും ഓരോരുത്തരായി പരിചയപ്പെട്ടു. ആന്റമാൻ നിക്കോബാറിലും, ആസ്സാമിലും, അരുണാചലിലും, നാഗാലാന്റിലുമുള്ള വിവേകാനന്ദ കേന്ദ്ര വിദ്യാലയങ്ങളിലെ അദ്ധ്യാപകരായിരുന്നു സദസ്സിലുണ്ടായിരുന്നവർ. അവരെല്ലാം എന്നെ അവരുടെ കുടുംബത്തിലെ അംഗമായിട്ടാണ് ആദ്യദിവസം മുതൽ സ്വീകരിച്ചതും അംഗീ

കരിച്ചതും. വിവേകാനന്ദകേന്ദ്രത്തിലെ ഡയറക്ടറേയും മറ്റു പല ഉത്തരവാദിത്വമുള്ളവരേയും നല്ലപോലെ അറിയാമെങ്കിലും ഈ അദ്ധ്യാപക പരിപരിശീലന പരിപാടിയിലുള്ള ആരേയും എനിക്കിതിനുമുമ്പ് അറിഞ്ഞുകൂടായിരുന്നു.

ഓരോ മിനിറ്റും അനുഭവങ്ങൾ പങ്കുവെക്കലായിരുന്നു. സംഘാടകരാകട്ടെ, ഓരോ മിനിറ്റും ഈ ക്ലാസിലെ വിഷയങ്ങളും പഠനരീതീയും കണ്ടും കേട്ടും മനസ്സിലാക്കാൻ ശ്രമിച്ചുകൊണ്ടേയിരുന്നത് എന്നെ ആത്ഭുതപ്പെടുത്തി. ക്ലാസിന് അത്തരത്തിലുള്ള പ്രത്യേകതകളുണ്ടെന്ന് അവരെന്നെ അറിയിച്ചു.

രോഗിയെ പരിശോധിക്കേണ്ട ഡോക്ടറുടെ പരിശോധന പോലെയായിരുന്നു അവർ ക്ലാസ് വിശകലനം ചെയ്തത്. ഞാൻ പറഞ്ഞതിൽ നിന്നും പഠിപ്പിച്ച രീതിയിൽ നിന്നും അവർ കാര്യങ്ങളെടുത്തതും, വളരെ ശ്രദ്ധാപൂർവ്വമായിരുന്നു, വളരെ ശാന്തമായിട്ടുമായിരുന്നു. ഇതെല്ലാം ചെയ്യുമ്പോഴും അതിൽ പങ്കെടുത്ത അദ്ധ്യാപകരോ പ്രധാന സംഘാടകരോ കാര്യമാത്രപ്രസക്തമായ രണ്ടു മൂന്നു കമന്റുകൾ പലരായി പലപ്പോഴായി എന്നോടു നേരിട്ടു പറഞ്ഞതല്ലാതെ ഒരാളും അവിടത്തെ അടുക്കും ചിട്ടയും സമയനിഷ്ഠയുമുള്ള കാര്യക്രമങ്ങളിൽ നിന്ന് ഒരിഞ്ചുപോലും മാറി വാചകമടിക്കാൻ വന്നില്ല. അവരുടെ ശ്രദ്ധയും പെരുമാറ്റവും, സംസാരശൈലിയും, ക്ലാസെടുക്കാൻ വന്നവരോടുള്ള വീക്ഷണങ്ങളുമെല്ലാം മറ്റേതൊരു വിദ്യാലയത്തിലെ അദ്ധ്യാപകരിൽ നിന്നും ഭിന്നമായിരുന്നു. ഒരൊറ്റവരിയിൽ പറഞ്ഞാൽ ആ പരിശീലന ശിബിരത്തിൽ പങ്കെടുത്തവരുടെ ലക്ഷ്യവും മാർഗവും ദേശീയ ബോധത്തോടു കൂടിയതായിരുന്നു.

അവിടെ നടന്ന ക്ലാസുകളിൽ നിന്നും അവരെത്രത്തോളം പഠിച്ചുവോ അതിനേക്കാളധികം കാര്യങ്ങൾ ഞാനവരിൽ നിന്നും പഠിച്ചു എന്നതാണ് സത്യം. വ്യക്തിയേക്കാൾ പ്രാധാന്യം ലക്ഷ്യത്തിനും മാർഗത്തിനും നൽകിയുള്ള കർമ്മാചരണമായിരുന്നു നടന്നത്. ഇവിടെ ഉദയം ചെയ്ത ബന്ധത്തിലൂടെ എനിക്ക് ഭാരതത്തിന്റെ വടക്കുകിഴക്കൻ മേഖലകളിലേക്ക് ക്ലാസെടുക്കാനുള്ള ക്ഷണം ലഭിച്ചതിൽ ആഹ്ലാദം തോന്നി.

**വിവേകാനന്ദ കേന്ദ്ര വിദ്യാലയങ്ങൾ**

ഒന്നു രണ്ടു വർഷത്തിനുശേഷമായിരുന്നു ആസമില്ലേക്കീയാത്ര. അവിടെ പല വി.കെ.വി (വിവേകാനന്ദകേന്ദ്ര) വിദ്യാലയങ്ങളിലും ക്ലാസെടുത്തു. അദ്ധ്യാപകർ തന്നെയായിരുന്നു ഒരു കുടുംബംപോലെ വേണ്ടകാര്യങ്ങളെല്ലാം ചെയ്തതും. അവിടെ ജോലിക്കാരെന്നോ താഴ്ന്നവരെന്നോ കർമ്മമണ്ഡലത്തിൽ ഉയർന്നവരെന്നോ ഒരു വ്യത്യാ

സവുമില്ലായിരുന്നു. ജനുവരിയിലെ പ്രഭാതത്തിലെ തണുപ്പുകാരണം പ്രഭാതസ്നാനത്തിനുള്ള ചൂടുവെള്ളംകൊണ്ടുവന്നതുപോലും ഒരദ്ധ്യാപകനായിരുന്നു. അദ്ദേഹം അദ്ധ്യാപകനാണെന്നു ഞാനറിഞ്ഞത് രണ്ടുമൂന്നു ദിവസം കഴിഞ്ഞിട്ടായിരുന്നു. എല്ലാവരും സന്തോഷവാന്മാരായി കണ്ടു. പ്രഥമദർശനത്തിൽ മാത്രമല്ല, തുടർന്നുള്ള എല്ലാ ദിവസങ്ങളിലും അങ്ങിനെയായിരുന്നു. കന്യാകുമാരിയിലെ വിവേകാനന്ദ കേന്ദ്രത്തിലെ ആജീവനാന്ത പ്രവർത്തകരായി ആസാമിലും നാഗാലാന്റിലും, അരുണാചലിലും മലയാളികൾ, അദ്ധ്യാപക ജീവിതം നയിക്കുന്നവരായിത്തന്നെ ധാരാളമുണ്ടായിരുന്നു. അദ്ധ്യാപകരല്ലാത്തവരുമുണ്ടായിരുന്നു. അവരിലെല്ലാം സന്തോഷവും സംതൃപ്തിയും നിറഞ്ഞുനിൽക്കുന്നുണ്ടായിരുന്നുവെങ്കിലും അവിടത്തെ ജീവിതം കുറേ സങ്കീർണ്ണമായിരുന്നുവെന്ന് ചർച്ചചെയ്തപ്പോളറിഞ്ഞു.

ആസാമിലേയും നാഗാലാന്റിലേയും അരുണാചലിലേയും കുഗ്രാമങ്ങളിൽ വരെ സ്കൂളുകൾ നടത്തുമ്പോൾ അവിടേക്കെത്താൻ പലപ്പോഴും ഒരു ദിവസം പൂർണ്ണമായി കാൽനടയായി സഞ്ചരിക്കണം. അവിടെ നിന്ന് കേരളത്തിലേയ്ക്കുള്ള ട്രെയിൻ യാത്ര നാലോ അഞ്ചോ ദിവസം നീണ്ടുനിൽക്കുന്നതാണ്. മൂന്നുനാലു മാസങ്ങൾക്കുമുമ്പ് യാത്രയെക്കുറിച്ച് വ്യക്തമായി പ്ലാൻ ചെയ്യണം. വളരെ നേരത്തെ ടിക്കറ്റ് റിസർവ് ചെയ്യണം. മുപ്പതു ദിവസത്തെ ലീവുണ്ടെങ്കിൽ പത്തുദിവസം യാത്രക്കുമാത്രമായി മാറ്റിവെക്കണം. ഷോർട്ട്കട്ടെന്നൊരു യാത്രയില്ല. ഇനിയുമുണ്ട് അവിടത്തെ അദ്ധ്യാപകരുടെ അർപ്പണ ബോധത്തോടെയുള്ള ജീവിതചര്യയിലെ സങ്കീർണ പ്രശ്നങ്ങൾ. ഈ സാഹചര്യത്തിലെല്ലാം അവിടെയുള്ള അദ്ധ്യാപികാദ്ധ്യാപകർ, ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നു വന്നവരായിരുന്നിട്ടും ഒറ്റ കുടുംബമായി കഴിയുന്നു.

ഈ അനുഭവത്തിന്റെ പരമ്പരകൾ ഈ പുസ്തകത്തിലെഴുതുന്നതിന്റെ ഏകദേശം രണ്ടു മാസം മുമ്പ്, വീണ്ടും അവിടേയ്ക്കൊരു സന്ദർശനഭാഗ്യം ലഭിച്ചു.

2010 ജനുവരി 18-ാം തീയതി കൽക്കത്തയിലെത്തി അവിടെ സ്വാമി വിവേകാനന്ദന്റെ ജന്മഗൃഹം കണ്ട് അടുത്ത ദിവസം രാവിലത്തെ ഫ്ളൈറ്റിൽ ഗൗഹട്ടിയിലെത്തി, ഹെലികോപ്റ്ററിൽ ഇറ്റാനഗറിലേക്കുമെത്തി. അവിടെയെത്തിയതുമുതൽക്ക് അനവധി വ്യക്തികളെ പരിചയപ്പെട്ട് ജീവിതം മുഴുവനും ഈ പുർവോത്തര ഭാരതത്തിലെ ജനങ്ങളെ പഠിപ്പിക്കാനായി മാറ്റിവെച്ച മുഴുവൻ സമയ പ്രവർത്തകരുടെകൂടെ ചിലവഴിച്ചു. പിന്നെ സന്തോഷത്തോടെ പഠിപ്പിക്കുന്ന

അദ്ധ്യാപികാദ്ധ്യാപകരെ ഓരോരുത്തരേയായികണ്ടു. എന്നെ അത്ഭുതപ്പെടുത്തിയത് എല്ലാതലത്തിലും എല്ലാ തരത്തിലും എല്ലാ സംസ്ഥാനങ്ങളിൽ നിന്നുമുള്ള പ്രവർത്തകരുടെ നിഷ്കളങ്കമായ പ്രവർത്തന ശൈലി, താഴ്മ, ശാന്തത, ചിരിച്ച മുഖം, മറ്റുള്ളവനെ അംഗീകരിക്കാനുള്ള സന്മനസ് ഇങ്ങിനെയുള്ള അനവധി കാര്യങ്ങളായിരുന്നു.

ഒരു വലിയ മഹാന് കൊടുക്കുന്ന പരിചരണമായിരുന്നു അവരെല്ലാം എനിക്കു നൽകിയത്. എന്നിലെന്തൊക്കെയോ പ്രത്യേകതയുള്ളതായി അവർക്ക് തെറ്റിദ്ധാരണയുണ്ടായിരുന്നിരിക്കണം. അക്കൂട്ടത്തിലെ മലയാളികളിൽ അമൃതാ ടിവിയിൽ രാവിലെ വരുന്ന പൈതൃകസന്ദേശം കേൾക്കുന്ന ധാരാളം വ്യക്തികളുണ്ടായിരുന്നു. ആ പരിപാടി കേട്ട് മലയാളികളല്ലാത്തവർക്ക് വിവർത്തനം ചെയ്തുകൊടുക്കുന്നവരുമുണ്ടായിരുന്നു.

വി.കെ.വി വിദ്യാലയത്തിലെ കർമ്മനിരതരായവരുടെ പ്രത്യേകത; അവരുടേയും കൂടെയുള്ളവരുടേയും നന്മകൾ ആ പ്രദേശത്തുള്ള മറ്റു വിദ്യാലയങ്ങളിലെ മാനേജ്മെന്റിനും അദ്ധ്യാപകർക്കും പങ്കുവയ്ക്കാനുള്ള മനസ്സുമവർക്കുണ്ടായിരുന്നു എന്നതാണ്. അവിടത്തെ അദ്ധ്യാപകർക്കും, വിദ്യാർത്ഥികൾക്കും രക്ഷാകർത്താക്കൾക്കും വേണ്ടി സംഘടിപ്പിച്ച പരിപാടികളിൽ പോലും പുറമെയുള്ള വിദ്യാലയങ്ങളിലെ അനവധി അദ്ധ്യാപകരേയും രക്ഷാകർത്താക്കളേയും ക്ഷണിച്ച് ഒരു വലിയ മാതൃക അവർ സൃഷ്ടിച്ചിരുന്നു. കൂടാതെ എവിടെയെല്ലാം എന്റെ ക്ലാസുകൾ സംഘടിപ്പിക്കാൻ സാധിക്കുമോ അതിനുള്ള അവസരങ്ങൾ മണിക്കൂറുകൾകൊണ്ട് സൃഷ്ടിച്ച്, പോളിടെക്നിക്കിലും, അവിടത്തെ യൂണിവേഴ്സിറ്റിയിലും, ആശുപത്രിയിലെ ഡോക്ടർമാർക്കും, സർക്കാർ അദ്ധ്യാപകർക്കും, അവിടത്തെ ജനങ്ങളുടെ സംഘടനകൾക്കുമെല്ലാം ക്ലാസുകൾ സംഘടിപ്പിച്ചപ്പോൾ ഞാനത്ഭുതപ്പെട്ടു. വിദ്യാലയാധികൃതരും, ആത്മാർത്ഥതയുള്ള അദ്ധ്യാപകരും ഒരു വിദ്യാലയത്തിന്റെ മാത്രം നന്മ ലക്ഷ്യമാക്കി പ്രവർത്തിക്കണമെന്നു പറയുന്നത് അബദ്ധമാണ്. അത് വിദ്യാലയത്തിന്റെ മഹത്വം കുറയ്ക്കലാണ്. ഓരോ വിദ്യാലയവും ഒരു പ്രദേശത്തിലെ മുഴുവൻ ജനനന്മ ലക്ഷ്യമാക്കി പ്രവർത്തിച്ചാൽ അതിന്റെ മഹത്വം എത്രത്തോളമുണ്ടെന്നറിയണമെങ്കിൽ വി.കെ.വി വിദ്യാലയങ്ങളിൽ വരണം.

ഭാരതത്തിലെ മറ്റു സംസ്ഥാനങ്ങളിലുള്ളതുപോലെ ആഡംബരത്തിനും ആസ്വാദനത്തിനും സൗകര്യങ്ങൾ കുറവായ, സ്ഥലമായതുകൊണ്ടായിരിക്കാം അദ്ധ്യാപകർ ഒരേ രീതിയിൽ ചിന്തിക്കുന്നത്. ഇവരിൽ വൈവിധ്യം വളർത്തിയെടുക്കാൻ വളരെയെളുപ്പമായിരുന്നു.

വ്യത്യസ്ത രീതിയിലൂടെ ചിന്തിക്കണം, ചിന്തിപ്പിക്കണമെന്ന ഉദ്ദേശ വുമെനിക്കുണ്ടായിരുന്നു എന്നറിഞ്ഞ ഉടനെ അതിനുവേണ്ടിയുമവർക്കു വേണ്ടി (അദ്ധ്യാപകർക്ക്) ക്ലാസുകൾ സംഘടിപ്പിച്ചു. ജീവിതം മുഴു വനും ഈ മഹായജ്ഞത്തിനുവേണ്ടി ഉഴിഞ്ഞുവച്ച പലരും അഥവാ എല്ലാവരും സ്വന്തം വിദ്യാലയമായിത്തന്നെ ആ സ്ഥാപനത്തെ വളർത്തു ന്നു. ഇത് നമുക്കെല്ലാവർക്കും മാതൃകയാണെന്നു പറയാതെവയ്യ.

ഞാനവിടെ ചെന്നപ്പോൾ പല വികെവി വിദ്യാലയങ്ങളിൽ നിന്നുവന്ന റിസോഴ്സ് പേഴ്സൺസ് എന്ന വിഭാഗത്തിൽപെട്ട അദ്ധ്യാപകരേയും കണ്ടു പരിചയപ്പെട്ടു. കൂടുതൽ നൂതനങ്ങളായ ആശയങ്ങൾ കൊടു ക്കാനും വ്യത്യസ്ത രീതിയിൽ പലവിഷയങ്ങളും പഠിപ്പിക്കാനും ഒരേ സ്ഥാപനത്തിലെ അദ്ധ്യാപകർ കൂടുതൽ കാര്യക്ഷമതയോടെ തയ്യാ റായിവന്നു. വിദ്യാർത്ഥികളെ പഠിപ്പിക്കുന്ന ഈ സമ്പ്രദായം എതു വിദ്യാലത്തിനും മാതൃകയായിത്തോന്നി. മറ്റൊരിടത്തും ഞാനിതു കണ്ടിട്ടില്ല. എല്ലാ പരിപാടികളാരംഭിക്കുമ്പോഴും വേദ പ്രാർത്ഥനകളു ണ്ട്. അതിന്റെ അർത്ഥം എല്ലാവർക്കുമറിയാം. എല്ലാ വിദ്യാലയങ്ങ ളിലും ജനുവരി മാസത്തിൽ ഉത്സർഗ സമാരോഹപരിപാടിയുണ്ട്. പത്താം ക്ലാസു കഴിഞ്ഞുപോകുന്ന എല്ലാ വിദ്യാർത്ഥികളും ഒരേ സ്കൂളിൽ ഒരിമിച്ചു ജീവിക്കുന്നു. അടുത്തടുത്തുള്ള ആറ്/ഏഴ് സ്കൂളു കളിലെ വിദ്യാർത്ഥികൾ ഒരുമിച്ചു ചേർന്ന ക്യാമ്പ്. അതിൽ ഗഹന മായ പഠന, യോഗ, കഥപറയൽ, പലപല കലാപരിപാടികൾ അവത രണം എന്നിവയും പുറമേനിന്നു വരുന്നവരുടെ ക്ലാസുകളുമുണ്ട്. മൂന്നു ദിവസവും മൂന്നു മണിക്കൂറുപോലെ പോകുന്ന അനുഭവമാണ് വിദ്യാർത്ഥികൾക്കുണ്ടാകാറുള്ളതെന്ന കാഴ്ച കണ്ടു. ഈ ശിബിര ത്തിൽ ക്ലാസെടുക്കാൻവരുന്ന വ്യക്തികളുടെ കഴിവിനെ പരമാവധി പ്രയോജനപ്പെടുത്തുക എന്നതുതന്നെ സംഘാടകർക്ക് വലിയ ലക്ഷ്യവും മാർഗ്ഗവുമായിരുന്നു

അദ്ധ്യാപകർക്കുള്ള അദ്ധ്യാപന പരിശീലന ക്ലാസുകളുമുണ്ടായി രുന്നു പ്രഗത്ഭരായ അദ്ധ്യാപകരും സംഘാടകരും, വിദ്യാർത്ഥികളേ ക്കാൾ ശ്രദ്ധയോടെയിരുന്ന് ആസ്വദിക്കുന്ന കാഴ്ച കണ്ടു. അദ്ധ്യാ പകവൃത്തിയെന്താണെന്നും ഒരു അദ്ധ്യാപകനുണ്ടായിരിക്കേണ്ടതായ ലക്ഷണങ്ങളെന്താണെന്നും വിവരിച്ചത് അവരുടെ ഹൃദയത്തിൽ തങ്ങി നിൽക്കുന്നു എന്നവർ പറഞ്ഞു. വ്യത്യസ്ത വിഭാഗങ്ങൾക്കെന്റെ ക്ലാസു ണ്ടായിരുന്നു. വളരെ ചെറിയ ക്ലാസിലെ വിദ്യാർത്ഥികൾ മുതൽ പ്ലസ് 2 വിദ്യാർത്ഥികൾക്കുവരെയുമുണ്ടായിരുന്നു ക്ലാസുകൾ. അതിലെല്ലാം വിദ്യാർത്ഥികൾ ശ്രദ്ധിച്ചിരുന്ന രീതിയും, ചെറിയ ക്ലാസിലെ വിദ്യാർത്ഥി

കൾക്ക് പറഞ്ഞതാവർത്തിച്ച് പറഞ്ഞ്, പറയിപ്പിച്ച്, ക്ലാസെടുത്തതും അദ്ധ്യാപകർ അതേപ്രകാരം ഒപ്പിയെടുത്തതായിട്ടെനിക്കനുഭവപ്പെട്ടു.

അവിടത്തെ പോളിടെക്നിക്കിലും ക്ലാസുകളുണ്ടായിരുന്നു. അത് സർക്കാർ സ്ഥാപനമായിരുന്നു. അദ്ധ്യാപകരും പ്രധാനാദ്ധ്യാപകരും വലിയ താൽപര്യമൊന്നും കാണിച്ചില്ല. വിദ്യാർത്ഥികളാണെങ്കിൽ ആദ്യത്തെ അരമണിക്കൂർ സമയം ഇരുന്നത് മൃഗശാലയിൽ ജിറാഫിനെ കാണുന്ന മുഖഭാവത്തോടെയായിരുന്നു. ഇതു സംഘടിപ്പിച്ച കോർഡിനേറ്ററായ അദ്ധ്യാപകനും ആക്റ്റിംഗ് പ്രിൻസിപ്പാളും ഇരുന്നത് ആസാമിൽ സുലഭമെന്നു പറയപ്പെടുന്ന കാണ്ടാമൃഗത്തെ കാണുന്നതുപോലെയായിരുന്നു. അസാധാരണ പുഷ്പഗന്ധിയായ വരികളാൽ അവർ എന്നെ പുകഴ്ത്തി പറഞ്ഞപ്പോൾ വെറും വാചകമടിയാണെന്നു മനസ്സിലായി. മാത്രമല്ല, അവർ ക്ലാസ് ക്രമീകരിച്ചതിൽ ഒരാത്മാർത്ഥതയുമില്ലെന്നും മനസ്സിലായിരുന്നു. അര മണിക്കൂർ കഴിഞ്ഞപ്പോൾ വിദ്യാർത്ഥികളിൽ ചിലരുടെ മുഖഭാവത്തിൽ മാറ്റമുണ്ടാകുന്നതായി ഞാൻ കണ്ടു. അവിടത്തെ ക്ലാസുകൾ അശ്രദ്ധമായി ക്രമീകരിച്ചതിൽ അതു സംഘടിപ്പിക്കാൻ കാരണക്കാരായവരോട് വി.കെ.വിയിലെ പ്രവർത്തകർ കാര്യങ്ങളന്വേഷിക്കുകയും ചെയ്തു.

യഥാർത്ഥത്തിൽ പല പല സ്ഥാപനങ്ങളിലും വിദ്യാർത്ഥികൾക്കും അദ്ധ്യാപകർക്കുമായി ക്ലാസുകൾ സംഘടിപ്പിക്കുമ്പോൾ അശ്രദ്ധമായും താല്പര്യമില്ലാതേയും സംഘടിപ്പിച്ച്, അതൊരു പരാജയമായി എന്ന് ക്ലാസെടുക്കാൻ വന്നവർ സൂചിപ്പിച്ചാൽ അതിന് നൽകുന്ന വിശദീകരണങ്ങൾ നിരന്തരം കേട്ടു പരിചയമുള്ളതുകൊണ്ട് അതുപോലൊരു വിശദീകരണം ഈ പോളിടെക്നിക്കിലെ അദ്ധ്യാപകരും നൽകിയപ്പോൾ പുതുമയൊന്നും തോന്നിയില്ല, പക്ഷേ വി.കെ.വി. അദ്ധ്യാപകരുടെ സ്വാധീനമുപയോഗിച്ച് കഴിവതും അത് വിജയമാക്കാൻ ശ്രമിച്ചിരുന്നു.

**അരുണാചലിലെ വ്യത്യസ്ത ക്ലാസുകൾ**

ഈ അനുഭവത്തിൽ നിന്ന് ഭിന്നമായിരുന്നു, ഇറ്റാനഗറിലെ യൂണിവേഴ്സിറ്റിയിലെ ക്ലാസ്. അതിന്റെ വൈസ്ചാൻസിലർ വി.കെ.വിയിലെ ഒരു ഡയറക്ടർ ബോർഡംഗം കൂടിയായിരുന്നു. ഏതാണ്ടെല്ലാ അദ്ധ്യാപകരോടും പങ്കെടുക്കണമെന്നദ്ദേഹം നിർബന്ധിച്ചിരുന്നു. വൈകുന്നേരം വൈകിയായിരുന്നു ക്ലാസ്, ശാസ്ത്രപൈതൃകമായിരുന്നു വിഷയം. വൈസ്ചാൻസലർ പൂർണസമയം സന്നിഹിതനായിരുന്നു. യൂണിവേഴ്സിറ്റി അദ്ധ്യാപകരിൽ ഇത്രയുംപേർ പങ്കെടുത്തത്, ഡയറക്ടറുടെ ഒരുതരത്തിലുള്ള നിർബന്ധംകൊണ്ടാണ്. എങ്കിലും അസാധാരണ

മായ ക്ലാസ് എന്ന് എല്ലാവർക്കും തോന്നിയതിനു കാരണം, ഭാരതത്തിന്റെ ശാസ്ത്രസാങ്കേതിക പൈതൃകത്തിന്റെ ഒരംശംപോലും അവരാരും കേട്ടിട്ടില്ല എന്നതുകൊണ്ടായിരുന്നു. സംസ്കൃത വരികളുദ്ധരിച്ചുകൊണ്ടുള്ള ക്ലാസായിരുന്നതിനാൽ നമ്മുടെ പൈതൃകത്തിൽ യഥാർത്ഥത്തിലുള്ളതെന്താണെന്നു ഞാൻ വിവരിച്ചതിൽ അവർക്കു സംശയമുണ്ടായിരുന്നുമില്ല. ഏതാണ്ട് രണ്ടുമൂന്നു വർഷങ്ങൾക്കുമുമ്പുള്ള കേരളത്തിലെ കോളേജുകളിലെ അദ്ധ്യാപകരുടെ രാഷ്ട്രീയ ചായ്‌വോ നിഷേധാത്മകതയോ അവരിലുള്ളതായി തോന്നിയില്ല. അതുകൊണ്ടുതന്നെ അവർക്ക് തുറന്ന മനസ്സും നല്ലതു സ്വീകരിച്ചഭിമാനിക്കാനുള്ള ഒരു ചിന്താധാരയുമുണ്ടാക്കിയാണ് ഞാൻ തിരിച്ചുവന്നത്. അതിലഭിമനവും തോന്നി.

🪔 അരുണാചലിലെ ഗവൺമെന്റ് സ്കൂളദ്ധ്യാപകർക്ക് ഒരു ക്ലാസുമുണ്ടായിരുന്നു. ഭാരതത്തിലെ വിവിധ സംസ്ഥാനങ്ങളിൽ നിന്നു വന്നവരായ അദ്ധ്യാപകർക്കുള്ള ട്രെയിനിംഗിൽ വിദ്യാഭ്യാസ വകുപ്പിലെ പല ഉയർന്ന ഉദ്യോഗസ്ഥരും ഉണ്ടായിരുന്നു. അവരുടെയെല്ലാം പെരുമാറ്റം കണ്ടപ്പോൾ സംതൃപ്തിയും കേരളത്തിലെ വിദ്യാഭ്യാസ വകുപ്പുദ്യോഗസ്ഥന്മാരുടെ സംസാര രീതിയും പെരുമാറ്റവും ഓർത്തപ്പോൾ വെറുപ്പും തോന്നി. സ്കൂൾ വിദ്യാഭ്യാസ വകുപ്പ് കൈകാര്യം ചെയ്യുന്ന മന്ത്രിക്കു താഴെയുള്ള അരഡസൻ ഉദ്യോഗസ്ഥരും, ക്ലാസിൽ പൂർണ സമയവും ഇരുന്ന് ഓരോ പോയിന്റുകളായി എഴുതിയെടുക്കുന്നുണ്ടായിരുന്നു. ഗവൺമെന്റ് സ്കൂൾ വൻ പരാജയമായിക്കൊണ്ടിരിക്കുന്ന അരുണാചൽ പ്രദേശിൽ, ഈ ക്ലാസിൽ പങ്കെടുത്ത അദ്ധ്യാപകരുടെ അഥവാ സർക്കാർ അദ്ധ്യാപകരുടെ ശ്രദ്ധയും അവർ ക്ലാസിലിരുന്ന രീതിയും ഞങ്ങളെ അത്ഭുതപ്പെടുത്തി. ഞാൻ ക്ലാസെടുത്ത സമയത്ത് അവർ വാക്കുകളിലൂടെ ഒഴുകുകയാരുന്നു എന്നെനിക്കനുഭവപ്പെട്ടു. ഉദ്ഘാടനത്തിനും മറ്റുമായി കുറേയധികം സമയം നഷ്ടപ്പെട്ടപ്പോൾ, ക്ലാസിന്റെ ദൈർഘ്യം കുറയ്ക്കേണ്ടിവന്നു. അതിനുകാരണം എനിക്ക് മറ്റൊരു ക്ലാസിലേക്ക് പോകേണ്ടതായിട്ടുണ്ടായിരുന്നു. ഈ അദ്ധ്യാപകരുടെ ക്ലാസു കഴിഞ്ഞപ്പോൾ അവരിൽ ഭൂരിഭാഗവും ദുഃഖത്തോടെ പറഞ്ഞു. രണ്ടു മൂന്നു മണിക്കൂർ കൂടിയുണ്ടായിരുന്നെങ്കിൽ നന്നായിരുന്നു. ഉദ്യോഗസ്ഥർ ചോദിച്ചു. ഇന്നു രാത്രിയോ നാളെ രാത്രിയിലോ കുറച്ചു സമയംകൂടി ഞങ്ങൾക്കുവേണ്ടി ക്ലാസെടുക്കാനാകുമോ എന്ന്. ആ ക്ലാസിൽ പങ്കെടുത്ത ആർക്കും മൂന്നു ദിവസത്തെ സർക്കാർ ട്രെയിനിംഗ് ക്ലാസ് ഒരു വഴിപാടുപോലെയായി തോന്നിയിരുന്നില്ല. അദ്ധ്യാപകർക്കും അങ്ങിനെ തന്നെയായിരുന്നു എന്നുതോന്നി. അവരെല്ലാം

ട്രെനിംഗ് പ്രോഗ്രാം സശ്രദ്ധം പ്രയോജനപ്പെടുത്തി. ഭക്ഷണവും, ചായയും, കേക്കുമെല്ലാം ആഡംബരത്തിന്റെ ലെവലെത്തിയിരുന്നുവെങ്കിലും ആ സദസിൽ അദ്ധ്യാപകർക്കായിതന്നെ രണ്ടുമണിക്കൂർ കൂടി ക്ലാസെടുക്കാൻ സാധിച്ചിരുന്നുവെങ്കിൽ എന്നു തോന്നിയ അനുഭവമായിരുന്നു എനിക്കുണ്ടായത്. ഞങ്ങൾ വികെ.വിയുടെ വാഹനത്തിൽ മടങ്ങിയപ്പോൾ ആത്മസംതൃപ്തിയുടെ പ്രകാശമാണ് അനുഭവപ്പെട്ടത്.

ഹൃദയസ്പർശിയായി തോന്നിയ മറ്റൊരുകാര്യം അവിടത്തെ യൂണിവേഴ്സിറ്റിയിലും പോളിടെക്നിക്കിലും നൂറുകണക്കിന് കിലോമീറ്റർ ദൂരത്തും അടുത്തുമുള്ള സ്ഥാപനങ്ങളിൽ ക്ലാസെടുക്കാനായി എന്നെകൊണ്ടുപോകുന്നതിന്റെ ചിലവുകളെല്ലാം വി.കെ.വി തന്നെ വഹിക്കുവാൻ തയ്യാറായി. അതുകൂടാതെ എന്നെ തിരുവനന്തപുരത്തു നിന്ന് ഇത്രയും ദൂരത്തുള്ള നോർത്ത് ഈസ്റ്റിലെ വിവിധ സ്ഥലങ്ങളിലേക്കും തിരിച്ചും വിമാനത്തിലും ഹെലികോപ്ടറിലും യാത്രക്കായി ചിലവഴിച്ച തുകയും വി.കെ.വി. തന്നെ വഹിച്ചു. ഈ വരി ഞാനിവിടെയെഴുതുവാൻ കാരണം പ്ലസ് 2 ലവൽ വരെ വിദ്യാഭ്യാസം നൽകുന്ന ഈ സ്കൂൾ ചാരിട്ടബിൾ മിഷനായി പ്രവർത്തിക്കുന്നു. വ്യത്യസ്ത പരിപാടികൾ വ്യത്യസ്ത സംഘടനകൾക്കായി എന്റെ ക്ലാസുകളായി സംഘടിപ്പിക്കുമ്പോൾ യാത്രാ ചിലവുപോലും ക്ലാസ് സംഘടിപ്പിച്ച മറ്റു സംഘടനകളിൽ നിന്നും സ്ഥാപനങ്ങളിൽ നിന്നും വാങ്ങിക്കാതെ രാഷ്ട്രത്തിന്റെ പൈതൃകപ്രചരണത്തിനുള്ള സമർപ്പണമായിട്ടവർ ഇതിനെ കണ്ടു എന്നതാണ്. ഒരു വിദ്യാഭ്യാസ സ്ഥാപന ശൃംഖലയ്ക്ക് സമൂഹത്തിലെ ഹൃദയമിടിപ്പ് തിരിച്ചറിഞ്ഞ് ഇത്രക്കും പ്രവർത്തിക്കാനുള്ള പ്രതിബദ്ധത ശാന്തമായിട്ടനുഷ്ഠിക്കുവാൻ സാധിക്കുക എന്നത് ചിന്താതീതമാണ്. ഇതായിരുന്നു വികെവി അഥവാ വിവേകാനന്ദകേന്ദ്ര വിദ്യാലയത്തിലെ അദ്ധ്യാപകരും പ്രവർത്തകരും രാഷ്ട്രത്തിനായി സമർപ്പിച്ച ദൗത്യം.

മടങ്ങിവരുന്ന വേളയിൽ ഡിബ്രുഗഢിലും ഒരു വൻ പൊതുയോഗ പരിപാടി ആവിഷ്കരിച്ചിരുന്നു. ജില്ലാകളക്ടർ പൂർണസമയം പങ്കെടുത്തു. അതിപ്രഗത്ഭരായ ഡോക്ടർമാരും, ബുദ്ധിജീവികളും പങ്കെടുത്ത വലിയ ഒരു പരിപാടിയായിട്ടായിരുന്നു അത് സംഘടിപ്പിച്ചത്. ഒരു വിദ്യാലയത്തിന് കർമ്മമണ്ഡലത്തിൽ ഏതെല്ലാം തലത്തിലും തരത്തിലും പ്രവർത്തിക്കാമെന്നതിന് ഉത്തമ ഉദാഹരണമായിട്ടിതെല്ലാമെനിക്കു തോന്നി. ഈ സ്ഥാപനത്തിലെ എല്ലാവരുടേയും വീക്ഷണവും മാർഗവും ലക്ഷ്യവുമെല്ലാം, ഇതുതന്നെയായിരുന്നു.

അവിടത്തെ ക്ലാസുകളെല്ലാം കഴിഞ്ഞ് അരുണാചൽപ്രദേശിലെ, ഭാരതത്തിന്റെ വടക്കുകിഴക്കേമൂലയ്ക്കുള്ള പരശുരാമകുണ്ഡത്തിൽ എന്റെ അച്ഛനും അമ്മയ്ക്കും കൂടെയുണ്ടായിരുന്നവർക്കും പിതൃതർപ്പണവും കൂടി ചെയ്ത് മടങ്ങിയപ്പോൾ ഒരദ്ധ്യാപകനായി ഇത്രയും വിദ്യാലയങ്ങളിലും അദ്ധ്യാപർക്കും, വിദ്യാർത്ഥികൾക്കും രക്ഷകർത്താക്കൾക്കും, പൊതുജനത്തിനും, ക്ലാസുകളെടുത്തു മടങ്ങിവന്ന തീർത്ഥാടകന്റെ തൃപ്തിയോടെ ഈ അനുഭവങ്ങൾ പങ്കുവയ്ക്കണമെന്നു തോന്നി.

കൂടാതെ എന്നെ ഞാനാക്കി മാറ്റിയ ചിന്തകൾക്കാധാരമായ സ്വാമി വിവേകാനന്ദൻ ജനിച്ച വീട്ടിൽ കയറി അദ്ദേഹത്തിന്റെ പാദസ്പർശമേറ്റ മണ്ണുകൂടി തൊട്ടുതലയിൽ വയ്ക്കാൻ സാധിച്ചപ്പോൾ ആത്മസംതൃപ്തികൂടിചേർക്കുവാൻ ഈ യാത്രകൊണ്ട് സാധിച്ചു. അരുണാചലിലേക്കു പോകുന്ന വഴി, കന്യാകുമാരി വിവേകാനന്ദപാറയിലെ വിവേകാനന്ദന്റെ പേരിലുള്ള സർവതും സ്ഥാപിച്ച ശ്രീ ഏകനാഥ റാനഡെജി താമസിച്ച വീട്ടിൽ താമസിച്ച് ഭക്ഷണം കഴിച്ച് ഉറങ്ങാനും സാധിച്ചപ്പോൾ അത് ഈ തീർത്ഥാടനത്തെ ധന്യമാക്കി. മടങ്ങുന്ന വഴി വികെവിയിലെ ഒരു ഇംഗ്ലീഷ് അദ്ധ്യാപകൻ എന്നെക്കുറിച്ചെഴുതിയ കവിതയും വായിച്ചു.

മടക്കയാത്രയിൽ ഞാൻ ചിന്തിച്ചിരുന്നത് ഒരു വിലയ യജ്ഞം ചെയ്തുകൊണ്ടിരിക്കുന്ന ഈ സ്ഥാപനത്തെക്കുറിച്ചായിരുന്നു. ഏതാണ്ട് മുപ്പതുവർഷങ്ങൾക്കു മുമ്പ് കന്യാകുമാരി വിവേകാനന്ദപാറയിൽ വിവേകാനന്ദ സ്മാരകം തീർത്ത്, അതിന്റെയെല്ലാമെല്ലാമായിരുന്ന ഡോ. ഏക്നാഥ് റാനഡെജി വിഭാവനം ചെയ്ത 'മനുഷ്യനെ നിർമ്മിക്കുക' എന്ന കർമ്മം പ്രാവർത്തികമാക്കിയത്, ഭാരതത്തിന്റെ തെക്കേയറ്റത്തു നിന്ന് വടക്കേയറ്റത്തുള്ള അരുണാചലിലും ആസാമിലും, നാഗാലാന്റിലും പിന്നെ കിഴക്കേയറ്റത്തുള്ള ആന്റമാനിലുമായിരുന്നു. അവിടത്തെ നിഷ്കളങ്കരായ ജനങ്ങളെ പൂർണമായും നന്മയിലേക്കും, ദേശീയതയിലേക്കും രാഷ്ട്രത്തിന്റെ ചൈതന്യത്തിലേക്കും നയിക്കുക. അത് സാധിച്ചത് അദ്ധ്യാപകരിലൂടെയും വിദ്യാലയത്തിലൂടെയും മാത്രമാണെന്നുതന്നെ പറയാൻ സാധിക്കും. ആശുപത്രികളൊ, ക്ഷേത്രങ്ങളോ, അനാഥാലയങ്ങളോ സൗജന്യഗൃഹദാനങ്ങളോ അല്ലെങ്കിൽ അതുപോലുള്ള പന്ഥാവിലൂടെയോ അല്ല. പഠിക്കുക, പഠിപ്പിക്കുക, പഠിക്കാനവസരമൊരുക്കുക, പഠിപ്പിക്കേണ്ടത് പഠിപ്പിക്കേണ്ടവർക്ക് പഠിപ്പിക്കാൻ യോഗ്യതയുള്ളവർ തന്നെ പഠിപ്പിക്കുക. ആ വിദ്യാർത്ഥി സമൂഹം ഒരു സംസ്ഥാനത്തിന്റെ മുക്കിലും മൂലയിലുമെത്തി അവർ രാഷ്ട്രത്തിന്റെ ചാലകശക്തിയായി മാറുന്നു. ആ കാഴ്ച ഒരു മൂന്നു

പതിറ്റാണ്ടിന്റെ പരീക്ഷണശാലയിലായിരുന്നു നടത്തിയത്. ഇന്ത്യാ ചൈന ബോർഡറിലുള്ള അരുണാചലദേശത്തിലാണെന്ന് വ്യക്തി മായിട്ടിന്നറിയാൻ സാധിക്കും.

നല്ല അദ്ധ്യാപകരും അവർക്കു മാർഗനിർദ്ദേശം നൽകുന്നവരും ത്യാഗവും ആത്മാർത്ഥതയുമുള്ളവരുമായ സംഘാടകരും കൂടിയുണ്ടെങ്കിൽ എന്തു സംഭവിക്കുമെന്നറിയണമെങ്കിൽ ആ പ്രദേശത്തുള്ള എല്ലാ സംഘടനകളോടും, സ്ഥാപനങ്ങളോടും, പ്രസ്ഥാനങ്ങളോടും സർക്കാർവകുപ്പുകളോടും, പോലീസ് സേനയോടും, ക്രമസമാധാനപാലകരോടും മുഖ്യമന്ത്രിയോടും ഗവർണറോടും ചോദിച്ചാലറിയാം. ധർമ്മബോധത്തോടെയുള്ള ബന്ധസ്ഥാപനത്തിനുള്ള മാർഗം ഇവിടെ നിന്നനുഭവിച്ചു പഠിക്കാം, പഠിക്കണം. എല്ലാ അദ്ധ്യാപകരും പ്രവർത്തകരും സേവകരും സ്വന്തം വീട്ടിൽ നിന്ന് അഞ്ചും ആറും ദിവസയാത്രാ ദൂരത്തിലാണ് എങ്കിലും അവർ അവരവരുടെ ജീവിതം അവിടെത്തന്നെ കുടുംബബന്ധത്തിലൂടെ കണ്ടെത്തുന്നു. അദ്ധ്യാപകരായി വിദ്യാർത്ഥികൾക്കുവേണ്ടി 24 മണിക്കൂറും ജീവിക്കുന്ന കാഴ്ച ഇത്രയും പേജുകളിലെഴുതിയത്, മറ്റെല്ലാ വിദ്യാഭ്യാസ സ്ഥാപനങ്ങളിലുള്ളവർക്കും മാതൃകയായിരിക്കുമെന്നുതന്നെ ആഗ്രഹിക്കട്ടെ.

**കോയമ്പത്തൂരിലെ അമൃത വിശ്വവിദ്യാലയം**

ഈ അനുഭവ പരമ്പരകളുടെ ഒരംശം ഇതിനു മുമ്പ് എനിക്കുണ്ടാത് കോയമ്പത്തൂരിലെ അമൃത വിശ്വവിദ്യാലത്തിൽ പലപ്രാവശ്യം ക്ലാസെടുക്കാനായി പോകുമ്പോഴായിരുന്നു. ആദ്യമാദ്യം ഏതെങ്കിലും പൊതുപരിപാടി നടക്കുന്ന വേളയിൽ അതിലൊരു പ്രഭാഷണത്തിനായിട്ടായിരുന്നു അവിടേക്കുള്ള യാത്ര. അവിടത്തെ പ്രൊഫസർമാരായ ഡോ. ജോഷി സി. ഹരൻ ആണ് സംയോജകനായി പ്രവർത്തിക്കുന്നത്. അവിടെയുള്ള പ്രൊഫസർമാർ മുമ്പിൽ ഏകാഗ്രമായി ഇരുന്ന് ക്ലാസുകൾ ശ്രദ്ധിക്കുമ്പോൾ എനിക്ക് അതിയായ ആത്മാഭിമാനം തോന്നാറുണ്ട്. അവരവരുടെ കർമ്മമണ്ഡലത്തിലെ അതികായകന്മാരെന്നു പറയാവുന്ന വ്യക്തികൾ, അവരുടെ മണ്ഡലത്തിൽ വലിയ പാണ്ഡിത്യമൊന്നുമില്ലാത്ത എന്റെ ക്ലാസിൽ ഇരിക്കുന്ന രീതി കാണുമ്പോൾ എനിക്കു തോന്നാറുണ്ട്; കോയമ്പത്തൂരിലെ ഈ സ്ഥാപനം കേരളത്തിനു പുറത്തായതുകൊണ്ടായിരിക്കാം ഒരു പക്ഷേ കേരളീയരുൾപ്പടെയുള്ള അദ്ധ്യാപകർ പ്രവർത്തിക്കുന്നതെന്ന്.

അവിടേയ്ക്കുള്ള യാത്രാസമയം പാലിക്കാനായി ഒരിക്കൽ പാലക്കാട്ടുനിന്ന 100 കി. മി വേഗതയിൽ വണ്ടിയോടിച്ച് കേരള തമിഴ്നാട്

അതിർത്തിയിലെ ചെക്ക്പോസ്റ്റിൽപോലും നിർത്താതെ എട്ടിമടയിലെ
അമൃതവിശ്വവിദ്യാലയത്തിലെ ആഡിറ്റോറിയത്തിനുമുമ്പിൽ സമയ
ത്തിന് കൃത്യം മൂന്നു മിനിറ്റു മുമ്പ് എത്തി. വണ്ടി നിർത്തിയപ്പോൾ
വണ്ടിയുടെ ടയർ പഞ്ചറായിക്കൊണ്ടിരിക്കുകയായിരുന്നു. ഞങ്ങളെ
സ്വീകരിക്കാൻ വന്ന അദ്ധ്യാപകർ ഷോക്കടിച്ചതുപോലെ നിൽക്കുന്നു
ണ്ടായിരുന്നു. "എന്തിനാണിത്ര വേഗത്തിൽ വണ്ടിയോടിച്ചത്? റിസ്ക്ക
ല്ലേ"യെന്നവർ പറഞ്ഞു. ഞാൻ പറഞ്ഞു സ്റ്റേജിൽ കയറി ധർമ്മബോധം
പ്രസംഗിക്കുന്നവന് അതിനുള്ള യോഗ്യതയുണ്ടാകണമെങ്കിൽ സമയ
നിഷ്ഠ പാലിക്കേണ്ടതല്ലേയെന്ന്. അന്നത്തെ ആഡിറ്റോറിയത്തിലെ
ക്ലാസ് ആര്യസന്ദേശമായിരുന്നു. ആര്യദ്രാവിഡ വ്യത്യാസംകൊടികു
ത്തി ചിന്തിക്കുന്ന തമിഴരുടെ മുന്നിൽ അഥവാ ദ്രാവിഡരെന്നു ധരി
ക്കുന്നവരുടെ മുമ്പിൽ ആര്യസന്ദേശം വലിയ പ്രശ്നങ്ങളൊന്നുമുണ്ടാ
ക്കാതെ വിവരിച്ചു.

അവിടെനിന്നു കോയമ്പത്തൂരിലെ മറ്റു പല കോളേജുകളിലും
ക്ലാസുകൾ സംഘടിപ്പിച്ചു. അമ്മയുടെ അമൃത വിശ്വവിദ്യാലയത്തിലെ
ഗസ്റ്റ്ഹൗസിലെ താമസവും ഭക്ഷണവും വളരെ സുഖകരമായിരുന്നു.
വിശ്വവിദ്യാലയത്തിലെ ഒരു വാഹനം പൂർണമായും ഞങ്ങളുടെ സൗക
ര്യത്തിന്നായി വിട്ടുതരാനും ആദ്യകാലങ്ങളിൽ അവിടുന്നു മടിക്കാറേ
യില്ല. പിന്നീട് ഇൻസ്റ്റിറ്റ്യൂട്ടിന്റെ സ്വന്തം വാഹനമായിരുന്നു യാത്രയ്ക്കു
പേയോഗിച്ചിരുന്നത്. ചുറ്റുപാടുമുള്ള കോളേജുകളിലും സ്കൂളുകളിലും
എന്റെ ക്ലാസുകൾ നടത്താനായിട്ടുള്ള സൗകര്യങ്ങളുണ്ടാക്കിത്തരാൻ
പാകത്തിനുള്ള മാനസീകാവസ്ഥയും അവിടുത്തെ കാര്യകർത്താവായ
സ്വാമിയും, ഡയറക്ടറും, അദ്ധ്യാപകരും എന്നും കാണിക്കാറുണ്ട്.

അവിടെ പലപ്രാവശ്യം ക്ലാസെടുക്കാൻ പോയതിൽ ആദ്യമുണ്ടായ
അനുഭവം ഇന്നും മനസ്സിൽ നിൽക്കുന്നു. അദ്ധ്യാപകർക്കുവേണ്ടി ഞാന
തിവിടെ എഴുതട്ടെ. അവിടെത്തെ ഡയറക്ടറുടെ സ്ഥാനത്തുണ്ടായി
രുന്നത് ഡോ. ബാനർജിയാണ്. ഇന്നും അദ്ദഹം ബിസിനസ് മാനേ
ജ്മെന്റ് സ്റ്റഡീസിന്റെ ഡയറക്ടറായി തുടരുന്നു എന്നുതോന്നുന്നു. അന്ന്
അദ്ദേഹം എല്ലാവിഭാഗത്തിന്റേയും ഡയറക്ടറായിരുന്ന സമയത്താണ്
ഞാനവിടെപോയത്. അദ്ദേഹം ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയിന്റി
ഫിക് ഹെറിറ്റേജിന്റെ പേട്രൺ മെമ്പറുമാണ്. അവിടെ ക്ലാസെടുക്കാൻ
ക്ഷണിച്ചതനുസരിച്ചാണ് ഞാൻ പോയത്. അദ്ദേഹത്തിനെ നേരിട്ടു
കണ്ടിട്ടില്ല. ഞാനവിടെ ചെന്നിറങ്ങിയ ഉടനെ എന്റെ താമസം ഗസ്റ്റ്ഹൗ
സിൽ ക്രമീകരിച്ചിരിക്കുന്നു എന്നറിയിച്ചു. ബാഗും മറ്റും എനിക്കായി
അലോട്ടുചെയ്തിരുന്നു മുറിയിൽ കൊണ്ടുപോയി ഒരാൾ വെച്ചു. അയാ

ളോട് ഞാൻ ചോദിച്ചു മലയാളമറിയാമോ എന്ന്. ഹിന്ദിയിൽ അയാൾ മറുപടി പറഞ്ഞു 'ഇല്ല'. ഉടനെ അയാൾ ചോദിച്ചു "ചായകുടിച്ചിട്ടാണോ കുളിക്കുന്നത് കുളിച്ചിട്ടാണോ ചായ കുടിക്കുന്നത്?" ഞാൻ പറഞ്ഞു "കുളിച്ചിട്ടു ചായ കുടിക്കാം.... എനിക്ക് ബാനർജി സാറിനെ കാണ ണം. അദ്ദേഹം എത്രമണിക്കാണ് ഓഫീസിൽവരിക." അയാൾ ഹിന്ദി യിൽ തന്നെ പറഞ്ഞു 9.30 ന് ഓഫീസ്മുറിയിലുണ്ടാകുമെന്ന്. അത്രയും പറഞ്ഞപ്പോൾ തന്നെ ചായവന്നുകഴിഞ്ഞിരുന്നു. അയാൾ അവിടെ കാത്തിരുന്നു. ഞാൻ ചോദിച്ചു കെട്ടിടത്തിന്റെ എവിടെയാണ് ഡോ. ബാനർജി ഇരിക്കുന്നതെന്ന്. അയാൾ കൈ ചൂണ്ടികൊണ്ട് (ഹിന്ദി യിൽ) കിഴക്കേയറ്റത്ത് എന്ന് സൂചിപ്പിച്ചു. കുളിക്കാനുള്ള സൗകര്യ മേർപ്പെടുത്തി, സോപ്പും ടൗവ്വലും അവിടെ മുറിയിൽ വച്ചിട്ടുണ്ട് എന്നും പറഞ്ഞ് അയാൾ പോയി. ഞാൻ കുളികഴിഞ്ഞ് വന്ന് കുറച്ചുനേരം ഇരുന്നു. സമയം രാവിലെ 8.30 കഴിഞ്ഞതുകൊണ്ട് ഡൈനിംഗ് ടേബി ളിൽ പ്രാതൽ തയ്യാറാക്കിയിരുന്നു. എന്റെ ബാഗ്, മുറിയിൽ കൊണ്ടു പോയി വച്ചയാൾ വന്ന് എനിക്ക് ഭക്ഷണം വിളമ്പിത്തരാൻ തയ്യാറായ പ്പോൾ ചെരിപ്പിടാതെ മുണ്ടുമുടുത്ത അദ്ദേഹത്തെ ബുദ്ധിമുട്ടിക്കേ ണ്ടെന്നു കരുതി ഞാൻ പറഞ്ഞു. "ഞാൻ വിളമ്പിക്കോളാം! താങ്കൾ അവിടെത്തന്നെ ഇരുന്നുകൊള്ളൂ." അയാൾ അല്പം നിർബന്ധബു ദ്ധിയോടെ എനിക്ക് ഭക്ഷണം വിളമ്പി തന്നു. ഭക്ഷണം കഴിച്ചുതീരാ റായപ്പോൾ പ്രൊഫ. ജോഷി.സി.ഹരൻ അകത്തേയ്ക്ക് കയറിവന്ന് ദോശ വിളമ്പിത്തന്നിരുന്ന വ്യക്തിയെ നോക്കി വിളിച്ചു. "ഡോ. ബാനർജി ആർ യൂ ഹിയർ..... !?"

ഇത്രയും ഞാൻ എഴുതിയത് മാതാ അമൃതാനന്ദമയിയുടെ അനു ഗ്രഹത്തോടെ ആരംഭിച്ച ഒരു വലിയ സ്ഥാപനത്തിന്റെ പൂർണ ഉത്ത രവാദിത്വം ഏറ്റെടുത്ത ഒരു ബംഗാളി അദ്ധ്യാപകൻ, ഡോ. ബാനർജി, എന്നെപ്പോലൊരു സാധാരണക്കാരന്റെ ബാഗ് എടുക്കുക, കുളിക്കാൻ സൗകര്യമൊരുക്കിത്തരിക, ഭക്ഷണം വിളമ്പിത്തരിക, ഒരു സാധാരണ വെളുത്ത ഒറ്റമുണ്ടുമുടുത്ത് ഇതെല്ലാം ചെയ്യുക. ആ അദ്ധ്യാപകനിൽ കാണുന്ന മഹത്തായ ഗുണവൈശിഷ്ട്യം; ലാളിത്യം, എളിമ ഇതൊന്നും കൃത്രിമമായിരുന്നില്ല. ഈ ഗുണങ്ങൾ ഇക്കാലഘട്ടത്തിന് ചേർന്നത ല്ലെന്ന് പറയുന്നവരുണ്ടാകാം. എങ്കിലും, അറിവും യോഗ്യതയുമുള്ള ഈ അദ്ധ്യാപകന്റെ പെരുമാറ്റം കണ്ട് അദ്ദേഹമാണ് ഡോ. ബാനർജി എന്നറിഞ്ഞതു മുതൽ ഇടയ്ക്കിടക്ക് പൊന്തുന്ന എന്റെ അഹങ്കാരം എന്ന വികാരം വളരെയേറെ കുറഞ്ഞു എന്നുമാത്രമല്ല താഴ്മയെന്താ ണെന്ന് ഞാൻ കണ്ടറിഞ്ഞു. ഈ സംഭവം ഞാൻ അദ്ദേഹത്തിന്റെ

പേര് പറയാതെ പല വിദ്യാലയങ്ങളിലും വിവരിക്കാറുണ്ട്.

ഒരുപരീക്ഷണം പോലെയായിരുന്നു ഈ അമൃത വിദ്യാലയത്തിലെ അന്നുരാവിലെ മുതൽക്കുള്ള ക്ലാസുകൾ. പ്രഭാതഭക്ഷണം കഴിഞ്ഞ ഉടനെ എം.ബി.എ ക്കാർക്ക് രണ്ടു മണിക്കൂർ വേദിക് മാനേജ്മെന്റ്, ഉച്ചയ്ക്ക് 2 മണിക്ക് എഞ്ചിനീയറിംഗ് വിദ്യാർത്ഥികൾക്ക് ടെക്നോളജിക്കൽ ഹെറിറ്റേജ് ഓഫ് ഇന്ത്യ, നാലുമണിക്ക് പൊതുപരിപാടി, 7 മണിക്ക് ജേർണലിസം ക്ലാസ്. 9 മണിക്ക് ഭാരതീയ പൈതൃകത്തിന്റെ മഹത്വ വിവരണം. ഹെറിറ്റേജ് ക്ലബിൽ രാത്രി10.30 ന് തെരഞ്ഞെടുക്കപ്പെട്ട വിദ്യാർത്ഥികൾക്ക് ക്ലോസ്ഡ് ഡോർ ഡിസ്കഷൻ. രാത്രി 12.30 നാണീക്ലാസ് തീർന്നത്. അപ്പോഴും തളർച്ച തോന്നിയില്ല. അദ്ധ്യാപകരാരും കൂടെയുണ്ടായിരുന്നില്ല എങ്കിലും എന്റെ എല്ലാ ക്ലാസിലും അതിപ്രഗത്ഭരായ ഇന്ത്യാക്കാരും, വിദേശികളും, അനവധി വിദ്യാർത്ഥികളുമുണ്ടായിരുന്നു. ഉച്ചഭക്ഷണം വൈകുന്നേര ഭക്ഷണം, ചായ എല്ലാമെല്ലാംകൃത്യമായി എനിക്കെത്തുന്നുണ്ടോ എന്നുപരിശോധിച്ചിരുന്നത് അവിടത്തെ പ്രഗത്ഭരായ ഡീനും പ്രൊഫസർമാരുമായിരുന്നു. ഇത്രയും ക്ലാസുകൾ ക്രമീകരിച്ചപ്പോൾ, ഒരു വ്യക്തിയെ ഒരു സ്ഥാപനത്തിലെ വിദ്യാർത്ഥികൾക്കായി പരമാവധി പ്രയോജനപ്പെടുത്തുക എന്നതു തന്നെയായിരുന്നു അവരുടെ ലക്ഷ്യവും മാർഗ്ഗവും. അത് മറ്റുപല വിദ്യാലയങ്ങളിലും നടക്കാത്തതാണ്. വിവേകാനന്ദ കേന്ദ്ര വിദ്യാലയങ്ങളിലും ഇതുപോലെ കണ്ടു, എന്നു ഞാൻ സൂചിപ്പിച്ചു.

ഇത്രയും മഹത്തായ ഒരു സ്ഥാപനം ഒരു വിശ്വവിദ്യാലയത്തിന്റെ തലത്തിലേക്കുയർന്നതിന്റെ പിന്നിലുള്ള ത്യാഗവും അതിനായി പ്രവർത്തിച്ചവരുടെ ശാരീരികവും മാനസീകവും ബുദ്ധിപരവുമായ പ്രയത്നവുമെല്ലാം നാമറിയണം. ഒന്നുമില്ലാത്തതിൽനിന്ന് എന്തെല്ലാമുണ്ടാക്കിത്തീർക്കാമെന്നതിന് ഉത്തമദൃഷ്ടാന്തമാണിത്. വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ മുകളറ്റം മുതൽക്കിങ്ങ് താഴെയറ്റം വരെ ഇരിക്കുന്നവർക്ക് ഇതെല്ലാം കണ്ടും കേട്ടും അറിയാൻ സാധിച്ചാൽ അതെത്ര മഹത്താകുമായിരുന്നു. ഇവിടെയെല്ലാം പ്രവർത്തിക്കുന്നത് അദ്ധ്യാപകരാണ്. അമൃതാനന്ദമയി അനുഗ്രഹിക്കുമെന്നേയുള്ളൂ. ചിന്തിക്കാനും ആശയങ്ങളുണ്ടാക്കാനും അവയെല്ലാം നിർമ്മിക്കാനും നിർമ്മിച്ചതു നിലനിർത്താനും ലോകത്തിലെ വ്യത്യസ്ത സ്ഥാപനങ്ങളുടെ നിലവാരത്തിലേക്കുയർത്തി അവയുമായി പൂർണമായും കൈകോർത്തുപിടിക്കാനുള്ള നിലപാടുണ്ടാക്കാനും, നിലവാരമുണ്ടെന്ന് വിദേശയൂണിവേഴ്സിറ്റികളെ ബോദ്ധ്യപ്പെടുത്താനുമെല്ലാം സാധിക്കുന്നത് അദ്ധ്യാപകരുടെ മാത്രം ശ്രമഫലമാണ്. ഇവിടെയാണ് അദ്ധ്യാപകർ ഒരുവി

ദ്യാഭ്യാസസ്ഥാപനത്തിന്റെ എല്ലാമെല്ലാമായിത്തീരുന്നത്. വിദ്യാഭ്യാസ സ്ഥാപനം തന്നെ അദ്ധ്യാപകരായിത്തീരുന്നത്.

അവിടത്തെ എം.ബി.എ കാർക്ക് രണ്ടുമൂന്നുപ്രാവശ്യം ക്ലാസെടുത്തപ്പോൾ ആ ഡിപ്പാർട്ടുമെന്റിന്റെ എല്ലാ പ്രൊഫസർമാരും സന്നിഹിതരായിരുന്നു. അതിനുള്ള സർക്കുലർ അകത്തും പുറത്തുമുള്ള പല പ്രഗത്ഭർക്കും അവരയച്ചിരുന്നുവത്രെ. പല ഐഐടികളിലും പ്രസിദ്ധമായ വിദ്യാഭ്യാസ സ്ഥാപനങ്ങളിലും ക്ലാസെടുക്കുമ്പോൾ അവിടെ സന്നിഹിതരാകുന്ന അദ്ധ്യാപകരെല്ലാം ശ്രദ്ധിച്ചിരിക്കാറുണ്ട്. പക്ഷേ ഭൂരിഭാഗവും ഈ ക്ലാസുകളിൽ നിന്ന് വിട്ടുനിൽക്കുകയോ എന്തെങ്കിലും കാരണം പറഞ്ഞ് സന്നിഹിതരാകാതിരിക്കുകയോ ആണ് പതിവ്. ഇവിടെ നടക്കുന്ന എംബിഎ ക്കാർക്കുള്ള ക്ലാസിൽ ഭൂരിഭാഗവും പങ്കെടുത്തു. ആ ഡിപ്പാർട്ടുമെന്റ് പ്രൊഫസർ നൽകിയ സ്വാഗതവും അതിലെ ഓരോ വാക്കും ചിന്താതീതമായിരുന്നു. അവിടെയുള്ള പ്രൊഫസർമാരുടെ  നിലവാരവുമായി താരതമ്യംചെയ്യുമ്പോൾ എത്രയോതാഴെയിരിക്കുന്ന എനിക്കു നൽകിയ പൂച്ചെണ്ട് സ്വീകരിക്കാൻ എനിക്കർഹതയില്ലെന്നറിയാമായിരുന്നു.

ഇതുപോലെയായിരുന്നു അവിടെ രാത്രി നടത്തിയ ജേർണലിസം ക്ലാസും അതിലും ഒന്നരമണിക്കൂർ ക്ലാസെടുത്തുകഴിഞ്ഞപ്പോൾ ആ ഡിപ്പാർട്ടുമെന്റ് അദ്ധ്യാപകർ പറഞ്ഞത്; ഒരു വിഷയത്തിൽ അവസാനത്തെ ഡിഗ്രിയുമെടുത്ത അദ്ധ്യാപകൻ ആ വിഷയത്തിൽ അവസാനത്തെ വാക്കും പറയാൻ യോഗ്യനാണെന്നു ധരിക്കുന്നത് തെറ്റാണ്. ആ വിഷയത്തിൽ വലിയ ഡിഗ്രിയൊന്നുമില്ലാത്തവന്റെ ലോകവീക്ഷണവും ജേർണലിസത്തിന് ഏറ്റവും അനുയോജ്യമാണെന്ന് മനസ്സിലാക്കാൻ അവസരം ലഭിക്കുന്നത് ഇതുപോലുള്ള സന്ദർഭങ്ങളിലാണ്. ഞാൻ ആ ക്ലാസിൽ പറഞ്ഞ പോയിന്റുകളെല്ലാം വിദ്യാർത്ഥികളെക്കൊണ്ട് ആവർത്തിച്ചു പറയിപ്പിച്ചിരുന്നു. അവിടെ അങ്ങിനെയൊരു ക്ലാസെടുക്കാൻ എനിക്ക് സഹായകമായത് മൈസൂർ യൂണിവേഴ്സിറ്റിയിൽ അതിപ്രഗത്ഭരായ അദ്ധ്യാപകരുടേയും ജേർണലിസ്റ്റുകളുടേയും ക്ലാസുകളും ദ ഹിന്ദു ന്യൂസ്പേപ്പറിലെ മൂന്നു നാലാഴ്ചക്കാലത്തെ പ്രത്യക്ഷമായപരിശീലനവുമാണ്.

അമേരിക്കയിലെ ക്ലീവ്ലാന്റ് യൂണിവേഴ്സിറ്റിയിൽ ഒരു  ക്ലാസിൽ 'ഇടിച്ചുകയറി' ചെന്ന് ഞാൻ പഠിപ്പിക്കുകയുണ്ടായി. ആ ഒരു പ്രഭാത ക്ലാസ് കഴിഞ്ഞ്, അതിൽ പങ്കെടുത്തവരും സംഘടിപ്പിച്ചവരും പറഞ്ഞും കേട്ടറിഞ്ഞും രാത്രി പത്തുമണിവരെ വ്യത്യസ്തമായ ക്ലാസുകളും റേഡിയോ ടോക്കും എല്ലാം അവർ അതേദിവസം സംഘടിപ്പിച്ചിരു

ന്നു. സ്ഥാപനത്തിന് പ്രയോജനപ്പെടുത്താൻ സാധിക്കുന്ന വ്യക്തിക ളെക്കിട്ടിയാൽ നിരന്തരം ഉപയോഗിക്കുക എന്ന ഇതുപോലുള്ള മാർഗ ഗവും ലക്ഷ്യവും കേരളത്തിലെ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ കണ്ടി രിക്കുന്നത്, എടപ്പള്ളിയിലെ അമൃത സയൻസ് & ആർട്സ് കോളേജി ലും, കേരളാ യൂണിവേഴ്സിറ്റിയിലെ സ്റ്റാഫ് ട്രെയിനിംഗ് കോളേജിലു മാണ്. എടപ്പള്ളിയിൽ ഡോ. കൃഷ്ണകുമാറിന്റെ അത്യുൽക്കടമായ ഇച്ഛാശക്തിയും തത്തുല്യമായിത്തന്നെ ഡോ. ജോൺ കട്ടക്കയം കേര ളാ യൂണിവേഴ്സിറ്റിയിലും ഉപയോഗിക്കുന്നു. എനിക്കു പ്രയോജന മുള്ള മറ്റദ്ധ്യാപകരെ ഞാനെന്നും എന്റെ പിള്ളേർക്കായി (അദ്ധ്യാപ കർക്ക് ഒറിയന്റേഷനും റിഫ്രഷർ കോഴ്സും നടത്തുമ്പോൾ, പലപ്പോഴും അദ്ധ്യാപകരെയുമദ്ദേഹം 'എന്റെ പിള്ളേരെന്നു' പറയാറുണ്ട്) ഉപയോ ഗിക്കും. "ഇവിടെ സ്ഥാനമാനങ്ങളൊന്നും ഒരു പ്രശ്നമേയല്ല. ജാതി മത ഇസ തത്വചിന്തകളൊന്നും എനിക്കൊരു കാര്യവുമില്ല. നല്ലക്ലാ സാണോ അത് അവർക്ക് പ്രയോജനപ്പെടുന്നുണ്ടോ എന്നതുമാത്രമാണ് എന്റെ മാർഗവും ലക്ഷ്യവും. അതുകണ്ടെത്തുന്നത് കൃത്യമായ അഭി പ്രായ സർവേയിലൂടെയാണ്. അതിനപ്പുറം നമുക്കൊന്നുമില്ല. ഞാനെ ത്രകാലം ഈ ഡിപ്പാർട്ടുമെന്റിൽ ഡയറക്ടറായിട്ടിരിക്കുന്നു എന്നതല്ല ഇരിക്കുന്നിടത്തോളംകാലം ഈ സ്ഥാപനം അതിന്റെ ലക്ഷ്യവും ഡ്യൂട്ടിയും ചെയ്തിരിക്കും." ഇത്രയും ചങ്കൂറ്റത്തോടെ വ്യക്തികളേയും സ്ഥാപനങ്ങളേയും, ഒരു ഡിപ്പാർട്ടുമെന്റിന്റെ വളർച്ചയ്ക്കുപയോഗി ക്കുന്ന ഒരു അദ്ധ്യാപകനേയും സർക്കാർ സർവ്വീസിൽ കാണാൻ സാദ്ധ്യമേയല്ല. ഇതിന്റെ സമാനമാണ് വി.കെ.വി സ്കൂളിലും അമൃത വിശ്വവിദ്യാലയം കോയമ്പത്തൂരും കണ്ടനുഭവിച്ചതെന്നു വിവരിക്കുക യുണ്ടായി.

കോയമ്പത്തൂരിലെ അമൃത വിശ്വവിദ്യാലയത്തിലെ അനുഭവങ്ങ ളുടെ തുടർച്ചയായിരുന്നു എടപ്പള്ളിയിലെ ക്ലാസുകളും. ഇവിടത്തെ വിദ്യാർത്ഥികളിൽ ചിലർ കൂറച്ച് ഓവർ അക്റ്റീവാണെന്നറിയിച്ചിരു ന്നുവെങ്കിലും രണ്ടുമണിക്കൂർ നീണ്ടുനിന്ന ക്ലാസുകൾ വ്യത്യസ്തവി ഭാഗങ്ങൾക്കായി മുന്നുദിവസങ്ങളിൽ നടത്തുകയുണ്ടായി. കാര്യമായി അദ്ധ്യാപകരാരും പങ്കെടുത്തില്ല. മൂന്നോ നാലോ അദ്ധ്യാപകരായി രുന്നു ഉണ്ടായിരുന്നത്. പുറമേ നിന്നുള്ള പലപല പണ്ഡിതരേയും ക്ഷണിച്ചുവരുത്തി വിദ്യാർത്ഥികൾക്ക് ക്ലാസെടുപ്പിക്കുന്ന സമ്പ്രദായം ഇത്രയും കാര്യമായി പ്രാബല്യത്തിൽ വരുത്തിയിരിക്കുന്ന ഇതുപോ ലുള്ള സ്ഥാപനമുണ്ടോ എന്നത് സംശയമാണ്. അവിടെ ക്ലാസെടു ക്കുന്ന പലരും ശുദ്ധഇടതുപക്ഷക്കാരും, അമ്മയുടെ കർമ്മമണ്ഡല

വുമായി ഒരു ബന്ധവുമില്ലാത്തവരുമാണ്. വിവിധ ഡിപ്പാർട്ടുമെന്റുകളിൽ ഇങ്ങിനെ ക്ളാസെടുക്കുന്ന അനവധി വ്യക്തികളെക്കുറിച്ച് ഡയറക്ടർ പറഞ്ഞത്; "അവരുടെ ബാക്ക്ഗ്രൗണ്ടൊന്നും നമുക്ക് പ്രശ്നമല്ല, സബ്ജക്റ്റിൽ അവരുടെ അറിവുമാത്രമാണ് പ്രധാനം. നമുക്ക് ഏറ്റവും നല്ല ഫാക്കൽട്ടിയെ ലഭിക്കണം...." ഈ ഒരു വീക്ഷണം തന്നെയാണ് ആ സ്ഥാപനത്തെ ലോകോത്തര വിദ്യാലയമാക്കുന്നത്. ഏതു വിദ്യാഭ്യാസ സ്ഥാപനത്തിനും ഇതു ബാധകമാണെന്ന് നിങ്ങൾക്കറിയാവുന്നതാണ്.

വിദ്യാർത്ഥികളേയും അദ്ധ്യാപകരേയും തമ്മിൽ ബന്ധിപ്പിക്കുന്ന വലിയൊരു പാലമാണ് ആ സ്ഥാപനത്തിലെ ഡയറക്ടർ/മാനേജർ/മാനേജ്മെന്റ്. ഇവർ പാളിപ്പോയാൽ രണ്ടും രണ്ടുവഴിക്കുപോകും. ഒരിക്കൽ ദിശാബോധം നഷ്ടപ്പെട്ടാൽ പിന്നെ അതുരണ്ടും കൂട്ടിച്ചേർക്കാൻ എളുപ്പമല്ലതന്നെ.

അതുമാത്രമല്ല, പലതരത്തിലും പലതലത്തിലുമുള്ള വിദ്യാർത്ഥികൾ അതും പല രാഷ്ട്രീയ വീക്ഷണങ്ങളും മതവീക്ഷണങ്ങളും,യുവത്വത്തിന്റെ തിമർപ്പിലുണ്ടാകുന്ന നിരീശ്വരവാദവും വഴിതെറ്റിയ യുക്തിവാദവുമെല്ലാം രക്തത്തിലലിയിപ്പിക്കുന്ന വിദ്യാർത്ഥികളിൽ മൂല്യാധിഷ്ഠിതനന്മകളും ആത്മീയതയും നിറയ്ക്കുവാൻ വളരെയധികം മാനസീക ബലം പ്രയോഗിക്കേണ്ടിവരുമെന്നതുകൂടി ഡയറക്ടർ ഡോ. കൃഷ്ണകുമാർ കാണിച്ചുതരാറുണ്ട്. അത് മറ്റിടങ്ങളിലെ ക്ലാസുകളിൽ ഞാൻ വ്യക്തമായി സൂചിപ്പിക്കാറുമുണ്ട്.

ഹോസ്റ്റലിൽ താമസിക്കുന്ന വിദ്യാർത്ഥികളെ രാവിലെ നേരത്തെ തന്നെ വിളിച്ചുണർത്തുന്നതിനും പ്രാർത്ഥിപ്പിക്കുന്നതിനും അതുപോലെ സന്ധ്യാവന്ദനത്തിനുമെല്ലാമുള്ള ചടങ്ങുകളും നിർബന്ധബുദ്ധ്യാ പങ്കെടുപ്പിച്ച് അവരെ അടുക്കും ചിട്ടയുമുള്ള ഒരു ചര്യയിലേക്ക് കടത്തിവിടുന്നതും ഒരു കഠിനയത്നമാകാറുണ്ട്. ഇവയെല്ലാം എതിർക്കാനുള്ള മാനസീകാവസ്ഥയുള്ള പ്രായത്തിലാണ് അവരെ ഈ വഴിയിലൂടെ നടത്തുന്നത്. ഒരു നല്ല മാനേജ്മെന്റ് എക്സ്പർട്ട് പ്രായോഗിക തലത്തിൽ എങ്ങിനെയാണ് ദീർഘദൃഷ്ടിയുള്ളവരാകേണ്ടതെന്നതിന്റെ തെളിവുകൂടി ഇവിടെ നമുക്കു ദർശിക്കുവാൻ സാധിക്കും. ആത്മീയതകൂടി ചേർന്ന കർമ്മമണ്ഡലത്തിലൂടെ ജീവിക്കാൻ പഠിക്കാനും തയ്യാറാകണം എന്ന് അഡ്മിഷനുമുമ്പുതന്നെ. വിദ്യാർത്ഥികളേയും രക്ഷാകർത്താക്കളേയും അറിയിച്ചതിനുശേഷമാണ് വിദ്യാർത്ഥികൾക്ക് അഡ്മിഷൻ നടത്താറുള്ളത്. വിദ്യാർത്ഥിയോടും രക്ഷകർത്താക്കളോടും സ്ഥാപനത്തിന്റെ നിയമാവലികൾ വിവരിച്ചതിനുശേഷമേ

വിദ്യാർത്ഥികൾക്ക് അഡ്മിഷൻ നൽകാറുള്ളൂ. വിദ്യാലയത്തിലെ അച്ചടക്കവും ആ സ്ഥാപനത്തിന്റെ ലക്ഷ്യവും മാർഗവും നേടിയെടുക്കാൻ അദ്ധ്യാപകർക്കു സാധിക്കണമെങ്കിൽ ഇങ്ങിനെയുള്ള പ്രധാനാദ്ധ്യാപകരും മാനേജ്മെന്റും വേണം. ഈ സ്ഥാപനം രാഷ്ട്രീയചുവ കൂടുതലുള്ള കേരളത്തിലായിട്ടും ഇതെല്ലാം സാധിക്കുന്നു എന്നതാണ് അത്ഭുതമായി തോന്നാറുള്ളത്. മറ്റേതൊരു സംസ്ഥാനത്തിലും ഇത്തരം നല്ലകാര്യങ്ങൾ നടപ്പാക്കുന്നതിനേക്കാൾ ഇരട്ടി വിഷമമുണ്ട് ഇവിടെയിതു നടപ്പാക്കാൻ!

തൃശ്ശൂരിലെയും എറണാകുളത്തേയും ഭാരതീയ വിദ്യാഭവനിൽ നിന്ന് സ്മരണയിൽ നിൽക്കുന്ന രണ്ടനുഭവങ്ങളുണ്ടായി. ഇതുരണ്ടും ഞാനിവിടെക്കുറിക്കുന്നത് ഒരു വിദ്യാഭ്യാസ സ്ഥാപനത്തിലെ സാംസ്കാരിക പഠനം ക്രമീകരിച്ചാൽ അവിടെ പഠിക്കുന്ന വിദ്യാർത്ഥികളിൽ എന്തു മാറ്റമുണ്ടാക്കാം എന്നു സൂചിപ്പിക്കാനാണ്. തൃശ്ശൂരിലെ വിദ്യാലയത്തിൽ ഭാരതീയ ശാസ്ത്രപൈതൃകത്തെക്കുറിച്ച് ഏകദേശം ഒന്നര മണിക്കൂർ നീണ്ടുനിൽക്കുന്ന ക്ലാസു കഴിഞ്ഞ്, നന്ദിപ്രകാശനം നടത്തേണ്ടിയിരുന്നത് സ്കൂൾ (വിദ്യാർത്ഥികളുടെ) സെക്രട്ടറിയായിരുന്നു. ഭാരതീയ ശാസ്ത്രപൈതൃകത്തെക്കുറിച്ച് ഹൃദയസ്പർശിയായ വിധത്തിൽ ദേശസ്നേഹത്തെ ഊന്നിയായിരുന്നു എന്റെ ക്ലാസ്. അതെല്ലാം കേട്ട് സെക്രട്ടറിയായ വിദ്യാർത്ഥി മൈക്കിന്റെ മുമ്പിൽ വന്ന് പൊട്ടിക്കരഞ്ഞുനിന്നു. ഒന്നും സംസാരിക്കാൻ സാധിക്കാതെ നിന്ന ആ വിദ്യാർത്ഥി ഒരു വരി നന്ദിപ്രകാശനത്തിനായി പറയാൻ പണിപ്പെടുന്നുണ്ടായിരുന്നു. കരച്ചിൽ കാരണം, അതു സാധിക്കില്ലെന്നറിഞ്ഞ പ്രിൻസിപ്പാൾ അടുത്ത സ്റ്റുഡന്റിനെ വിളിച്ചു. മൈക്കിന്റെ മുമ്പിലെത്തി ഒരു വാക്കു പറഞ്ഞ ആ വിദ്യാർത്ഥിയും കരഞ്ഞു. മൂന്നാമത്തെ വിദ്യാർത്ഥിയും കരഞ്ഞപ്പോൾ, വൈസ് പ്രിൻസിപ്പാൾ വന്നു നന്ദിപ്രകാശനം നടത്തി......

ക്ലാസു കഴിഞ്ഞു താഴെയിറങ്ങി കരഞ്ഞ വിദ്യാർത്ഥികൾ എന്റെ അടുത്തുവന്ന് ദുഃഖത്തോടെ പറഞ്ഞു. “സാർ ഇതൊന്നും ഞങ്ങൾക്കറിഞ്ഞുകൂടാ. നമ്മുടെ രാജ്യത്തെക്കുറിച്ച് നമുക്കൊന്നുമറിഞ്ഞുകൂടാ സാർ...” ഈ വരികളുടെ ആവർത്തനം പല വിദ്യാർത്ഥികളിൽ നിന്നും കേട്ടു. അദ്ധ്യാപികമാരുടെ മുഖത്തും ദുഃഖമുണ്ടായിരുന്നു. ആഡിറ്റോറിയത്തിൽ നിന്നു പുറത്തു വന്നപ്പോൾ ഒരു വിദ്യാർത്ഥി എന്റെ അടുത്തു വന്ന്, അവന്റെ തല എന്റെ കാലിൽവച്ച്, സാഷ്ടാംഗം നമസ്കരിച്ചു. “സാർ എന്റെ ജീവിതം മുഴുവനും ഞാൻ സാറിന് സമർപ്പി

ക്കുകയാണ്. സാറിന്റെ മിഷനിൽ എന്നേയും ചേർക്കണം. എനിക്കു വേറെയൊന്നും വേണ്ട. അവസാനംവരെ നമ്മുടെ നാടിനെക്കുറിച്ച് പഠിച്ച് പഠിപ്പിച്ചാൽ മതി." ഈ വിദ്യാർത്ഥി ഒരു വർഷം തുടർച്ചയായി എനിക്കു കത്തെഴുതുകയും ഈ മെയിലയയ്ക്കുകയും ചെയ്തിരുന്നു. അവൻ, താൻ പഠിത്തം അവസാനിപ്പിക്കുകയാണെന്ന് സ്കൂളിൽ എഴുതിക്കൊടുക്കുകയും ചെയ്തു. നിരന്തരം സംസാരിച്ച്, പറഞ്ഞുപദേശിച്ചാണ്, പഠിത്തം കഴിഞ്ഞതിനുശേഷം ബാക്കിചിന്തിച്ചാൽ മതിയെന്ന് അവനെക്കൊണ്ടംഗീകരിപ്പിച്ചത്.

എറണാകുളത്തെ ടിഡി റോഡിലുള്ള വിദ്യാഭവന്റെ ആഡിറ്റോറിയത്തിൽ തെരഞ്ഞെടുത്ത വിദ്യാർത്ഥികൾക്കും അദ്ധ്യാപകർക്കും നടത്തിയ ക്ലാസ് നീണ്ടുപോയി. അവിടത്തെ ചെയർമാൻ സമയക്കുറവുള്ളതിനാൽ രണ്ടു ചോദ്യം മാത്രം ചോദിക്കാമെന്ന് വിദ്യാർത്ഥികൾക്ക് നിർദ്ദേശം നൽകി. പത്തു വിദ്യാർത്ഥികളെഴുന്നേറ്റു നിന്നു. ചെയർമാൻ വീണ്ടും ആവർത്തിച്ചു. "രണ്ടു ചോദ്യത്തിനുള്ള സമയമേയുള്ളൂ." പത്തു പേരിൽ ആരും ഇരുന്നില്ല. ആരെങ്കിലും രണ്ടുപേരൊഴികെ ബാക്കിയുള്ളവരോട് ഇരിക്കാൻ വീണ്ടും നിർദ്ദേശം വന്നു. അവർ പത്തുപേരും ഗഹനമായ ചോദ്യം ചോദിച്ച് ഉത്തരം ലഭിച്ചതിനുശേഷമേ ഇരുന്നുള്ളൂ. അറിയാൻവേണ്ടിയുള്ള അഭിവാഞ്ഛ എന്നുമെനിക്കീ വിദ്യാലയങ്ങളിലനുഭവപ്പെടാറുണ്ട്. ഇങ്ങിനെയൊരു സംസ്കാരം അവിടെയുണ്ടാക്കിയിരിക്കുമെന്നു ചിന്തിക്കാം.

ഇതേ വിദ്യാലയത്തിലെ ജൂബിലിയാഘോഷത്തിൽ അനവധി പ്രഗത്ഭരുടെ പ്രഭാഷണങ്ങളുണ്ടായിരുന്നു. എനിക്കും ക്ഷണം ലഭിച്ചിരുന്നു. പ്രഭാഷണം കേൾക്കാൻ ധാരാളം വിദ്യാർത്ഥികളുണ്ടായിരുന്നു. കൊച്ചിൻ യൂണിവേഴ്സിറ്റിയിലെ മുൻ വൈസ്ചാൻസിലർ ആയിരുന്നു പ്രഭാഷണ സമയം നിയന്ത്രിച്ചിരുന്നത്. എനിക്കു ലഭിച്ച നിർദ്ദേശം ഇപ്രകാരമായിരുന്നു. "പരമാവധി 15 മിനിറ്റ്, സാധിക്കുമെങ്കിൽ 10 മിനിറ്റിൽ അവസാനിപ്പിക്കണം. അൽപംകൂടി കുറച്ചാലും തരക്കേടില്ല" ഞാൻ സ്റ്റേജിൽ കയറി ചോദിച്ചു; ക്ലാസ് അഞ്ചുമിനിറ്റാക്കിയാലോയെന്ന്. ഉടൻ വന്നു മറുപടി വളരെ നല്ലത്. ഒന്നുകൂടി ചോദിച്ചു ഒരു വരിയിലവസാനിപ്പിച്ചാലോ? മറുപടിക്കു പകരം ഒരു ചിരിയായിരുന്നു. ഞാൻ ക്ലാസ് ഒരു വരിയിൽ നിർത്തി. "പതിനായിരം വർഷത്തെ ശാസ്ത്ര സാങ്കേതിക പൈതൃകമുള്ള നമ്മുടെ മാതൃഭൂമിയുടെ പൈതൃകവിജ്ഞാനം അഞ്ചു മിനിറ്റുകൊണ്ടു പറയാനസാദ്ധ്യമായതുകൊണ്ടു മാത്രം ഞാനൊന്നും പറയുന്നില്ല.... പ്രണാമം." വൈസ്ചാൻസിലർ അടുത്തയാളെ പ്രഭാഷണത്തിനു വിളിച്ചു.

പാലക്കാട് കുന്നിന്റെ പുറത്ത് വലിയൊരു എഞ്ചിനീയറിംഗ് കോളേജുണ്ട്. അവിടെ ഒരു കൺസൾട്ടന്റുണ്ട്. അൽപം പ്രായകൂടുതലുള്ള വ്യക്തിയായിരുന്നു. എന്റെ ക്ലാസ് തുടങ്ങുന്നതിനുമുമ്പ് അദ്ദേഹം സ്റ്റേജിൽ കയറി സംസാരിച്ചു. അദ്ദേഹത്തിന്റെ പരിചയപ്പെടുത്തൽ അതിശയോക്തികലർന്ന വാക്കുകളിൽ പൂരിതമായിരുന്നു. ആ വരികളൊന്നും അറിയിക്കാൻവേണ്ടിയായിരുന്നില്ല, എന്തൊക്കെയോ പ്രദർശിപ്പിക്കാൻ വേണ്ടിയായിരുന്നു. ഇത്രയും പ്രൗഢോജ്ജ്വലമായ ഒരു കോളേജിൽ നടത്തിയ ഈ ആവശ്യമില്ലാത്ത പദപ്രയോഗങ്ങളിലൂടെയുള്ള പരിചയപ്പെടുത്തലിന്റെ പരിണത ഫലം വിദ്യാർത്ഥികളുടെ ഭാഗത്തുനിന്നുണ്ടായ കൂവലായിരുന്നു. അതിനുശേഷം വിദ്യാർത്ഥികളെ നേരെയിരുത്താൻ പത്തുമിനിറ്റ് ശ്രമം വേണ്ടിവന്നു. ക്ലാസിനുശേഷം വിദ്യാർത്ഥികളുടെ കയ്യടി വാങ്ങാൻ കൺസൾട്ടന്റ് വീണ്ടും വിദ്യാർത്ഥികളെ മുക്തകണ്ഠം പുകഴ്ത്തി. അതിനും വിദ്യാർത്ഥികളിൽ നിന്നും ലഭിച്ചത് പൂർവ്വാധികം ശക്തിയായ കൂവലായിരുന്നു.

തലശ്ശേരിയിലേക്കുള്ള യാത്രയിൽ പലപ്രാവശ്യം ക്ലാസെടുക്കാൻ സാധിച്ചിട്ടുള്ള ഒരു ടെക്നോളജിക്കൽ സ്ഥാപനമുണ്ട്. അവിടത്തെ ഗസ്റ്റ്ഹൗസിലാണ് ഞങ്ങൾ പ്രഭാഷണയാത്രയിൽ രാത്രി താമസിക്കാറുള്ളത്. അസാധാരണമായ പ്രോട്ടോക്കോൾ പാലിക്കുന്ന ഇംഗ്ലീഷുകാരുണ്ടാക്കിയ ഈ സ്ഥാപനത്തിൽ പ്രാതൽ, ഉച്ചഭക്ഷണം, ചായ ഇവയ്ക്കെല്ലാം ഒരു ഇംഗ്ലീഷുകാരന്റെ അച്ചടക്കബോധം പ്രതിഫലിച്ചുകാണാറുണ്ട്, അത് പ്രദർശനാത്മകമല്ല. ആ സ്ഥാപനത്തെക്കുറിച്ച് അറിഞ്ഞപ്പോൾ അത്ഭുതം തോന്നി. കേരള-കേന്ദ്ര സർക്കാരുകളുടെ അഫിലിയേഷൻ ഇല്ലാതെ സ്വന്തം നിലവാരത്തിലൂടെ സർട്ടിഫിക്കറ്റ് കൊടുത്ത് ലോകാംഗീകാരം നേടിയ, ഈ സ്ഥാപനം ഒരു പള്ളിയുടെ കീഴിലുള്ളതാണ്. ഇംഗ്ലീഷ്കാരുണ്ടാക്കിയതും ഒരിംഗ്ലീഷ് ലുക്ക് ഉള്ളതുമാണ്. അവിടത്തെ അദ്ധ്യാപകരും പ്രിൻസിപ്പാൾമാരും എല്ലാം പാലിക്കുന്നതും ഗംഭീരമായ ഒരു സിസ്റ്റമാണ്. ആ സിസ്റ്റം പാലിക്കാൻ മാത്രമുള്ള ട്രെയിനിംഗ് നൽകാറുമുണ്ടത്രെ. ഒരു ലെക്ചർ ക്ലാസ് നടത്താനെത്തുന്ന അതിഥി മുറിയിലേക്കു വരുമ്പോഴും, സ്വാഗതം ചെയ്യുമ്പോഴും, വിളക്കുകത്തിക്കുമ്പോഴും പ്രാർത്ഥനയിലും.... എല്ലാത്തിനുമൊരു സിസ്റ്റമുണ്ട്. പരുത്തികൊണ്ടുള്ളതിരിയുപയോഗിക്കണം, തിരിനൂൽ പാടില്ല. ഉദ്ഘാടന വിളക്ക് കത്തിക്കലിനു മുമ്പ് എല്ലാത്തിരിയും കത്തിച്ച് കെടുത്തി, പിന്നീട് ഉദ്ഘാടകൻ കത്തിക്കുമ്പോൾ എളുപ്പത്തിൽ കത്തിക്കാനുള്ള ട്രയൽ നടത്തി കരിച്ച തിരിവേണം വീണ്ടും കത്തിക്കാൻ.....

ഇങ്ങിനെ പോകുന്നു, അവിടത്തെ സിസ്റ്റം. എന്റെ ക്ലാസ് കഴിഞ്ഞ് ചോദ്യങ്ങൾക്കു മറുപടിയും നൽകിവരുകയാണ് പതിവ്. ഒരിക്കലുണ്ടായ അനുഭവം ചെറുതായൊന്നു വിവരിക്കട്ടെ. അവിടെനിന്നും റിട്ടയർ ചെയ്തുപോയ പ്രിൻസിപ്പാളായിരുന്നു എന്റെ ലെക്ചറിന് അദ്ധ്യക്ഷൻ. ഞങ്ങളെല്ലാം സ്റ്റേജിൽ കയറി, പ്രാർത്ഥന നടന്നു, സ്വാഗതവും അരുളി. പരുത്തിത്തിരി നേരത്തെ കത്തിച്ചിട്ടില്ലായിരുന്നതിനാൽ അഞ്ചുതിരിയും കത്താൻ അഞ്ചു മിനിറ്റെടുത്തു. (കരിച്ച തിരി ഒരിക്കലും ഉത്ഘാടനത്തിന് കത്തിക്കാറില്ല. തിരിനൂൽ ഉപയോഗിക്കരുതെന്ന് ഒരു ഗ്രന്ഥത്തിലും പറഞ്ഞിട്ടുമില്ല) ഉദ്ഘാടന ദീപ പ്രോജ്ജ്വലനം കഴിഞ്ഞ് എന്റെ ക്ലാസ് തുടങ്ങുന്നതിനുമുമ്പ് അദ്ധ്യക്ഷനായ റിട്ടയേർഡ് പ്രിൻസിപ്പാൾ, പ്രാർത്ഥനയിലെ ഒന്നുരണ്ടക്ഷരപിശകും, പ്രാർത്ഥനയ്ക്ക് നിൽക്കുന്ന വേളയിൽ ഒന്നുരണ്ടു വിദ്യാർത്ഥികൾ അനങ്ങിയതും, തിരി നേരത്തേ കത്തിച്ച് കെടുത്തിവെക്കാതിരുന്നതുമെല്ലാം ചേർത്ത് പതിനഞ്ച് മിനിറ്റ് സമയം അദ്ധ്യാപകരേയും, സംഘാടകരേയും, വിദ്യാർത്ഥികളേയും അവഹേളിച്ചുകൊണ്ട് താഴ്ന്ന നിലവാരത്തിലുള്ള ഭാഷാപ്രയോഗത്തിലൂടെ വിമർശിച്ചു. സ്വന്തം സ്ഥാപനംപോലുള്ള ഒരു സ്ഥാപനത്തിൽ, താനും ചേർന്ന് വളർത്തിക്കൊണ്ടുവന്ന സ്ഥാപനത്തിൽ, എല്ലാ വിദ്യാർത്ഥികളുടേയും മുമ്പിൽ വച്ച് അദ്ധ്യാപകരേയും പ്രിൻസിപ്പാളിനേയും തികച്ചും പുറത്തുള്ളവനായ എന്റെ മുമ്പിൽ വച്ച് അവഹേളിക്കുക! ആ സ്ഥാപനത്തിലെ എല്ലാവരേയും അവഹേളിക്കുന്ന വിധത്തിൽ കലിതുള്ളികൊണ്ട് വിമർശിക്കുക! അതും തെറ്റായ ഒന്ന് (തിരികത്തിച്ചുകെടുത്തിവയ്ക്കാത്തതിന്) ചെയ്യാതിരുന്നതിനും, ആരും ശ്രദ്ധിക്കാത്ത ഒന്നുരണ്ടക്ഷരത്തെറ്റിനും, രണ്ടുമൂന്നു വിദ്യാർത്ഥികളനങ്ങിയതിനും! ഇതെല്ലാം ചെയ്തത് അപ്പോൾ ആ സ്ഥാപനത്തിൽ സർവീസിലില്ലായിരുന്ന മുൻ പ്രിൻസിപ്പാളായിരുന്നു. ആ വ്യക്തിയോട് സഹതാപമാണെനിക്കു തോന്നിയത്. എന്ത് പ്രൊജക്റ്റ് ചെയ്യാനായിരുന്നു ഒരു സമൂഹത്തെ ഒന്നടങ്കം ഒരു ഇൻവൈറ്റഡ് ലെക്ചറിനു മുമ്പ് അവഹേളിച്ചത്? എന്റെ ക്ലാസ് നടക്കുമ്പോഴും അതിനുശേഷവും അവിടെ ശ്മശാന മൂകതയായിരുന്നു. ക്ലാസു കഴിഞ്ഞും, ആ റിട്ടയേർഡ് പ്രിൻസിപ്പാൾ താൻ ചെയ്തത് വീണ്ടും വീണ്ടും ന്യായീകരിക്കുന്നതും കണ്ടു.

കോയമ്പത്തൂരിലെ ഒരു പുതിയ മെഡിക്കൽ കോളേജിൽ ക്ലാസെടുക്കാനൊരു ഭാഗ്യം ലഭിച്ചിരുന്നു. ഭാരതത്തിലെ വിവിധ സംസ്ഥാനങ്ങളിൽ നിന്ന് വന്ന ചൈതന്യവത്തായ വിദ്യാർത്ഥികൾ. അറിയാനും കുത്തിയിരുന്നു പഠിക്കാനും അതീവ താൽപര്യമുള്ള വിദ്യാർത്ഥികൾ.

നമ്മുടെ വേദത്തിൽ പറഞ്ഞിരിക്കുന്ന സന്ദേശംപോലെ നല്ല വിദ്യാർത്ഥികളെയെനിക്ക് ശിഷ്യന്മാരായി ലഭിക്കേണമേ എന്നാണ് അദ്ധ്യാപകരുടെയും ആചാര്യന്മാരുടെയും പ്രാർത്ഥന. പക്ഷേ ഇവിടെ പ്രാർത്ഥിക്കേണ്ടത് വിദ്യാർത്ഥികളാണ്. "കുറച്ച് നല്ല അദ്ധ്യാപകരെയെങ്കിലും തരേണമേ! അദ്ധ്യാപകന്റെ മുഖവും, ചൈതന്യവും വാക്സാമർത്ഥ്യവും, പെരുമാറ്റവുമുള്ളവരെത്തരേണമേ" എന്ന്. എല്ലാ ഉദ്യോഗത്തിനും ഒരു മഹത്വമില്ലേ. അതിനൊരു ചൈതന്യമില്ലേ. അതില്ലാത്തവർ മെഡിസിൻ വിദ്യാർത്ഥികളെ പഠിപ്പിച്ചാൽ എന്തു സംഭവിക്കും! അതാണ് പ്രത്യക്ഷമായി ഈ മെഡിക്കൽകോളേജിൽ കണ്ടത്.

അദ്ധ്യാപകർക്ക് പരിശീലനം കൊടുക്കുന്ന ഒരു വിദ്യാലയം തൊടുപുഴയിലുണ്ട്. അതേപോലെയൊന്ന് കോഴിക്കോട്ടുമുണ്ട്. ഭാരതീയ വിദ്യാനികേതനിലെ അദ്ധ്യാപകർക്ക് പരിശീലനത്തിനായിട്ടാണ്, പ്രധാനമായും ഇവിടെ സമയം കണ്ടെത്താറുള്ളത്. അവിടത്തെ പഠനചര്യ വളരെ വ്യക്തമായ ദിശാബോധത്തോടെയാണെന്ന് അതിൽ പങ്കെടുക്കുന്നവർക്കനുഭവിച്ചറിയാം. ഓരോ അദ്ധ്യാപികയും സ്കൂളിനെക്കുറിച്ച് അറിഞ്ഞിരിക്കണം, പ്രാർത്ഥന, ആലാപന രീതി, പ്രാർത്ഥനക്കിരിക്കേണ്ടത്, വന്ദനം, വിളക്കുകത്തിക്കൽ, ധ്യാനം, ക്ലാസാരംഭം, മധ്യം, ഓരോ ക്ലാസും അവസാനിക്കുന്നത്, ഇടയ്ക്കുള്ള പ്രാർത്ഥന, വന്ദേമാതരം, ഭാരതവന്ദനം, തുടങ്ങി ഓരോ പോയിന്റും അവരോരുത്തരും പഠിക്കണം, പഠിച്ചതാവർത്തിക്കണം, പരിശീലിക്കണം! നാൽപതോളം ദിവസം നീണ്ടു നിൽക്കുന്ന പരിശീലനം ഒരു സ്ത്രീയെ (പുരുഷനെ) അദ്ധ്യാപിക/അദ്ധ്യാപകനാക്കി മാറ്റുന്ന ഒരു കർമ്മപദ്ധതിയാണ്. പുറമേനിന്നു വന്ന് ക്ലാസെടുക്കുന്ന എന്നെപ്പോലെയുള്ള ക്ഷണിതാക്കളുടെ ക്ലാസുകളിൽ പഠിപ്പിക്കുന്നതെല്ലാം അതാതുദിവസം വൈകുന്നേരം ഒരുമിച്ചിരുന്നു ചർച്ച ചെയ്യണം. ഓരോ അദ്ധ്യാപികയും അദ്ധ്യാപികയായി ജീവിക്കാനുള്ള പരിശീലനമാണിവിടെ നൽകുന്നതെന്ന് അനുഭവപ്പെട്ടു. ലളിതമെന്നു പറഞ്ഞാൽ അതിലളിതമായ ഭക്ഷണവും കഴിച്ച് രാവിലെ 4.30 ന് എഴുന്നേറ്റ് പ്രാർത്ഥനയും യോഗയും കഴിഞ്ഞ് മറ്റെല്ലാ കർമ്മങ്ങളും കൃത്യസമയം പാലിച്ചുകൊണ്ട് ചെയ്ത് ഏകദേശം ഒന്നരമാസം ജീവിച്ചുകഴിയുമ്പോൾ അവർ വിദ്യാനികേതനിലെ അദ്ധ്യാപികയായിത്തീരും.

എല്ലാമതത്തിലുംപെട്ട അദ്ധ്യാപികമാരും ഈ കർമ്മപരിപാടിയിലൂടെ പരിശീലനം നേടേണ്ടവരാണ്. ഉത്തരകേരളത്തിലുള്ളവർക്ക് കോഴിക്കോടും ദക്ഷിണ കേരളത്തിലുള്ളവർക്ക് തൊടുപുഴയിലുമെടുക്കുന്ന ഈ പരശീലന കോഴ്സ് കഴിയുന്നവരുടെ പെരുമാറ്റത്തിലും,

ഭാഷാ പ്രയോഗത്തിലുമെല്ലാം വലിയ വ്യത്യാസം വരുന്നതുകാണാം. അദ്ധ്യാപികയാകാൻ, പഠിക്കാനുള്ള കഴിവും പഠിപ്പിക്കാനുള്ള വിഷയജ്ഞാനവും മാത്രം പോരാ എന്നുകൂടി മനസ്സിലാക്കാനവസരം ലഭിക്കുന്ന ഈ ഒരു പരിശീലനം കേരളത്തിലെല്ലായിടത്തും എല്ലാവർക്കും ഉണ്ടായിരുന്നുവെങ്കിൽ എന്നാശിക്കാറുണ്ട്. (അവിടത്തെ ക്ലാസു കഴിഞ്ഞിറങ്ങുമ്പോൾ)

തുറവൂരിലെ ഒരു ബി.എഡ്. കോളേജിൽ ക്ലാസെടുത്തപ്പോൾ എനിക്കു തോന്നിയത്; ആ വിദ്യാർത്ഥികളുടെ പെരുമാറ്റത്തിലും സംഭാഷണത്തിലും അപകർഷതാബോധം നിറഞ്ഞു നിൽകുന്നതായാണ്. അദ്ധ്യാപികമാർക്കും അദ്ധ്യാപകർക്കും അപകർഷത എന്ന മാനസീക വികാരമുണ്ടാകരുത്. ഞങ്ങൾ മറ്റൊന്നിനും കൊള്ളാത്തവരാണ്, അതുകൊണ്ട് എൻട്രൻസ് എഴുതിയില്ല, ചാർട്ടേഡ് അക്കൗണ്ടന്റായില്ല, അഡ്വക്കേറ്റായില്ല. അതൊന്നും ഞങ്ങൾ വിചാരിച്ചാൽ ആയിത്തീരാൻ സാധിക്കില്ല. കുറച്ചുകുട്ടികളെ പഠിപ്പിച്ച് ശിഷ്ടകാലം എവിടെയെങ്കിലും എങ്ങിനെയെങ്കിലും ജീവിക്കണം എന്ന ധാരണക്കുപകരം എൻട്രൻസ് മുതൽ മറ്റേല്ലാ വിഷയങ്ങളും പഠിച്ചുയരുന്നവരെ വാർത്തെടുക്കാനുള്ള ഉത്തരവാദിത്വമുള്ളവരാണ്, നമ്മളെന്ന ധാരണയോടെ വേണം അദ്ധ്യാപകരാകാൻ. അദ്ധ്യാപകരായി പഠിക്കാനും ഉയരാനും ഈ ഒരു കാഴ്ചപ്പാട് നൽകാതെ ബി.എഡ്ഡും, എം.എഡ്ഡും പഠിച്ചാലോ പഠിപ്പിച്ചാലോ ചൈതന്യവത്തായ അദ്ധ്യാപകരാകാൻ സാധിച്ചു എന്നുവരില്ല എന്ന് ഈ ബി.എഡ്. കോളേജിലെ വിദ്യാർത്ഥികൾക്ക് ക്ലാസെടുത്തപ്പോളനുഭവപ്പെട്ടു.

മദ്രാസിലെ ഹിന്ദു സ്കൂളിൽ ക്ലാസെടുക്കാൻ പോയിരുന്നു. ഹിന്ദു സംഘടനകളുടെ നേതൃത്വത്തിലുള്ള ഒരു വൻ സ്കൂൾ. തീവ്രവാദികളുടെ ഭീഷണിവരെയുണ്ടെന്നു തോന്നുന്നതിനാൽ സ്കൂളിന്റെ മുൻവശത്തുതന്നെ (ഞങ്ങൾ പോയിരുന്ന ദിവസം മാത്രമാണോയെന്നറിയില്ല) ഒരു അൽസേഷൻ നായയെ കെട്ടിയിട്ടിരുന്നു. ആ സ്കൂളിലെ അച്ചടക്കവും പ്രവർത്തനങ്ങളും നന്നായിരുന്നു. ആ സ്കൂൾ സ്ഥാപിക്കാൻ കാരണക്കാരിയായ ഒരു സ്ത്രീയെ പരിചയപ്പെട്ടു. പെട്ടെന്നു കണ്ടാൽ സുഷമസ്വരാജിനെപോലെയിരിക്കും. അവരാണ് അത്രയും വലിയ സ്കൂൾ സ്ഥാപിച്ചതിന്റെ പിന്നിലെ ഊർജ്ജം. ആ സ്കൂൾ കെട്ടിടത്തിനായി ഫണ്ടു പിരിച്ചിരുന്ന കാലത്ത് അവർ ഒരാളുടെ വീട്ടിൽ ചെന്ന് സംഭാവന ചോദിച്ചുവത്രെ. ആയിരം രൂപയെങ്കിലും വേണമെന്നു പറഞ്ഞു. ഞാനിവിടെ ക്ലാസെടുക്കാൻ പോയ വേളയിൽ അവരിതെന്നോടു പറഞ്ഞപ്പോൾ അവരുടെ ശ്വാസവേഗത കൂടുന്നതായി

ഞാൻ ശ്രദ്ധിച്ചു. അവർ തുടർന്നു... അയാളോട് ഞാൻ ആയിരം രൂപ ചോദിച്ചിട്ട് എന്തു വേണമെങ്കിലും ചെയ്യാമെന്നു പറഞ്ഞപ്പോൾ അയാൾ ചോദിച്ചുവത്രെ എന്തുവേണമെങ്കിലും ചെയ്യാമോയെന്ന്. ഇവർ ഉറപ്പിച്ചു പറഞ്ഞുവത്രെ എന്തുവേണമെങ്കിലും ചെയ്യാമെന്ന്. അത്രയ്ക്ക് അത്യാവശ്യമാണ് സംഭാവന, ഇന്നു പണിക്കാർക്ക് കൂലികൊടുക്കാൻ കാശില്ലെന്ന്. അതുകേട്ട് അയാൾ ചോദിച്ചുവത്രെ മൗണ്ട്റോഡിലൂടെ ഒരു കിലോമീറ്റർ പകൽ വെളിച്ചത്തിൽ ഓടാമോ എന്ന്. ആ സ്കൂളിലെ ഇപ്പോഴത്തെ പ്രധാനാദ്ധ്യാപികയായ ആ സ്ത്രീ ആ വ്യക്തി പറഞ്ഞ സമയത്ത് മൗണ്ട് റോഡിലൂടെ ഒരു കിലോമീറ്റർ ഓടി. അയാൾ പതിനായിരം രൂപ സംഭാവന കൊടുത്തുവത്രെ. ആ സ്കൂളിന് എന്ത് ആവശ്യം വരുമ്പോഴും അന്നു പതിനായിരം രൂപ തന്നയാളും മക്കളും ഇന്നും വലിയ സഹായം തരാറുണ്ടത്രെ. ഇവർ പറഞ്ഞ ഈകാര്യങ്ങളെല്ലാം പരോക്ഷമായി സൂചിപ്പിച്ചുകൊണ്ടാണ് ഞാനവിടെ ക്ലാസെടുത്തത്. ഇന്നും ആ സ്ത്രീക്ക് ആ സ്കൂൾ സ്വന്തം കുഞ്ഞിനെപ്പോലെയാണ്. അവർക്ക് അവിടത്തെ അദ്ധ്യാപികമാർ മക്കളെപ്പോലെയും, വിദ്യാർത്ഥികൾ കൊച്ചുമക്കളെപോലെയുമാണ്. താൻ വളർത്തിയ ഒരു വിദ്യാഭ്യാസ സ്ഥാപനത്തിനെ ഇത്രയുമധികം സ്നേഹിക്കുന്ന ഇതുപോലുള്ള ഒരു വ്യക്തിയെ കാണാനേ സാധിക്കുമെന്നു തോന്നുന്നില്ല. അവിടെയുള്ള അദ്ധ്യാപികമാർക്കെല്ലാം അവരൊരു 'ചേച്ചി'യായിരുന്നു. ഒരു സഹോദരിയുടേയോ അമ്മയുടെയോ ബന്ധം അവരിൽ കാണുവാൻ സാധിച്ചു. അതായിരുന്നു കുടുംബസദൃശമായ ആ സ്കൂൾ.

തൃശ്ശൂരിലെ കാർഷികകോളേജിലേയ്ക്കൊരു പ്രഭാഷണ യാത്രയുണ്ടായിരുന്നു. വളരെ താൽപര്യമുള്ള ഒരു അദ്ധ്യാപികയാണെന്നെ ക്ലാസിലേക്ക് ക്ഷണിച്ചത്. അധുനീകവും പുരാതനവുമായ വിഷയങ്ങളെല്ലാം സ്പർശിച്ചുകൊണ്ടായിരുന്നു ക്ലാസ്. കോളേജിലെ സീനിയർ പ്രൊഫസർ വളരെ ബഹുമാനത്തോടെ സ്വീകരിച്ചു. ധാരാളം അദ്ധ്യാപകരും ക്ലാസിലുണ്ടായിരുന്നു. സംഘാടകർ പ്രതീക്ഷിച്ചതിനേക്കാൾ കൂടുതലായിട്ട് ഈ ക്ലാസിൽ വിദ്യാർത്ഥികളും പങ്കെടുത്തിരുന്നു. ക്ലാസ് സംഘടിപ്പിക്കുന്നതിനോട് എതിർപ്പുള്ളവരുമുണ്ടായിരുന്നു. അവരിൽ പലരും നിശ്ശബ്ദരായി ശ്രദ്ധയോടെ സദസ്സിലിരുപ്പുണ്ടായിരുന്നു. ഏതെങ്കിലും ഒരു വാക്കോ വരിയോ എന്റെ നാവിൽ നിന്ന് പ്രത്യേകതയുള്ളതായി വരുന്നുണ്ടോ എന്നു ശ്രദ്ധിച്ചുകൊണ്ടായിരുന്നു അവരിരുന്നത്. അപ്രതീക്ഷിതമായ അഭിനന്ദനങ്ങൾ ചൊരിഞ്ഞുകൊണ്ടായിരുന്നു, ക്ലാസിനു ശേഷം വന്നവർ വിടവാങ്ങിയത്.

IISH ന്റെ പുസ്തകങ്ങളും സിഡികളും അവിടെ ലഭ്യമാക്കിയരുന്നു. അതിൽ ഒരു ബ്രോഷറുണ്ടായിരുന്നു 'ജ്യോതിഷം - ശാസ്ത്രം - അന്ധവിശ്വാസം - ദുരാചാരം...? 'ഈ ബ്രോഷർ കണ്ട് ഒരദ്ധ്യാപകൻ ചോദിച്ചു, ജ്യോതിഷത്തിന്റെ പുസ്തകമെന്തിനാ ഇവിടെ വിൽക്കുന്നത്. വീണ്ടും ബ്രാഹ്മണ മേധാവിത്വവും സവർണ ചിന്തയും, അന്ധവിശ്വാസവും പ്രചരിപ്പിക്കാനാണോ എന്ന്. അതേറ്റു പറഞ്ഞ് ആ ബ്രോഷറിലുള്ളത് എന്താണെന്നുപോലും വായിക്കാതെ ആ അദ്ധ്യാപകനെ ഒന്നുരണ്ടുപേർ കൂടെ നിന്ന് പ്രോത്സാഹിപ്പിച്ചു. എല്ലാവിധത്തിലുള്ള അദ്ധ്യാപകരുമുണ്ടാകാം. പലവിധത്തിലുള്ള മനുഷ്യരുമുണ്ടല്ലോ. എങ്കിലും അദ്ധ്യാപകനൊരു ധർമ്മബോധമില്ലേ, വസ്തുതയെന്തെന്നറിഞ്ഞ് വിലയിരുത്തുകയെന്നത്!

തിരുവനന്തപുരത്തെ ഐ.എം.ജിയിൽ (ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മാനേജ്മെന്റ് ഇൻ ഗവൺമെന്റ്) പ്രധാനാദ്ധ്യാപകർക്കും വിദ്യാഭ്യാസ വകുപ്പിൽ പ്രവർത്തിക്കുന്നവർക്കുമായിട്ടുള്ള ക്ലാസുണ്ടായിരുന്നു. യഥാർത്ഥത്തിൽ പല പ്രധാനാദ്ധ്യാപകരും,വിദ്യാഭ്യാസ വകുപ്പിലെ ഉദ്യോഗസ്ഥന്മാരും ചിലപ്പോൾ വീരശൂരപരാക്രമികളെപോലെ പെരുമാറിയിരുന്നവരുമെല്ലാം ശാന്തരായിരുന്നു. പലരും ക്ലാസിലിരുന്നത് ഒരു ജീവിതഭാരം ഏറ്റെടുക്കാൻ പോകുന്ന മുഖഭാവത്തോടെയായിരുന്നു. വിദേശ രാജ്യങ്ങളിൽ വിദ്യാർത്ഥികളേയും വിദ്യാഭ്യാസവകുപ്പും കൈകാര്യം ചെയ്യുന്നത് സർക്കാരിന്റെ ശ്രദ്ധ നേരിട്ടു പതിയുന്ന ഡിപ്പാർട്ടുമെന്റാണ്. വിദ്യാഭ്യാസത്തിൽ പതറരുത്, തെറ്റു സംഭവിക്കരുത് എന്ന് എല്ലാ രാജ്യത്തിലേയും ഭരണാധികാരികൾ പ്രത്യേകം ഓർമ്മിക്കാറുണ്ട്. ഇവിടെ ക്ലാസെടുക്കുന്ന വേളയിലിരുന്ന വിദ്യാഭ്യാസ വകുപ്പുദ്യോഗസ്ഥർ കുറേക്കൂടി ഊർജ്ജസ്വലരായിരുന്നെങ്കിൽ എന്നു ഞാൻ ചിന്തിച്ചുപോയിരുന്നു. ആരോ പറഞ്ഞ്, ആർക്കോവേണ്ടി ആരോ വരുമ്പോൾ ഇവർ ചത്തതുപോലെ ഇരിക്കുന്നതുകണ്ടപ്പോൾ വേദന തോന്നി.

ബാംഗ്ലൂരിലെ എം.ഇ.എസ്. കോളേജിലെ ക്ലാസുകൾ ഒരു സ്തുതി പാടലായിരുന്നു. IISH ന്റെ കോർഡിനേറ്ററിലൂടെയാണ് അവിടെ പരിപാടി സംഘടിപ്പിച്ചത്. എം.ഇ.എസ്. കോളേജിലെ ജൂബിലിയോടനുബന്ധിച്ച് സംഘടിപ്പിച്ച ക്ലാസുകളിൽ പങ്കെടുത്തവേളയിൽ ആ കോളേജിലെ അതിഥിസൽക്കാരം മനസ്സിലായി. അതിനേക്കാൾ ആകർഷിച്ചത് അദ്ധ്യാപികമാരും പ്രിൻസിപ്പാളും വിദ്യാർത്ഥികളെ കൈകാര്യം ചെയ്ത രീതിയാണ്. ഏറ്റവും കുറച്ചു സംസാരം. വിവരമറിയിക്കാനുള്ള നിർദ്ദേശം മാത്രം. ആവശ്യമില്ലാതെ ഒരക്ഷരം സംസാരിച്ചു കേട്ടില്ല. അവരുടെ സ്കൂളിലും ഞങ്ങൾ ഒരുദിവസം പൂർണമായും താമസിച്ചു

ക്ലാസെടുത്തു. അവിടത്തെ അച്ചടക്കം കണ്ടു. അർത്ഥമറിഞ്ഞുകൊണ്ടുള്ള പ്രാർത്ഥന, രാവിലെ ഏകദേശം അരമണിക്കൂർ നേരം. അവിടെ ഓരോ വിദ്യാർത്ഥിക്കും അവരുടെ ദൗത്യമറിയാമായിരുന്നു. ഓരോ അദ്ധ്യാപികയ്ക്കുമതുണ്ടായിരുന്നു. ഇതെല്ലാം കണ്ട് എല്ലാവിഭാഗം വിദ്യാർത്ഥികൾക്കും ക്ലാസെടുത്തുകഴിഞ്ഞ് ഞാൻ ചോദിച്ചു. ഇവിടെ ഞങ്ങളുടെ ക്ലാസ് വേണമെന്ന് തീരുമാനിച്ചതാരാണ് എന്ന്. ഉടനെ പ്രിൻസിപ്പാൾ പറഞ്ഞു അകത്തും പുറത്തുമുള്ള ഇവിടത്തെ വിദ്യാർത്ഥികൾക്ക് അതിനു സ്വാതന്ത്ര്യമുണ്ട്. അവരെല്ലാം സ്കൂളിന്റെ മാനേജ്മെന്റിന്റെ ഭാഗമാണ്. ഇവിടത്തെ ആനിവേഴ്സറിയും എല്ലാ പൊതുപരിപാടിയും സംഘടിപ്പിക്കുന്നതും, കെട്ടിടനിർമ്മാണം, പുതിയ പ്രൊജക്റ്റ് എന്നിവയെല്ലാം കൈകാര്യം ചെയ്യുന്നതും പൂർവ വിദ്യാർത്ഥികളാണ്. അതിൽ മുതിർന്നവരുമുണ്ട്. ചെറുപ്പക്കാരുമുണ്ട്. അവരാണ് ഈ ക്ലാസിനു മുൻകയ്യെടുത്തത്.

പൂർവ്വ വിദ്യാർത്ഥികളിൽപെടുന്ന എല്ലാവരേയും നിത്യകാര്യപരിപാടികളിൽ ഇത്രയുമധികം പ്രയോജനപ്പെടുത്തുന്ന ഒരു വിദ്യാലയം ഉണ്ടാകാൻ സാധ്യത കുറവാണ്. വിശാല വീക്ഷണത്തോടെ വിലയിരുത്തിയാൽ ഒരു വിദ്യാലയം നടത്തിക്കൊണ്ടുപോകുന്നതിൽ അദ്ധ്യാപകർക്കും വിദ്യാലയാധികൃതർക്കും പൂർണ്ണമായും ഇതു പ്രയോജനപ്പെടുത്താം. പൂർവവിദ്യാർത്ഥി സംഘടനയിലൂടെ നിറഞ്ഞ ഉത്തരവാദിത്വമേൽപിച്ചും ഏറ്റെടുത്തും പ്രവർത്തിക്കാൻ കഴിവുള്ളവരെ, ഈ വിഭാഗത്തിൽ നിന്നും കണ്ടെത്താൻ സാധിക്കും. അതാണ് ബാംഗ്ലൂരിലെ എം.ഇ.എസ്. കോളേജും സ്കൂളും . (മുസ്ലീം എഡ്യൂക്കേഷൻ സൊസൈറ്റിയെന്നല്ല ഇതിന്റെ വികസിത രൂപം)

ഒരു പ്രൈവറ്റ് മാനേജ്മെന്റ് എയ്ഡഡ് സ്കൂളിൽ നിന്ന് ഒരു ഹിന്ദു സംഘടനയുടെ മാനേജ്മെന്റിലേക്ക് വന്ന സ്കൂളാണ് എറണാകുളം ജില്ലയിലെ വിദ്യാധിരാജ സ്കൂൾ. അവിടത്തെ പ്രധാനാദ്ധ്യാപിക ഒരു ക്രൈസ്തവ വനിതയാണ്. ആ സ്കൂളിൽ എല്ലാവിഭാഗത്തിൽപ്പെടുന്ന വിദ്യാർത്ഥികളും പഠിക്കുന്നുണ്ട്. സുദീർഘകാലം അവിടത്തെ പ്രിൻസിപ്പാളായിരുന്ന അദ്ധ്യാപിക റിട്ടയറായതിനുശേഷവും തുടരുകയായിരുന്നു. അൽപം കുത്തഴിഞ്ഞ രീതിയിൽ നടന്നിരുന്ന ആ വിദ്യാഭ്യാസ സ്ഥാപനത്തെ മാനേജ്മെന്റ് മാറിയപ്പോൾ നേർവഴിക്കും ഭാരതീയ പാരമ്പര്യത്തിന്റെ പന്ഥാവിലൂടെയും നയിക്കാൻ പൂർണമായും നേതൃത്വം നൽകുന്നത് ഈ പ്രധാനാദ്ധ്യാപികയാണ്. ശാന്തമായ അവരുടെ മുഖത്ത് നിറയുന്ന ചൈതന്യം കണ്ടിട്ട് അവരുടെ നിർബന്ധംകൊണ്ട്പലപ്രവാശ്യം അവിടെ പ്രഭാഷണത്തിനുപോയ ഞാൻ ഒരിക്കൽ

പറഞ്ഞു. നിങ്ങളാണ് ഈ സ്ഥാപനത്തിന്റെ ഐശ്വര്യം എന്ന്. അവർക്ക് ആ സ്കൂൾ, ജീവിതത്തിന്റെ ഭാഗമാണ്. അവർ ചെറുതായി പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു. എന്നോട് റിട്ടയർമെന്റ് എടുക്കരുതെന്നാണ് മാനേജ്മെന്റ് നിർദ്ദേശിച്ചിരിക്കുന്നത്. മറ്റദ്ധ്യാപകരെയെല്ലാം ഗീതാക്ലാസിനും, പ്രത്യേക പ്രാർത്ഥനയ്ക്കും, അവിടെ നടക്കുന്ന ശിബിരത്തിനും തയ്യാറാക്കുന്നതിൽ ഈ പ്രധാനദ്ധ്യാപികയ്ക്ക് അമ്മയുടെ റോളാണുള്ളത്. ആ വിദ്യാലയത്തിലെ കർമ്മപരിപാടികളിൽ എന്തിനും ഏതിനും അവരുണ്ടാകും. ഒരു അദ്ധ്യാപികയ്ക്ക് മതപരമായി രണ്ടുതട്ടിലിരിക്കുമ്പോഴും ഒരു വിദ്യാഭ്യാസ സ്ഥാപനത്തെ എങ്ങിനെ നയിക്കാമെന്ന് ഞങ്ങൾ കണ്ടു

ഇതേപോലൊരു സ്കൂളിൽ (ഓച്ചിറക്കടുത്ത്) ക്ലാസിനായി പോകുകയുണ്ടായി. അവിടത്തെ അദ്ധ്യാപകരോ വിദ്യാർത്ഥികളോ കാര്യമായി ഭാരതമെന്താണെന്നോ പൈതൃകമെന്താണെന്നോ ജീവിതമൂല്യങ്ങളെക്കുറിച്ചോ കേട്ടറിവുള്ളവരാണെന്നു തോന്നിയില്ല. ഇതിന്റെയൊന്നും ആവശ്യമുള്ളതായിട്ടും അവർക്കനുഭവപ്പെട്ടിട്ടില്ല. സ്കൂളിന്റെ മാനേജർ പറഞ്ഞതനുസരിച്ച് അവർ ഈ ക്ലാസ് സംഘടിപ്പിച്ചു. ക്ലാസെടുത്തതുകൊണ്ട് കേട്ടിരുന്നു. ഇനിയെന്തുവേണമെന്നു പറഞ്ഞാൽ അതനുസരിച്ച് ചെയ്യാം. ഇനിയും നിങ്ങൾ ക്ലാസെടുക്കാൻ വന്നാൽ ഇരുന്നുതരാം. മലയാളത്തിലെ ഒരു ചെറിയ വരിയുണ്ട്. പട്ടിക്ക് മുഴുവൻ തേങ്ങ കിട്ടിയപോലെയല്ലേയെന്ന്. അവർക്ക് പൈതൃകമൂല്യങ്ങളങ്ങിനെയായിരുന്നു, അനുഭവപ്പെട്ടത്.

വളരെ വ്യത്യാസമുള്ളതായിരുന്നു ആലപ്പുഴ തിരുവമ്പാടി എയ്ഡഡ് സ്കൂളിലെ ക്ലാസ്. ഓരോ അദ്ധ്യാപകനും വിദ്യാർത്ഥിയും ക്ലാസിലെ ഓരോ വരിയും ശ്രദ്ധയോടെ കേട്ടു പഠിക്കുന്നതായി തോന്നി. ഒരു സാധാരണ എയ്ഡഡ് സ്കൂളായിരുന്നിട്ടും വിദ്യാർത്ഥികളെല്ലാം സാധാരണക്കാരുടെ മക്കളായിരുന്നിട്ടും ഇങ്ങിനെയും അദ്ധ്യാപകർക്കും വിദ്യാർത്ഥികൾക്കും വിദ്യാലയാന്തരീക്ഷത്തിൽ പഠിക്കാൻ ശ്രമിക്കാമെന്നവർ ഞങ്ങളെ ബോദ്ധ്യപ്പെടുത്തി.

വിദ്യാർത്ഥികളും കുറച്ച് അദ്ധ്യാപകരും പങ്കെടുത്ത ഒരു പരിപാടിയായിരുന്നു കൊല്ലത്ത് നടന്നത്. എബിവിപിക്കാർ സംഘടിപ്പിച്ച ഈ പരിപാടിയിൽ ഓരോ കോളേജിൽ നിന്നും എറ്റവും കൂടുതൽ മാർക്കു വാങ്ങി പാസ്സായ വിദ്യാർത്ഥികൾക്കു നൽകുന്ന സ്വാമിവിവേകാനന്ദന്റെ ചിത്രവും ഒരു സർട്ടിഫിക്കറ്റുമാണ് പ്രധാന പുരസ്കാരം. അത് സ്വീകരിക്കാൻ വന്നതിൽ കൂടുതലും മുസ്ലീം കുട്ടികളായിരുന്നു. കൊല്ലം ജില്ലാ കളക്ടറെ പ്രതിനിധീകരിച്ച് ഡെപ്യൂട്ടി കളക്ടറാണ് സർട്ടിഫിക്കറ്റ് വിത

രണം ചെയ്യാൻ വന്നതെന്നു തോന്നുന്നു. ഓരോ വിദ്യാർത്ഥിയും സർട്ടി ഫിക്കറ്റു വാങ്ങിയത്, ഡെപ്യൂട്ടി കളക്ടറുടെ പാദം തൊട്ടുവന്ദിച്ചിട്ടായിരുന്നു. പല മതത്തിലും പല ചിന്താധാരകളിലും പെടുന്ന വിദ്യാർത്ഥികൾക്ക് (അവരോടൊപ്പം വന്ന രക്ഷിതാക്കൾക്കും) ഈ പാദസ്പർശനത്തിൽ ഒരു വിഷമവും തോന്നിയില്ല. അവിടെ പങ്കെടുത്ത വിദ്യാർത്ഥികളിൽ ഒരുവന്റെയെങ്കിലും നിലവാരം ആ സർട്ടിഫിക്കറ്റ് വിതരണം ചെയ്ത വ്യക്തിക്കുണ്ടായിരുന്നോ എന്നു സംശയമായിരുന്നു. അദ്ദേഹത്തിന്റെ അര മണിക്കൂർ പ്രഭാഷണം സദസ്സിനെ അടിമുടി ചൊടിപ്പിച്ചു.

അതിപ്രശസ്തമായ രീതിയിൽ നടക്കുന്ന ഒരു പാരലൽ കോളേജാണ് തൃശ്ശൂരിലെ പാറമേക്കാവ് ദേവസ്വത്തിന്റെ കീഴിലുള്ള കോളേജ്. ഒരു പാരലൽ കോളേജിലെ വിദ്യാർത്ഥിനികളിലും കാണാൻ സാധിക്കാത്തത്രക്കും ശ്രദ്ധയോടെയും, ഏകാഗ്രതയോടെയും അവിടത്തെ പെൺകുട്ടികളും, അത്രയും തന്നെ ശ്രദ്ധയോടെ അദ്ധ്യാപികമാരും ഇരുന്ന ക്ലാസിലെ വിവരണം ശ്രദ്ധിച്ചു കേട്ടപ്പോൾ മനസ്സു പറഞ്ഞു; മിടുക്കന്മാരായും മിടുക്കികളായും പാസ്സാകുന്ന വിദ്യാർത്ഥികൾ മാത്രമായിരിക്കും നല്ലവണ്ണം പഠിക്കാൻ ശ്രമിക്കുന്നതെന്ന ധാരണ തെറ്റാണ്. അല്ലാത്ത വിദ്യാർത്ഥികളും വിദ്യാലയത്തിലും അദ്ധ്യാപകരും, മാനേജ്മെന്റും ശ്രമിച്ചാൽ നന്മയിലേക്ക് മാറ്റാവുന്നതാണ്. എല്ലാവരേയും ശ്രദ്ധിച്ചിരുത്താനും പഠിക്കാനുള്ള അന്തരീക്ഷമുണ്ടാക്കാനും അദ്ധ്യാപകർ വിചാരിച്ചാൽ സാധിക്കും.

ബാംഗ്ലൂരിലെ ഐ.ഐ.എം യിൽ ഒന്നര മണിക്കൂർ നീണ്ടുനിൽക്കുന്ന ഒരു വേദിക് മാനേജ്മെന്റ് ക്ലാസെടുക്കാൻ ജഗദീശ്വരാനുഗ്രഹമുണ്ടായി. വൻകിട കമ്പനിയുടെ ഡയറക്ടർമാരും മാനേജർമാരും മാനേജിംഗ് ഡയറക്ടർമാരും പങ്കെടുത്ത ഈ ലോകപ്രശസ്ത സ്ഥാപനത്തിൽ ക്ലാസുവേണം എന്നു പറഞ്ഞപ്പോൾ തന്നെ ഭയമുണ്ടായിരുന്നു. മാനേജ്മെന്റിനെക്കുറിച്ചൊന്നും പഠിക്കാത്തവൻ, മാനേജ്മെന്റിനെക്കുറിച്ചുമാത്രം പഠിക്കാൻ വന്ന പ്രഗത്ഭരായ മാനേജർമാർക്ക് ലോക പ്രസിദ്ധമായ ഐ.ഐ.എം ബാംഗ്ലൂരിൽ ക്ലാസെടുക്കുക. ഒരു മണിക്കൂർ നീണ്ടുനിന്ന ക്ലാസ് അക്ഷരാർത്ഥത്തിൽ വൻവിജയമായിരുന്നു. ഹൃദയസ്പർശിയായ വിജയം എന്നു ഞാനെഴുതട്ടെ. അതിന്റെ ആഹ്ലാദം ഇന്നും എന്റെ ഹൃദയത്തുടിപ്പിലുണ്ട്. ഇത്രയും ഞാനിവിടെ എഴുതാൻ കാരണം പവർ പോയിന്റ് പ്രസന്റേഷനിലൂടെ വേദിക് മാനേജ്മെന്റിനെക്കുറിച്ച് ഞാനവതരിപ്പിച്ച ഓരോ പോയിന്റിന്റേയും സമകാലീന പ്രസക്തി അറിഞ്ഞ് നൂറോളം വരുന്ന

സദസ്യർ അത്യാഹ്ലാദത്തോടെ ഓരോ വേദവരിയുമെഴുതിയെടുക്കുന്നുണ്ടായിരുന്നു. പ്രീ ഡിന്നർ സെഷനിൽ എല്ലാ ഡെലിഗേറ്റ്സും പങ്കെടുത്ത് ശ്രദ്ധിച്ചു കേട്ടുകൊണ്ടിരുന്നു.

ബാംഗ്ലൂരിൽ ഐ.ഐ.എം.ൽ പങ്കെടുത്തത് മൾട്ടിനാഷണൽ കമ്പനികളിലെ മാനേജർമാരായിരുന്നുവെങ്കിൽ, കോഴിക്കോട് സർവകലാശാലയിലെ എം.ബി.എക്ക് ക്ലാസെടുത്തതും അതേവിഷയത്തിലായിരുന്നു, പങ്കെടുത്തതാകട്ടെ വിദ്യാർത്ഥികളും അദ്ധ്യാപകരും. ഒരു യൂണിവേഴ്സിറ്റിയിലും കാണാൻ സാധിക്കാത്തവിധത്തിലുള്ള താൽപര്യമിവിടെ ഞാൻ അനുഭവിച്ചു. അവിടത്തെ പ്രൊഫസർ, നന്ദിപ്രകാശന സമയത്ത് പറയുകയുണ്ടായി. "ഞങ്ങളുടെ സിലബസ്സിൽ വേദിക് മാനേജ്മെന്റ് വിഷയമുണ്ട്. പലരും ഇവിടെ വന്ന് ഈ വിഷയത്തെക്കുറിച്ച് ക്ലാസെടുത്തിട്ടുണ്ട്. ഇപ്പോൾ മാത്രമാണ് വേദിക് മാനേജ്മെന്റ് എന്താണെന്ന് വ്യക്തമായി മനസ്സിലായത്." ഈ ഡിപ്പാർട്ടുമെന്റിൽ നിന്ന് ഈ ക്ലാസിന്റെ വിസിഡി ആവശ്യക്കാർക്കെല്ലാം വിതരണം ചെയ്യുന്നുണ്ടാകുമെന്നുമദ്ദേഹം പറഞ്ഞു. എനിക്ക് വളരെയേറെ സംതൃപ്തി തോന്നി. അദ്ധ്യാപകരും താൽപര്യമുള്ള വിദ്യാർത്ഥികളുമുണ്ടെങ്കിൽ അറിയണമെന്നാഗ്രഹമുള്ള വിഷയങ്ങൾ, അറിയിക്കാനായിട്ടാരെങ്കിലും വരുമ്പോൾ അവർ തരുന്ന അറിവിനെ അറിയിക്കേണ്ടവർക്ക് അറിയിക്കാൻ വൻകിട കോളേജുകളോ സ്ഥാപനങ്ങളോ വേണമെന്നില്ല!

ഇത്രതന്നെ താൽപര്യമായിരുന്നു വള്ളിക്കാവിലെ അമൃത ആയൂർവേദ കോളേജിൽ നടത്തിയ ഇൻവൈറ്റഡ് ലെക്ചറിൽ സന്നിഹതരായവരിലും കണ്ടത്. ആയൂർവേദത്തിലെ വ്യത്യസ്ത ഔഷധങ്ങൾ സ്റ്റാൻഡേർഡൈസ് ചെയ്യുവാൻ കുറച്ചു റിസർച്ചു ചെയ്തിട്ടുണ്ടെന്നതല്ലാതെ ആയൂർവേദത്തെക്കുറിച്ച് കാര്യമായ അറിവില്ലാത്ത ഞാൻ സെമിനാർ ക്ലാസിൽ പഠിപ്പിച്ച ആയൂർവേദത്തിന്റെ കെമിസ്ട്രിയും ടെക്നോളജിയും അവർക്ക് ആകർഷകമായിരുന്നുവെന്ന് പങ്കെടുത്തവരുടെ പ്രതിനിധികളും സംഘാടകരും അറിയിച്ചു. ആരുടെയടുത്തുനിന്നും വിവിധ വിഷയങ്ങളെക്കുറിച്ച് അഥവാ അവനവന് ആവശ്യമുള്ള വിഷയത്തെക്കുറിച്ച് അറിവു സ്വീകരിക്കാനുള്ള മനസ്സുണ്ടായതാണിവിടെ കണ്ടത്. ഐഎഎസിന് പഠിപ്പിക്കുന്നവരെല്ലാം ഐഎഎസുകാരാകണമെന്നില്ലല്ലോ എന്നതാണ് സിദ്ധാന്തസംക്ഷിപ്തം.

ഗോപാലകൃഷ്ണൻ ഒരു ഹിന്ദുവർഗ്ഗീയവാദിയാണെന്ന് പറഞ്ഞ് പാലക്കാട് വിക്ടോറിയ കോളേജിൽ ക്ലാസ് സംഘടിപ്പിച്ചതിനെ

എതിർത്തത് അദ്ധ്യാപകരായിരുന്നു. അവസാനം സംഘടിപ്പിച്ച ക്ലാസു കൾ അവർ ക്യാൻസൽ ചെയ്യിച്ചു. കോഴിക്കോട് പോളിടെക്നിക്കിലും ക്ലാസ് സംഘടിപ്പിക്കാൻ വിദ്യാർത്ഥികൾക്ക് പ്രധാനാദ്ധ്യാപകൻ ആദ്യം അനുവാദം നൽകി, പക്ഷേ അദ്ധ്യാപകരിൽ ചിലരുടെ രാഷ്ട്രീയം മൂലം, ക്ലാസ് തുടങ്ങുന്നതിന് ഒരു മണിക്കൂർ മുമ്പ് അത് തടഞ്ഞു. വിദ്യാർത്ഥികളുടെ ഭാഗത്തുനിന്നു ശക്തമായ പ്രതിഷേധമുണ്ടായിട്ടും പ്രിൻസിപ്പാൾ ക്ലാസുനടത്താനനുവാദം നൽകിയില്ല. അതേസമയം പെരുമ്പാവൂരിനടുത്ത് കമ്മ്യൂണിസ്റ്റ് ആചാര്യനായ ശ്രീ പി. ഗോവിന്ദ പിള്ളയുടെ ഭരണ സാരഥ്യത്തിലുള്ള ഒരു സ്കൂളിൽ കറകളഞ്ഞ മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റുകാരാണ് ക്ലാസ് സംഘടിപ്പിക്കാൻ മുൻകൈ യ്യെടുത്ത് വേണ്ടതെല്ലാം അതിസമർത്ഥമായി ക്രമീകരിച്ചത്.

പാലക്കാട് ജില്ലയിൽ ഒരു സ്കൂളിൽ ക്ലാസെടുക്കാൻ പോയപ്പോൾ അവിടത്തെ മാനേജർ പറഞ്ഞ കാര്യങ്ങൾ അത്ഭുതം തോന്നിയതാ യിരുന്നു. അദ്ദേഹത്തിന്റെ സ്കൂൾ ആർ.എസ്.എസ്.കാർക്ക് ക്യാമ്പ് നടത്താൻ കൊടുത്തതിനെതിരെ കുറച്ചു സഖാക്കൾ പ്രതിഷേധിച്ചു വത്രെ. ക്യാമ്പ് കഴിഞ്ഞിട്ട് അഞ്ചുവർഷങ്ങളായി. ഈ പ്രതിഷേധത്തെ ക്കുറിച്ചു തന്നെ നിരന്തരം പറഞ്ഞു നടക്കുന്ന അതിശയോക്തിമാത്രം അവശേഷിക്കുന്നു. ആ സ്കൂളിൽ പൈതൃക നന്മയുമായ് ബന്ധപ്പെട്ട കാര്യങ്ങൾ നടത്തുവാൻ സഹായിക്കാമെന്നു പറഞ്ഞാലും സഖാക്കളി ടപെടും, പ്രശ്നങ്ങളുണ്ടാക്കും എന്നാണ് അദ്ദേഹം പറയാറുള്ളത്.

ഈ സ്കൂളിൽ പഠിപ്പിക്കുന്നവരൊക്കെ സഖാക്കന്മാരാണെന്നും, എന്തുചെയ്താലും പാർട്ടിക്കാരെതിർക്കുമെന്നും കഴിഞ്ഞ കുറേ വർഷ ങ്ങളായി സ്കൂളിൽ പ്രശ്നങ്ങളൊക്കെ രാഷ്ട്രീയക്കാരാണുണ്ടാക്കു ന്നതെന്നുമുള്ള അദ്ദേഹത്തിന്റെ വിവരണങ്ങൾ ആരോചകമായി തോന്നാറുണ്ട്. എത്രയോ സ്കൂളുകളിൽ പോകുമ്പോഴും അവിടെയൊ രിടത്തും മാനേജർമാർ ഇത്രയും 'കരയാറുള്ളത്' കാണാറില്ല. പക്ഷേ മൂല്യാധിഷ്ഠിതവും നന്മനിറഞ്ഞതുമായ സന്ദേശങ്ങൾകൊടുത്ത് മറ്റു വിദ്യാലയങ്ങളിൽ മാറ്റങ്ങൾ വരുമ്പോൾ, ഇവിടെ രാഷ്ട്രീയത്തിന്റെ പേരുപറഞ്ഞ്അതൊഴിവാക്കുന്നു. വിദ്യാലയത്തേയും ആ പ്രദേശത്തെ ജനങ്ങളേയും തമ്മിൽ ബന്ധിപ്പിക്കുന്ന മാനേജ്മെന്റിന്റെ നന്മകൾ പറ ഞ്ഞുകൊടുക്കാതെ അഭിനയിക്കാൻ ശ്രമിക്കുമ്പോൾ വിദ്യാർത്ഥി കൾക്കും അവരുടെ രക്ഷിതാക്കൾക്കും നഷ്ടപ്പെടുന്നത് അവർക്കവ കാശപ്പെട്ട മൂല്യാധിഷ്ഠിത സന്ദേശങ്ങൾ പഠിക്കാനുള്ള അവസരങ്ങ ളാണ്.